ശ്രീ

# സംക്ഷിപ്തഭാഗവതം.

സവ്യാഖ്യാനം

## ശ്രീശുകപ്രോക്തം.

(നൂററിഇരുപത്തെട്ടു ഭഗവത്കഥകൾ സംഗ്രഹിച്ചിട്ടുള്ളതു്.)

പ്രസാധകൻ

ചുനക്കര രാമവാരിയർ.



ഭാരതവിലാസം പ്രസ്സ്, തൃശ്ശിവപേരൂർ.

൧-ാം പതിപ്പു്—കോപ്പി ൫൦൦.

൧൧൦൧.

വില അണ ൮.

ശ്രീ

# സംക്ഷിപ്തഭാഗവതം.

സവ്യാഖ്യാനം

## ശ്രീശുകപ്രോക്തം.

(നൂററിഇരുപത്തെട്ടു ഭഗവത്കഥകൾ സംഗ്രഹിച്ചിട്ടുള്ളത്.)

പ്രസാധകൻ

ചുനക്കര രാമവാരിയർ.



ഭാരതവിലാസം പ്രസ്സ്, തൃശ്ശിവപേരൂർ.

൨-ാം പതിപ്പ്—കോപ്പി ൫൦൦.

൨൨൦൨.

വില അണ ൪.

# മുഖവുര.



പതിനെട്ടു പുരാണങ്ങളും അത്രയും ഉപപുരാണങ്ങളും ഉള്ളതുകളിൽ ശ്രേഷ്ഠതമവും, ദിവ്യവും, ഭക്തിരസായനവും ആയതു ശ്രീമഹാഭാഗവതമാണ്. ഇത്രമാത്രം പ്രചുരപ്രാചുർയ്യമുള്ള പുരാണം വേറെ ഇല്ല. ഭാരതീയർ പാരത്രികത്തെ പ്രധാനവും, ഐഹികത്തെ അപ്രധാനവും ആയി ഗണിച്ചിട്ടുള്ളവരാണ്. പാരത്രികത്തിന്നു പ്രാധാന്യം കൊടുക്കാത്ത യാതൊരു കർമ്മവും ഭാരതീയർ വിധിച്ചിട്ടില്ല. ആത്മപരങ്ങളായ നൂറൊററിൽപരം ഉപനിഷത്തുകളിലും അടങ്ങിയ തത്വങ്ങളും, വേദസാരങ്ങളും, വേദാന്തവീഥീപരമ്പരകളും സദ്ധർമ്മങ്ങളും സംഗ്രഹിച്ചിട്ടുള്ളതിനുപുറമേ ശ്രീമഹാഭാഗവതത്തിൽ സമസ്തോത്തമമായ ഭഗവത് ഭക്തി നിഷ്പ്രയാസം ലഭിക്കുന്നതിനുള്ള രാജമാർഗ്ഗങ്ങളെല്ലാം തുറന്നു ശുചീകരിച്ചു വൈദ്യുതദീപങ്ങളേക്കൊണ്ട് നല്ലവണ്ണം ഉദ്ദീപിപ്പിച്ച് ഉജ്വലിപ്പിച്ചിരിക്കുന്നു. ആ വൈദ്യുതദീപങ്ങൾ വാസ്തവത്തിൽ അവതാരകഥകൾതന്നെ. പുരുഷാർത്ഥങ്ങളിൽ ശ്ലാഘ്യതമവും മനുഷ്യപ്രയത്നങ്ങളുടെ ശാശ്വതമായ പ്രാപ്യസ്ഥാനവും മുക്തിപദമാണ്. യോഗം, സാംഖ്യം, ജ്ഞാനം, കർമ്മം, ഭക്തി എന്നു് മുക്തിലാഭത്തിനു വിവിധമാർഗ്ഗങ്ങൾ വിധിച്ചിട്ടുള്ളതുകളിൽ ഉത്തമോത്തമവും ഹൃദ്യവും ശ്രേയസ്കരവും ആനന്ദസന്ദായകവും ആയതു് പ്രേമാത്മികയായ ഭക്തിയാണ് എന്നു് ഋഷീശ്വരന്മാർ സമർത്ഥിച്ചിരിക്കുന്നു. ഭക്തിയോഗത്തെ നാരദഭക്തിസൂത്രം, ഭാഗവതം, ഭഗവത് ഗീത മുതലായ ഗ്രന്ഥരത്നങ്ങളിൽ വളരെ ശ്ലാഘിച്ചിട്ടുണ്ട്.

(2) ഇത്ര വിശിഷ്ടമായ ഭക്തികൊണ്ട് ആപാദചൂഡം മധുരവും സാംഖ്യാദികളേക്കൊണ്ട് ആലോചനാമൃതവും ആയ ശ്രീമഹാഭാഗവതപുരാണം വേദം വ്യസിച്ചിട്ടും മനസ്സു തെളിയാത്ത വേദവ്യാസമുനിക്ക് നാരദനും, അദ്ദേഹം ശ്രീശുകനും, ആ ബ്രഹ്മർഷി അർജ്ജുനപൗത്രനായ പരീക്ഷിത്തിന്നും, പരാശരപുത്രന്റെ ശിഷ്യനായ സൂതൻ നൈമിശാരണ്യത്തിൽവച്ച് മഹർഷിമാർക്കും ഉപദേശിച്ചതായി പ്രസ്തുത പുസ്തകത്തിൽ വിവരിച്ചിരിക്കുന്നു. ഏഴുദിവസംകൊണ്ട് പരീക്ഷിത്തു ഭാഗവതംകേട്ട് പരിശുദ്ധനായി ബ്രഹ്മ

സായൂജ്യം പ്രാപിച്ചു. ശ്രീശുകപ്രോക്തമായ ആ ശ്രീമഹാഭാഗവതത്തെ സംക്ഷേപിച്ച് ഹൃദയംഗമങ്ങളായ പന്ത്രണ്ട് ശാർദ്ദൂലവിക്രീഡിതശ്ലോകങ്ങളായി നിർമ്മിച്ച ഈ "സംക്ഷിപ്തഭാഗവതം" എന്ന പ്രാചീനകൃതിയിൽ ഭഗവാൻെറ അവതാരകഥകളെ എല്ലാം അടക്കിയിരിക്കയാൽ പ്രസ്തുതഗ്രന്ഥം "ഒരു കുടുക്കിലടച്ച കടലാണ്" എന്നു നിസ്സംശയം പറയാം. ഇത്ര ദിവ്യമായ ഈ ഭാഗവതസാരാമൃതസർവ്വസ്വം സജ്ജനസമക്ഷം സമർപ്പിക്കാൻ സംഗതി ആയത് എൻെറ ഭാഗ്യാതിരേകത്താലാണ് എന്നു ഞാൻ സർവ്വാത്മനാ വിശ്വസിക്കുന്നു.

(3) ശ്രീശുകപ്രോക്തമെന്നു പഴയ താളിയോലഗ്രന്ഥത്തിൽ രേഖപ്പെടുത്തി കാണുന്ന ഈ "സംക്ഷിപ്തഭാഗവതം" എന്നാൽ പ്രസാധിതപൂർവ്വങ്ങളായ "രാമായണസപ്തകം" "സംക്ഷിപ്തഭാരതം" എന്ന പ്രാചീനഗ്രന്ഥരത്നങ്ങളെപ്പോലെ "സാഹിത്യരത്നമാല" എന്ന സംസ്കൃതസാഹിത്യചരിത്രസംഗ്രഹം രചിക്കുന്നതിനായി താളിയോലഗ്രന്ഥങ്ങൾ പരിശോധിച്ചുവന്ന കൂട്ടത്തിൽ ൧൦൮൨ വൃശ്ചികത്തിൽ എനിക്ക് കുടുംബംവക ഗ്രന്ഥശാലയിൽ നിന്നു ലഭിച്ച ഒരു ഭക്തകല്പതരുവാണ്. ആ ഗ്രന്ഥത്തിൽ കണ്ടതുപോലെതന്നെ ഞാൻ അത് അന്നു പകർത്തിവച്ചു. രാമായണകഥാസംഗ്രഹമായ രാമായണസപ്തകം മലയാളത്തിൽ വ്യാഖ്യാനിച്ചു പ്രസിദ്ധംചെയ്തു കഴിഞ്ഞപ്പോൾ പ്രസ്തുത പുസ്തകവും മഹാജനങ്ങൾക്ക് സമർപ്പിക്കണം എന്ന് എനിക്ക് ഉൽകണ്ഠയുണ്ടായി. ൧൦൯൯ കന്നിമാസത്തിൽ ഒരു ദിവസം സന്ദർഭവശാൽ എൻെറ മാതുലനും ഗുരുനാഥനും ആയ ചുനക്കര ഉണ്ണിക്കൃഷ്ണവാരിയരവർകൾ സംക്ഷിപ്തഭാഗവതത്തെ ശ്ലാഘിക്കയും അതുകൂടെ പ്രസിദ്ധം ചെയ്യാൻ എന്നോട് ആജ്ഞാപിക്കയും ചെയ്തു. എന്നാൽ അപ്പോൾ ഞാൻ എഴുതിവച്ചിരുന്ന കയ്യെഴുത്തുപ്രതി കണ്ടില്ല. പഴയ ഗ്രന്ഥപ്പെട്ടി തുറന്നു പിന്നെയും പരിശോധിക്കാൻ തല്ക്കാലം അവസരവും ലഭിച്ചില്ല. ഉടൻ സാഹിത്യപരിശ്രമത്തിന് എന്നെ നിരന്തരം പ്രോത്സാഹിപ്പിച്ചുവരുന്ന എൻെറ പ്രിയതമ അന്നുതന്നെ ഹൃദിസ്ഥമാക്കി പാരായണം ചെയ്തുവന്ന സംക്ഷിപ്തഭാഗവതശ്ലോകങ്ങൾ സ്വന്തം "മനയോല" യിൽനിന്ന് എനിക്കു പകർത്തിത്തന്നു.

(4) ഭാഗവതസാരസർവ്വസ്വമായ ഈ പന്ത്രണ്ടുശ്ലോകം പ്രതിദിനം ഭക്തിപൂർവ്വം പാരായണം ചെയ്യാൻ അഞ്ചുമിനിട്ടു മതിയാകും. ഭാഗവതാദിപുരാണങ്ങൾ വായിക്കുന്നതിനുമുമ്പും, അതുകളുടെ അവസാനത്തിലും, രണ്ടു സന്ധ്യകളിലും, ഉച്ചയ്ക്ക് ഊണുകഴിഞ്ഞും, രാത്രിയിലും, ഉറങ്ങാൻ കിടക്കുന്നതിനുമുമ്പും ഉണർന്ന ഉടനെയും ജപിക്കാൻ സംക്ഷിപ്തഭാഗവതം ഉത്തമമാണ്. ഇന്നേപ്പോൾ എന്നു സൌകര്യംപോലെ ഒരു ക്ലിപ്തസമയം കല്പിച്ചു ചൊല്ലിയാൽ ഭാഗവതം മുഴുവൻ വായിച്ച ഫലം നിഷ്പ്രയാസം സിദ്ധിക്കും. എല്ലാററിന്നും നിയമമാണ് മുഖ്യം. ഇതു ഫലാപേക്ഷകൂടാതെ പ്രതിദിവസം ശ്രദ്ധാപൂർവ്വം പഠിച്ചാൽ ഭക്തിയും ജ്ഞാനവും തദ്വാരാ ദേഹാന്തത്തിൽ മുക്തിയും ലഭിക്കും.

(5) എൻെറ സാഹിത്യപരിശ്രമം മുഴുവൻ സാമാന്യജനങ്ങളുടെ ഉപയോഗങ്ങളെ ഉദ്ദേശിച്ചാകയാൽ അവരുടെ ആവശ്യങ്ങളെ ആധാരമാക്കി സംക്ഷിപ്തഭാഗവതത്തിലെ സരസങ്ങളായ ശ്ലോകങ്ങളുടെ സാരവും പദാർത്ഥവും മൂലത്തിൽ സൂചിതങ്ങളായ നൂററി ഇരുപത്തെട്ട് (൧൨൮) കഥകളുടെ സംഗ്രഹങ്ങളും ഉദ്ധവനു ഭഗവാൻ ചെയ്യുന്ന ജ്ഞാനപ്രദങ്ങളായ ഉപദേശങ്ങളും ഞാൻ ഇതിൽ എഴുതിച്ചേർത്തിട്ടുണ്ട്. ശ്രീമഹാഭാഗവതത്തിലുള്ള ഭഗവത്പരങ്ങളായ കഥകൾ എല്ലാം ഈ പുസ്തകത്തിൽ അന്തർഭവിച്ചിരിക്കുന്നു. കഥകളെ ക്രോഡീകരിക്കുന്നതിനും മററും ഭാഗവതം, ഹരിവംശം, നാരായണീയം, വാല്മീകിരാമായണം, ഗീത, ഭാരതം എന്നീ ഗ്രന്ഥങ്ങൾ ഞാൻ ആധാരമാക്കീട്ടുണ്ടെങ്കിലും ആധുനികമലയാളത്തിൻെറ അച്ഛനായ തുഞ്ചത്തെഴുത്തച്ഛൻെറ ഭാഷാശൈലിയെയാണ് സംക്ഷിപ്തഭാരതത്തിലെപ്പോലെതന്നെ ഇതിലും സ്വീകരിച്ചിരിക്കുന്നത്. കഥകളിലെ വാക്യരീതി ഭാഷയിൽ സർവ്വസാധാരണമായി കാണുന്നതിൽനിന്ന് അല്പം ഭേദിച്ചതാണെങ്കിലും തുഞ്ചത്തു ഗുരുനാഥൻെറ പദ്യശൈലി ഗദ്യത്തിലേയ്ക്ക് അനുകരിക്കുന്നത് മലയാളഗദ്യത്തിന്ന് ഒരു നവാലങ്കാരമാണ് എന്നു ഞാൻ വിചാരിക്കുന്നു. സുശ്രാവ്യമായ പ്രസ്തുത ശൈലി മലയാളികൾക്ക് സുപരിചിതവും സംക്ഷിപ്തഭാരതത്തിൽ പ്രയോഗിച്ചുനോക്കി സഹൃദയശ്ലാഘയ്ക്കു പാത്രീഭവിച്ചതും ആണ്.

(6) സാധാരണ മലയാളം കൂട്ടി വായിക്കുന്നവർക്കുകൂടി അതി

വിപുലമായ ഭാഗവതാർണ്ണവത്തിലുള്ള സകല കഥാമൌക്തികങ്ങളും തത്വരത്നങ്ങളും നിഷ്പ്രയാസം ധരിക്കാൻ സംഗതിയാകണം എന്നു കരുതി വ്യാഖ്യാതാവിന്റെ നിലയിൽ ഞാൻചെയ്ത പരിശ്രമം മഹാജനങ്ങളെ തൃപ്തിപ്പെടുത്തുമെങ്കിൽ ഞാൻ കൃതാൎത്ഥനായി. പ്രസ്തുതപുസ്തകം എന്റെ മാതുലനും ഗുരുനാഥനും പണ്ഡിതനും പൌരാണികനും ആയ ചുനക്കര ഉണ്ണികൃഷ്ണവാരിയരവർകൾ സനിഷ്കൎഷം പരിശോധിച്ചതാകയാൽ മഹാജനങ്ങൾക്ക് കാഴ്ചവെക്കാൻ എനിക്ക് അധൈൎയ്യമില്ല. കീൎത്തി, അരോഗത, വിഭക്തി, കവിതാ, വിഷ്ണുപദപ്രാപ്തി, ഭക്തി, ജ്ഞാനം, ഇവയെ പ്രദാനംചെയ്യുന്ന സംക്ഷിപ്തഭാഗവതം ഭാഷയിൽ സാരവും, പദാൎത്ഥവും, സൂചിപ്പിക്കുന്ന നൂററി ഇരുപത്തെട്ട് (൱൨൰൮) കഥകളും ഘടിപ്പിച്ചു പ്രസിദ്ധം ചെയ്തുകൊള്ളുന്നു.

(7) രാമായണം ഭാരതം ഭാഗവതം എന്ന മൂന്നു ദിവ്യഗ്രന്ഥങ്ങളേയാണ് കേരളീയർ സാധാരണ അധികമായി പാരായണം ചെയ്തുവരുന്നത്. ഈ മൂന്നു ഗ്രന്ഥങ്ങളുടേയും സംക്ഷേപങ്ങളാണ് രാമായണസപ്തകം, സംക്ഷിപ്തഭാരതം, സംക്ഷിപ്തഭാഗവതം എന്ന ശ്രേഷ്ഠരത്നങ്ങൾ. സപ്തകം പ്രസിദ്ധം ചെയ്തശേഷം ഞാൻ വ്യാഖ്യാനിച്ചത് പ്രസ്തുത പുസ്തകമാണെങ്കിലും മുറക്ക് ആകട്ടെ എന്നു കരുതിയാണ് സംക്ഷിപ്തഭാരതം മുമ്പേ അച്ചടിപ്പിച്ചത്. വേറെയും ചില പ്രാചീനഗ്രന്ഥങ്ങൾ ഞാൻ സമ്പാദിച്ചുവച്ചിട്ടുണ്ട്. അവയും യഥാസൌകൎയ്യം സജ്ജനസമക്ഷം സമൎപ്പിക്കാം. സമ്പാദകന്റെയും വ്യാഖ്യാതാവിന്റെയും പ്രസാധകന്റെയും നിലയിൽ എനിക്ക് ഒരു വാക്കുകൂടി പറയാനുണ്ട്. അത് പ്രസിദ്ധീകരണത്തെക്കുറിച്ചാണ്. രാമായണസപ്തകം വിദ്യാഭിവൎദ്ധിനിക്കും സംക്ഷിപ്തഭാരതം ശ്രീരാമവിലാസത്തിനും പ്രസിദ്ധം ചെയ്യാനായി കൊടുത്തതുപോലെ ഈ സംക്ഷിപ്തഭാഗവതത്തിന്റെ പകൎപ്പവകാശം ഞാൻ സസന്തോഷം ഭാരതവിലാസത്തിനു പ്രദാനംചെയ്യുന്നു. ഇതിന്റെ പ്രചുരപ്രാചുൎയ്യത്തിനു ഭഗവാൻതന്നെ അനുഗ്രഹിക്കട്ടെ.

ശുഭം.

ഇംഗ്ലീഷ് ഹൈസ്കൂൾ
മന്നാർ.
൧൦൮൫ വൃശ്ചികം ൭-ാം നു-

ചുനക്കര രാമവാരിയർ,
പ്രസാധകൻ.

ശ്രീ

# സംക്ഷിപ്തഭാഗവതസ്തവം.

---

കൃഷ്ണായ വാസുദേവായ ഹരയേ പരമാത്മനേ
പ്രണതക്ലേശനാശായ ഗോവിന്ദായ നമോ നമഃ. ൧

നന്ദനം വാസുദേവസ്യ നന്ദഗോപസ്യ നന്ദനം
യശോദാനന്ദനം വന്ദേ ദേവകീനന്ദനം സദാ. ൨

വസുദേവസുതം ദേവം കംസചാണൂരമർദ്ദനം
ദേവകീപരമാനന്ദം കൃഷ്ണം വന്ദേ ജഗത്ഗുരും. ൩

കൃഷ്ണഃ കരോതു കല്യാണം കംസകുഞ്ജരകേസരീ
കാളിന്ദീലോലകല്ലോലകോലാഹലകുതൂഹലീ. ൪

ആലോലതുളസീമാല മാരൂഢവിനതാസുതം
ജ്യോതിരിന്ദീവരശ്യാമ മാവിരസ്തു മമാഗ്രതഃ. ൫

മന്ദാരമൂലേ മദനാഭിരാമം
ബിംബാധരാപൂരിതവേണുനാദം
ഗോഗോപഗോപീജനമദ്ധ്യസംസ്ഥം
ഗോപം ഭജേ ഗോകുലപൂർണ്ണചന്ദ്രം. ൬

ഇന്ദീവരദളശ്യാമ മിന്ദിരാനന്ദകന്ദളം
വന്ദാരുജനമന്ദാരം വന്ദേഹം യദുനന്ദനം. ൭

ഗോപാലരത്നം ഭുവനൈകരത്നം
ഗോപാംഗനായൌവനഭാഗ്യരത്നം
ശ്രീകൃഷ്ണരത്നം സുരസേവ്യരത്നം
ഭജാമഹേ യാദവവംശരത്നം. ൮

ലക്ഷ്മീകളത്രം ലളിതാബ്ജനേത്രം പൂർണ്ണേന്ദുവക്ത്രം പുരുഹൂതമിത്രം
കാരുണ്യപാത്രം കമനീയഗാത്രം വന്ദേ പവിത്രം വസുദേവപുത്രം.

ശ്രീവാസുദേവധരണീധരചക്രപാണേ
വാരാഹസിംഹയദുനന്ദന(രഘുനന്ദന)പത്മനാഭ
ശ്രീകൃഷ്ണ രാമ മധുസൂദന ദേവദേവ
ദേവേശ കേശവ സുരേശ ഹരേ നമസ്തേ. ൨൦

നാരായണായ നളിനായതലോചനായ
നാമാവശേഷിതമഹാബലിവൈഭവായ
നാനാചരാചരവിധായകജന്മദേശ-
നാഭീപുടായ പുരുഷായ നമഃ പരസ്മൈ. ൨൧

അയി മുരളി! മുകുന്ദസ്മേരവക്ത്രാരവിന്ദ-
ശ്വസനമധുരസജ്ഞേ ത്വാം പ്രണമ്യാദ്യ യാചേ
അധരമണിസമീപം പ്രാപ്തവത്യാം ഭവത്യാം
കഥയ രഹസി കണ്ണേ മദ്ദശാം നന്ദസൂനം. ൨൨

ആരൂഢോ ഗരുഡം ഭുജാന്തതരളശ്രീവന്യമാലാധരഃ
ക്ഷ്മാമാന്ദോളിതചാമരാന്തരഗതഃ പ്രോൽഗീയമാനോമരൈഃ
ചഞ്ചന്മീനസുവണ്ണകുണ്ഡലധരോ ധാരാധരശ്യാമളഃ
കാലേ മേ ചരമേ മമാക്ഷിപദവീമായാതു നാരായണഃ. ൨൩



ശ്രീ

# സംക്ഷിപ്തഭാഗവതം

(ശ്രീശുകപ്രോക്തം.)

'കഥാസാരാർത്ഥചന്ദ്രികാ' എന്ന ടീകയോടുകൂടിയത്.

---

ശ്രീകൃഷ്ണായ പരബ്രഹ്മണേ നമഃ.

ശ്ലോകം ൧.

ഭൂപാലച്ഛലദുഷ്ടദൈത്യനിവഹൈർ-
ഭാരാതുരാം ദുഃഖിതാം
ഭൂമിം ദൃഷ്ടവതാ സരോരുഹഭുവാ
സമ്പ്രാർത്ഥിതസ്സാദരം
ദേവോ ഭക്തദയാനിധിര്യദുകുലേ
ശേഷേണ സാകം മുദാ
ദേവക്യാസ്സുകൃതാങ്കുരം സുരഭയൻ
കൃഷ്ണോനിശം പാതു വഃ.

നമസ്കൃത്യ ശുകം വ്യാസം വാസുദേവം സനാതനം
ശ്രീഭാഗവതസംക്ഷേപ ചന്ദ്രികേയം വിരച്യതേ.

സാരം—ഭൂമിയെ പാലിക്കുന്നവരാണ് എന്ന വ്യാജത്തോടു കൂടിയ പാപികളും ദുർബ്ബുദ്ധികളും ആയ അസുരന്മാരുടെ സംഘങ്ങളുടെ ഭാരംകൊണ്ടു് പരവശയായി ദുഃഖിതയായ ഭൂമിയെ ദൃഷ്ടവാനായ ബ്രഹ്മാവിനാൽ ആദരപൂർവ്വം സമ്പ്രാർത്ഥിതനായി ഭക്തദയാനിധിയായ ദേവൻ യദുവംശത്തിൽ ശേഷനോട് (ശേഷാംശംകൊണ്ടു ജനിച്ച ബലഭദ്രരാമനോട്) കൂടി ദേവകിയുടെ സുകൃതാംകുരത്തെ സസന്തോഷം സുരഭയന്നായ കൃഷ്ണൻ നിങ്ങളെ സദാ പാലിക്കട്ടെ.

അത്ഥം—ഭൂപാലച്ഛലദുഷ്ടദൈത്യനിവഹൈഃ [ഭൂപാലന്മാർ (ഭൂമിയെ പാലിക്കുന്നവർ, രാജാക്കന്മാർ) എന്ന ഛലം (കള്ളം) ഉള്ള ദുഷ്ടന്മാരായ (ദുഷിക്കപ്പെട്ടവരായ, പാപകമ്മം ചെയ്യുന്നവരായ, ദുർബ്ബുദ്ധികളായ) ദൈത്യന്മാരുടെ (അസുരന്മാരുടെ) നിവഹ (കൂട്ട) ങ്ങളെക്കൊണ്ട്] ഭാരാതുരാം [ഭാരംകൊണ്ട് ആതുര (പരവശ) യെ] ദുഃഖിതാം (ദുഃഖിതയെ, സംജാതദുഃഖയെ, വ്യസനിച്ചവളെ) ഭൂമിം (ഭൂമിയെ) ദൃഷ്ടവതാ [ദൃഷ്ടവാൻ (കണ്ടവൻ) ആയവനാൽ] സരോരുഹഭുവാ [സരോരുഹത്തിൽ (താമരപ്പൂവിൽ) ഭവിച്ച (ഉണ്ടായ) വനാൽ, ബ്രഹ്മാവിനാൽ] സാദരം (ആദരപൂവ്വം) സംപ്രാത്ഥിതഃ [സമ്യക്കാകുംവണ്ണം (വഴിപോലെ) പ്രാത്ഥിതൻ (പ്രാത്ഥിക്ക (യാചിക്ക) പ്പെട്ടവൻ)] ഭക്തദയാനിധിഃ [ഭക്തന്മാരിൽ (ഭജിക്കുന്നവരിൽ) ദയാനിധി (ദയക്ക്, കരുണക്ക്) നിധി (ഇരിപ്പിടം)] ദേവഃ(ദേവൻ, മായകൊണ്ട് പ്രപഞ്ചത്തെ ഉണ്ടാക്കി ക്രീഡിക്കുന്നവൻ) യദുകുലേ [യദുവിന്റെ കുലത്തിൽ (വംശത്തിൽ] ശേഷേണ (ശേഷനോട്, അനന്തനോട്) സാകം (കൂടെ) മുദാ (മോദത്തോടു, സന്തോഷത്തോടു) ദേവക്യാഃ(ദേവകിയുടെ) സുകൃതാംകുരം [സുകൃതത്തിന്റെ (പുണ്യത്തിന്റെ) അംകുരത്തെ (മുളയെ, സാരത്തെ] സുരഭയൻ [സൌരഭ്യം ഉണ്ടാക്കുന്നവൻ, പ്രസരിപ്പിക്കുന്നവൻ (ദേവകിയുടെ സുകൃതമാകുന്ന അംകുരത്തെ വളത്തി പുഷ്പിപ്പിച്ച് സൌരഭ്യം ഉണ്ടാക്കുന്നവൻ എന്നു സാരം] ആയ കൃഷ്ണഃ (കൃഷ്ണൻ, ലോകത്തിലുള്ളവരുടെ പാപത്തെ ഇല്ലാതാക്കുന്നവൻ) വഃ (നിങ്ങളെ, സംക്ഷിപ്തഭാഗവതം പഠിക്കുന്നവരേയും ശ്രവിക്കുന്നവരേയും) അനിശം (സദാ) പാതു(പാലിക്കട്ടെ, രക്ഷിക്കട്ടെ).

കഥ ൧— ദുഃഖനിവേദനവും സമാധാനവും.

പണ്ടു ദേവാസുരയുദ്ധങ്ങളിൽ മരിച്ച അസുരന്മാർ കമ്മശേഷത്താൽ ഭൂമിയിൽ ജാതന്മാരായി; അവരിൽ പലക്കു രാജത്വവും ഉണ്ടായിരുന്നു. ഇവരുടെ പാപപ്രവൃത്തികൾകൊണ്ട് ഭൂമിക്കു ഭാരം സഹിക്കവഹിയാതെ ആയി. അതുകൊണ്ട് ഭൂമി ഗോരൂപം ധരിച്ച് സത്യലോകത്തുചെന്ന് ബ്രഹ്മാവിനോടു സങ്കടം പറഞ്ഞു.

അതുകേട്ട് ബ്രഹ്മാവും ഇന്ദ്രാദി ദേവന്മാരും ഭൂമിയോടുകൂടി കൈലാസത്തുചെന്ന് പാൎവ്വതീപതിയാന ഭഗവാനോട് വസ്തുതയറിയിച്ചു. പിന്നെ ബ്രഹ്മാവും പാൎവ്വതീപരമേശ്വരന്മാരും ഇന്ദ്രാദിദേവന്മാരും ഭൂമിയുംകൂടി പാലാഴിയിൽചെന്നു മഹാവിഷ്ണുവിനെ സ്തുതിച്ചു. ബ്രഹ്മാവ് വേദാൎത്ഥസാരസംഗ്രഹമായ പുരുഷസൂക്തത്താൽ പരമപുരുഷനെ ഇളകാതെ സേവിച്ചു. അപ്പോൾ ഒരു ദിവ്യജ്യോതിസ്സ് സൃഷ്ടികൎത്താവിനു കാണായ്വന്നു. ഹൃദയം കുളുൎക്കുമാറ ഭഗവദ്വാക്യം ശ്രവിച്ചിട്ട് വേധസ്സ് മററുള്ളവരോടു പറഞ്ഞു—"ഭൂഭാരം തീൎക്കാൻ മഹാവിഷ്ണു ദേവകീസുതനായി അവതരിക്കും; നന്ദഗോപസുതയായി മായ ജനിക്കും; ശേഷൻ ജ്യേഷ്ഠഭ്രാതാവായിട്ടും ഭവിക്കും; ദേവകൾ ഭഗവാനെ സഹായിക്കാനായി രാജാക്കന്മാരായും, ബ്രാഹ്മണരായും, യാദവരായും, ഗോപരായും പിറക്കണം"— ഇങ്ങിനെ ഭഗവന്മതമറിഞ്ഞു സന്തുഷ്ടരായി എല്ലാവരും സ്വസ്ഥാനങ്ങളിലേക്കു പോയി.

കഥ ൨— കൃഷ്ണാവതാരം.

അക്കാലത്തു ശൂരസേനന്റെ പുത്രനായി വസുദേവൻ എന്ന ഒരു യാദവശ്രേഷ്ഠൻ ഉണ്ടായി. വിഷ്ണുഭക്തനായ ആദ്ദേഹത്തിന്റെ പദവികളെല്ലാം ഭോജരാജനും ഉഗ്രസേനപുത്രനും ആയ കംസൻ അടക്കി. കംസന്റെ ഉപദ്രവം സഹിക്കവയ്യാതെ ആയപ്പോൾ മഥുരേശനായ വസുദേവൻ ആ കശ്മലന്റെ ബന്ധുവാകാനാച്ച് ദേവകിയെന്ന തത്സഹജയെ വേട്ടു. ആ സന്ദൎഭത്തിൽ കംസാദികൾ അസംഖ്യം പൊലിക്കാണം (സ്ത്രീധനം) കൊടുത്തു. ഉഗ്രസേനനോട് ഇതെല്ലാം വാങ്ങി വസുദേവൻ ദേവകിയോടുകൂടി തേരിൽകയറിയപ്പോൾ വാത്സല്യാധിക്യത്താൽ കംസൻ സാരത്ഥ്യം വഹിച്ചു. ഇങ്ങനെ പരിവാരസമേതം അവർ രമ്യഘോഷങ്ങളോടുകൂടിപ്പോകുമ്പോൾ— "മന്നവ! കംസ! ഭവാനൊന്നറിഞ്ഞിരിക്കേണം, ഇന്നുമുതൽ കഴിയുമെങ്കിൽ സൎവ്വഥാ പ്രയത്നിക്ക; നിന്റെ സഹോദരി ദേവകി പെറുവണ്ടാകുന്ന എട്ടാമത്തെ പുത്രൻ നിന്നേ കൊല്ലും"—എന്ന അശരീരികേട്ടു മതിമറന്നെഴുന്നേററുചെന്നു അവളുടെ ധമ്മില്ലത്തിൽ പിടിച്ച് കഴുത്തറുക്കുവാനായി കംസൻ വാ

ളോങ്ങി. ഇതുകണ്ടു സംഭ്രാന്തനായ് വസുദേവൻ എത്ര സാന്ത്വനംചെയ്തിട്ടും ആ ദുഷ്ടൻ കേൾക്കായ്കയാൽ ഒടുവിൽ പുത്രന്മാരെ എല്ലാം അപ്പോഴപ്പോൾ കൊടുക്കാമെന്ന് പറഞ്ഞു പ്രീതനാക്കി കംസനെ തിരിച്ചയച്ചു. പിന്നെ വധൂവരന്മാർ ഗൃഹംപ്രവേശിച്ച് നിഷേകംചെയ്തു സസുഖംപാർത്തു. പരിപൂർണ്ണയൌവനയുക്തയായ ദേവകി കാലംതോറും പെറവുതുടങ്ങി. സത്യസന്ധനായ വസുദേവൻ ആദ്യശിശുവിനെ അപ്പോൾത്തന്നേ കംസനുകൊടുത്തു. "എട്ടാമനേ തന്നാൽമതി" എന്നു സമ്മതിച്ചു കംസൻ ശിശുവിനെ തിരിച്ചേകി. ഗർഗ്ഗൻ യഥാകാലം ബാലനു കീർത്തിമാൻ എന്നു പേരിട്ടു. മാതാപിതാക്കൾ ബാലനെ സസ്നേഹം വളർത്തിവരവേ ഒരുദിവസം നാരദൻെറ വാക്കുകേട്ടു വസ്തുതയറിഞ്ഞു കോപിച്ചുവന്നു കംസൻ കീർത്തിമാനേ വാങ്ങി നിർദ്ദയം വട്ടക്കല്ലിൽ അടിച്ചുകൊന്നു. താൻ പൂർവ്വജന്മത്തിൽ കാലനേമി ആയിരുന്നു എന്ന വാസ്തവം അപ്പോൾ കംസൻ ദൈവവശാൽ ഓർത്തു വിസ്മയിച്ചു. അന്നുമുതൽ ആ പാപി പാപകർമ്മം അധികമധികം ചെയ്തുതുടങ്ങി. അവൻ സാധുക്കളെ കഴിയുന്നതും ഉപദ്രവിച്ചു; അച്ഛനായ ഉഗ്രസേനനെ തടവിലാക്കി. ക്രമേണ കംസൻ ആറു ഭാഗിനേയന്മാരെ കൊന്നു. ഏഴാമത്തെ ഗർഭത്തിൽ അനന്തൻ പതിച്ചു. ദേവകീഗർഭത്തെ ആകർഷിച്ചു രോഹിണിയിലാക്കീട്ടു യശോദാഗർഭത്തിൽ ജനിക്കണം എന്ന് വിഷ്ണു മഹാമായയോട് ആജ്ഞാപിച്ചു. ദേവകിക്ക് അന്നേരം ഗർഭം ഛിദ്രിച്ചുപോയി എന്നു ശ്രുതി പൊങ്ങി. പിന്നെ ദേവകിയുടെ ഗർഭാശയത്തിൽ പരമാത്മാവായ നാരായണൻ പ്രവേശിച്ചു.



ശ്ലോകം ൨.

ജാതഃ കംസഭയാദ് വ്രജം ഗമിതവാൻ
പിത്രാ ശിശുശ്ശൌരിണാ
സാർദ്ധം പൂതനയാ തഥൈവ ശകടം
വാത്യാസുരഞ്ചോർദ്ധ്വയൻ
മാത്രേ വിശ്വമിദം പ്രദൃശ്യ വദനേ
നിർമ്മൂലയന്നർജ്ജുനൌ
നിഘ്നൻ വത്സബകാഘനാമദിതിജാൻ
കൃഷ്ണോനിശം പാതു വഃ.

സാരം—ജനിച്ച ശിശുവായിട്ട് കംസനിൽനിന്നുള്ള ഭയത്താൽ അച്ഛനായ വസുദേവനാൽ വ്രജത്തേ ഗമിപ്പിച്ചു. ആ ശിശു അപ്പോൾതന്നെ പൂതനയോടുകൂടി ശകടനേയും വാത്യാസുരനേയും അർദ്ദയന്നായി, ഈ വിശ്വത്തെ മാതാവായ യശോദയ്ക്കു വദനത്തിൽ വഴിപോലെ കാണിച്ചിട്ടു, രണ്ടു നീർമരുതുകളെ വേരോടെ പിഴതവനായി, വത്സൻ, ബകൻ, അഘൻ എന്ന നാമമുള്ള അസുരന്മാരെ ഹനിക്കുന്നവനായ കൃഷ്ണൻ നിങ്ങളെ സദാ പാലിക്കട്ടെ.

അത്ഥം—ജാതഃ (ജാതൻ, ജനിച്ചവൻ) ശിശുഃ(കുഞ്ഞ്) കംസഭയാൽ [കംസനിൽനിന്ന് ഉള്ള ഭയത്താൽ (പേടിയാൽ] പിത്രാ (പിതാവിനാൽ, അച്ഛനാൽ) ശൌരിണാ (ശൂരസേനന്റെ പുത്രനാൽ വസുദേവനാൽ) വ്രജം (വ്രജത്തെ, അമ്പാടിയെ) ഗമിതവാൻ (ഗമിപ്പിക്കപ്പെട്ടവൻ) പൂതനയാ (പൂതനയെന്ന രാക്ഷസിയോടു) സാദ്ധം (കൂടെ) തദൈവ (അപ്പോൾത്തന്നെ, അതിബാല്യകാലത്തുതന്നെ) ശകടം (ശകടമായിവന്ന അസുരനേ) വാത്യാസുരം [വാത്യയുടെ (കൊടുങ്കാററിന്റെ, ചുഴലിക്കാററിന്റെ) രൂപത്തിൽ വന്ന തൃണാവത്തൻ എന്ന അസുരനെ]ച (ഉം) അർദ്ദയൻ [അർദ്ദിപ്പിക്കുന്ന (പീഡിപ്പിക്കുന്ന) വൻ] ഇദം (ഇതിനെ) വിശ്വം (വിശ്വത്തേ, ലോകത്തേ) മാത്രേ (മാതാവിന്, അമ്മയായ യശോദയ്ക്ക്) വദനേ (വദനത്തിൽ, വായിൽ) പ്രദശ്യ (പ്രദശിപ്പിച്ചിട്ട്, കാണിച്ചിട്ട്) അജ്ജുനൌ (രണ്ട് അജ്ജുനവൃക്ഷങ്ങളെ, മരുതുമരങ്ങളെ) നിമ്മൂലയൻ (നിമ്മൂലനംചെയ്യുവൻ, വേരോടെ പിഴതവൻ) വത്സബകാഘനാമദിതിജാൻ [വത്സൻ, ബകൻ, അഘൻ, എന്നു നാമം (പേര്) ഉള്ളദിതിജന്മാരെ (അസുരന്മാരെ] നിഘ്നൻ (ഹനിക്കുന്നവൻ, കൊല്ലുന്നവൻ) ആയ കൃഷ്ണഃ (കൃഷ്ണൻ) വഃ (നിങ്ങളെ) അനിശം (സദാ) പാതു (പാലിക്കട്ടെ).

കഥ ൨—ഭഗവദ്ദശനം.

സമസ്തദേവന്മാരും ആകാശത്തു വന്നുനിന്ന് ഗഭഗനായ ഭഗവാനേ സ്തുതിച്ചു. ചിങ്ങമാസത്തിൽ കറുത്ത അഷ്ടമിനാൾ അദ്ധരാത്രി കഴിഞ്ഞു മഹാവിഷ്ണു ഭൂജാതനായി. ബന്ധനസ്ഥനായ വസുദേവൻ ബാലനേകണ്ടത് എങ്ങിനെ എന്നു നോക്കുക—

തമത്ഭുതം ബാലകമംബുജേക്ഷണം
ചതുർഭുജം ശംഖഗദാദ്യുദായുധം
ശ്രീവത്സലക്ഷ്മം ഗളശോഭികൌസ്തുഭം
പീതാംബരം സാന്ദ്രപയോദസൌഭഗം.

മഹാർഹവൈഡൂര്യകിരീടകുണ്ഡല-
ത്വിഷാ പരിഷ്വക്തസഹസ്രകുന്തളം
ഉദ്ദാമകാഞ്ച്യംഗദകങ്കണാദിഭി-
ർവ്വിരാജമാനം വസുദേവ ഐക്ഷത.

മാതാപിതാക്കന്മാർ 'ആനന്ദബാഷ്പപുളകോൽഗമഗൽഗദാർദ്ര'രായിത്തീൎന്നു. അവർ സച്ചിന്മയനായ ജഗന്നാഥനെ സ്തുതിക്കയുംചെയ്തു. ചങ്ങലയിൽപെട്ടുഴലുന്ന തന്നേയും പിതാവിനേയും രക്ഷിക്കണമെന്നും അലൌകികമായ വിഷ്ണുരൂപം മറയ്ക്കണമെന്നും ദേവകി അപേക്ഷിച്ചപ്പോൾ ഭഗവാൻ പറഞ്ഞു— "അമ്മേ! അച്ഛാ! കേൾക്കുവിൻ. സ്വായംഭുവമനുവിന്റെ കാലത്തു നിങ്ങളുടെ പേർ "പൃശ്നി" എന്നും "സുതപസ്സ്" എന്നും ആയിരുന്നു. അന്നു നിങ്ങൾ എന്നെ തപസ്സുചെയ്തു പുത്രനാകേണമെന്നു പ്രാൎത്ഥിച്ചു. നിങ്ങളുടെ ആഗ്രഹം ഞാൻ സഫലമാക്കി. പിന്നെ നിങ്ങൾ വേറൊരു മനുവിന്റെ കാലത്ത് അദിതീകശ്യപന്മാരായി ജനിച്ചു. അന്നു നിങ്ങളുടെ പ്രാൎത്ഥനയെ ഫലിപ്പിക്കാൻ, ഞാൻ ഉപേന്ദ്രനായി അവതരിച്ചു. ഇജ്ജന്മത്തോടുകൂടി നിങ്ങളുടെ കൎമ്മബന്ധങ്ങൾ ഒഴിഞ്ഞു. നിങ്ങളുടെ ആഗ്രഹങ്ങളെല്ലാം സാധിക്കാൻ ഞാൻ അനുഗ്രഹിക്കുന്നു. നിങ്ങൾക്കു മായാഭ്രമവും ഇനിവരികയില്ല". മേൽ വേണ്ടത് എന്തെല്ലാമെന്നു പറഞ്ഞിട്ട് ഭഗവാൻ ബാലഭാവംപൂണ്ടു.

### കഥ ൪— ആൾമാറാട്ടം.

കൎമ്മബന്ധങ്ങൾ എല്ലാം ഇല്ലാതെ ആകുന്ന ശിശുവിനെ വസുദേവൻ കരത്തിൽ ഗ്രഹിച്ചപ്പോൾ കൈക്കും കാലിനും ഉണ്ടായിരുന്ന ശൃംഖലാബന്ധം വേർപെട്ടു. കവാടദ്വാരങ്ങൾ താനേ തുറന്നു. രക്ഷികൾ ഉറങ്ങിപ്പോയതുകൊണ്ടും, ഉണൎന്നിരുന്നവർ മറന്നുപോയതുകൊണ്ടും അവർ വസ്തുത ഗ്രഹിച്ചില്ല. അച്ഛൻ മക

നെ വേഗം അമ്പാടിക്ക് എഴുന്നെള്ളിക്കുമ്പോൾ മഴപൊഴിഞ്ഞു; ആകാശത്ത് ഇടിനാദത്തോടിടകലൎന്ന് ഭേരീരവം മുഴങ്ങി. പുഷ്പവൃഷ്ടിയും ഉണ്ടായി. അനന്തൻ ഫണങ്ങൾ വിതൎത്തു കുടയും രത്നദീപങ്ങളും പിടിച്ചു.. ഈശ്വരകാരുണ്യംകൊണ്ട് യമുനാനദിയിൽകൂടെ ഇറങ്ങിക്കയറി അമ്പാടിയിൽ നന്ദഗോപഗൃഹത്തിൽ ചെന്നപ്പോൾ വാതിൽതുറന്നു കിടക്കുന്നതുകണ്ട് വസുദേവൻ ആനന്ദപരവശനായി. അവിടെ ഉള്ളവരെല്ലാം ഉറങ്ങുകയും ആയിരുന്നു. യശോദയുടെ സമീപത്തു ഭഗവാനെ കിടത്തീട്ടു വസുദേവൻ അവിടെ കിടക്കുന്ന ദാരികയെ എടുത്തുകൊണ്ടുപോയി ദേവകിക്കു കൊടുത്തു.

കഥ 5—കാത്യായനിയും കംസനും.

ബാലികയുടെ രോദനംകേട്ട് ഞെട്ടിയുണൎന്ന രക്ഷിഭടന്മാരാൽ നിവേദിതനായ കംസൻ ഓടിച്ചെന്ന് ആ 'ഭഗിനികാകരാലിംഗിത' യെ തട്ടിപ്പറിച്ചു വട്ടക്കല്ലിൽ അടിക്കാനായി ഓങ്ങിയപ്പോൾ അത് ആകാശത്തുചെന്നു കാത്യായനിയായിനിന്നു ഭോജാധിപനെ അധിക്ഷേപിച്ചു വസ്തുത ഗ്രഹിപ്പിച്ചിട്ടു മറഞ്ഞു. കംസനാകട്ടെ ദേവകീവസുദേവന്മാരുടെ കെട്ടഴിച്ചുവിട്ട്, അവരെ സാന്ത്വനംചെയ്തിട്ടു സ്വഭവനത്തിലെത്തി ഭൃത്യരെ വിവരം ധരിപ്പിച്ചു ബാലവധത്തിന്നു നിയമംഗിച്ചു.

കഥ 6—പൂതനാമോക്ഷം.

അമ്പാടിയിൽ നന്ദൻ പുത്രാനനംകണ്ടു സന്തുഷ്ടനായി ജന്മോത്സവം ഘോഷിച്ചു. അദ്ദേഹം യഥാവിധി ജാതകൎമ്മവും ദാനാദിസൽകൎമ്മങ്ങളും ചെയ്തു. അനന്തരം സ്വഗൃഹത്തെ രക്ഷിക്കുന്നതിന് ഗോപാലരെ നിയോഗിച്ചിട്ടു നന്ദൻ പ്രത്യബ്ദം കംസന്ന് അപ്പിക്കാറുള്ള "തിറ" കൊടുക്കാൻ പോയി. തന്നേയും സ്വപ്രജകളായ ഗോപന്മാരേയും വേണ്ടവണ്ണം രക്ഷിക്കണമേ എന്ന് കംസനോടു പ്രാൎത്ഥിച്ചു തിറയുംകൊടുത്തു പോരുമ്പോൾ ഗോപനാഥൻ വസുദേവനെ ചെന്നുകണ്ടു. പരസ്പരാലാപത്താൽ രണ്ടു പേരുടേയും ഹൃദയംകുളൎത്തു. ശത്രുക്കളിൽനിന്നു ബാലന്മാരെ രക്ഷിക്കണം എന്ന യദുനാഥൻെറ ഉപദേശം കേട്ടും പൎയ്യാകുലനായ ഗോപരാജൻ

ചാടേറി വേഗം വ്രജത്തിലേക്കു പുറപ്പെട്ടു. 'പത്തുനാളുള്ളിലുണ്ടായ' ബാലന്മാരെ തിരഞ്ഞുകണ്ടു കൊല്ലുന്നതിനായി ഭോജേശപരനിയോഗത്താൽ സഞ്ചരിക്കുന്ന പാപിഷ്ഠരിൽ ഒരുവളായ പൂതന ലളിതസുകുമാരവേഷം ധരിച്ച് അമ്പാടിയിൽ നന്ദഗോപാലയത്തിൽചെന്ന് യശോദയുടെ സമീപത്തു കണ്ണുമടച്ചു തേജോമയങ്ങളെ മറച്ചുകിടക്കുന്ന ശിശുവിനെ എടുത്തു മടിയിൽകിടത്തി വിഷംപുരട്ടിയ മുലകൊടുത്തു. ബാലൻ പാലു കിട്ടായ്കയാൽ പ്രാണങ്ങളെ പാനം ചെയ്തുതുടങ്ങി. പൂതന ഞെളിയുകയും, പുളയുകയും, തിരിയുകയും, പിരിയുകയും മുലയിൽനിന്നു വിടീക്കാനായി പലതും പ്രയത്നിക്കയും ചെയ്തു. എന്തായിട്ടും കുട്ടിവിട്ടില്ല. അവൾ പാദങ്ങൾ താഴെ അറഞ്ഞു കണ്ണുതുറിച്ചു മലന്നുവീണു. ജീവൻ മുഴുവൻ പാനംചെയ്തു ബാലൻ അവളുടെ മാറത്തു തെളിഞ്ഞുവിളങ്ങി. അവളുടെ മായാരൂപംമാറി ഘോരരൂപംകണ്ട് ഭയപ്പെട്ടു എങ്കിലും ഗോപികകൾ ബാലനെ എടുത്തു യശോദയുടെ കരത്തിൽകൊടുത്തു. അവർ സച്ചിദാനന്ദത്തിൽ ഉറച്ചു മനസ്സോടുകൂടി ശിശുവിനെ ഗോമൂത്രത്തിൽ കുളിപ്പിച്ചു പന്ത്രണ്ട് അംഗങ്ങളിലും ഗോമയം കൊണ്ട് രക്ഷിച്ചു ബീജന്യാസംചെയ്തു നാരായണകവചം ജപിച്ചു. നന്ദൻവന്ന് മരിച്ച പൂതനയുടെ ശരീരത്തെ വെട്ടിനുറുക്കിച്ചു ചുട്ടപ്പോൾ ചന്ദനത്തിന്റെ മണം അദ്ദിക്കൊക്കെ പരന്നു. ഇങ്ങനെ ലോകബാലഘ്നിയും, രാക്ഷസിയും, രുധിരാശനയും, ആണെങ്കിലും പൂതന ഭഗവാനു മുലകൊടുത്തതുകൊണ്ട് സൽഗതിയെ പ്രാപിച്ചു.

കഥ 7—ശകടവധം.

യഥാകാലം നന്ദൻ യശോദാനന്ദനനും രോഹിണീനന്ദനനും നിഷ്ക്രാമണക്രിയ (വാതിൽ പുറപ്പാട്) ചെയ്തു. അന്നു നന്ദനന്ദനനെ ഉറക്കിക്കിടത്തീട്ടു വന്ന ബന്ധുക്കളെ സൽക്കരിക്കാൻ പോയ തരംനോക്കി കംസപ്രഹിതനായ ഒരു ദാനവൻ ശകടത്തിൽ (ചാടിൽ) മായകൊണ്ടു പ്രവേശിച്ച് ശരീരത്തിൽ ചാടിവീഴാൻ തുടങ്ങിയപ്പോൾ ആ ബാലൻ ഇളംകാലുകൊണ്ടു ചവിട്ടി അതിനെ കട്ടകുമണികൾപോലെ തകർത്തു. യശോദയുടെ ആഗ്രഹപ്രകാരം

ബാലഗ്രഹപീഡകളെ ശമിപ്പിക്കാനായി നന്ദൻ ദിക്ദേവതകൾക്ക് പൂജയും ബലിയും സിദ്ധൌഷധങ്ങളിട്ടു ജപിച്ച തീൎത്ഥംകൊണ്ട് ബാലന്മാൎക്ക് അഭിഷേകവും ചെയ്യിച്ചു.

കഥ 8—തൃണാവൎത്തവധം.

ശകടവധം കഴിഞ്ഞ് എട്ടാമാണ്ടു ആകുന്നതിനുമുമ്പ് ഒരു ദിവസം യശോദ മകന് മുലയുംകൊടുത്തു പാടി രസിച്ചുകൊണ്ട് മന്ദമന്ദം സഞ്ചരിക്കുമ്പോൾ ഭാരം വളരെ തോന്നുകയാൽ ഒരിടത്തിരുന്നു ബാലനെ മടിയിൽ കിടത്തി. എന്നാൽ പിന്നെയും ഭാരംകൂടി വന്നതുകൊണ്ട് അതിനെ താഴെകിടത്തി അടുത്തിരുന്നു. പിന്നെ കാലും മുഖവും കഴുകി നാമം ജപിക്കാനായി യശോദ എഴുന്നേറ്റ സന്ദൎഭത്തിൽ അതിഭയങ്കരമായ ഒരു ചുഴലിക്കാററുണ്ടായി. പൊടി, കാററ്, ഇരുട്ട്, ഇരപ്പ്, മുഴക്കം, ഇതുകളോടുകൂടി വന്ന തൃണാവൎത്തൻ എന്ന അസുരൻ ബാലനേയും എടുത്തുകൊണ്ടു പൊങ്ങി. കണ്ണുകാണാതെ സകലരും ഉഴന്നു. മാതാവ് മകനെക്കാണാഞ്ഞു വളരെ വിഷാദിച്ചു. ദാനവൻ കണ്ടുകൂടാതോളം മുകളിൽച്ചെന്നു കുഞ്ഞിനെ കൊന്നുതിന്നാൻ മുതിൎന്നപ്പോൾ അതിന് ഒരു ഗിരിയേക്കാൾ അധികം ഭാരമുണ്ടായി. അവൻ ആ കട്ടക്കിടാവിനെ വേർപെടുത്താൻ തുടങ്ങി. അത് അസുരനെ കെട്ടിപ്പിടിച്ചു. തൃണാവൎത്തൻെറ ശ്രമമൊന്നും ഫലിച്ചില്ല. വൈകുണ്ഠൻ അവൻെറ കണ്ഠത്തിൽ പിടിച്ചു ഞെക്കി ആ ദുഷ്ടനെ കൊന്ന് അവൻെറ ശരീരത്തെ ഒരു വട്ടക്കല്ലിൻെറ മുകളിൽ പതിപ്പിച്ചു. ബാലൻ ആ സമയത്തും അവൻെറ മാറത്തുതന്നെ ഉണ്ട്.

"ആയാമമുള്ളോരചലേ വിളങ്ങും
കായാംപൂതൻകോരകമെന്നപോലെ
മായാകുമാരൻെറ മനോജ്ഞരൂപ—
മാ യാതുധാനോരസി ദൃഷ്ടമായി".

കഥ 9—വിശ്വദൎശനം.

നാലഞ്ചുനാൾ കഴിഞ്ഞ് ഒരു ദിവസം യശോദ മുല കൊടുത്തുകൊണ്ടിരിക്കുമ്പോൾ ബാലൻ ഒരു കോട്ടുവാവിട്ടു. അപ്പോൾ അവൾക്ക് സമസ്തലോകങ്ങളും ഭഗവാൻ തന്നുള്ളിൽ കാട്ടിക്കൊടു

ണ്ണു. ഭൂമി, മേരു, ഗിരി, വനം, നദി, സമുദ്രം, ദ്വീപ്, മഴ്സ്വാദോപ വൃതങ്ങൾ, ദ്വീപാന്തരങ്ങൾ, ചക്രവാളാദ്രി, പാതാളം, വേതാളാദികൾ, മനുഷ്യർ, തിര്യക്കുകൾ, ദിക്പാലന്മാർ, ദേവതമാർ, ആശാന്തരങ്ങൾ, നാകം, നാകികൾ, ആകാശചക്രഗതിഭേദങ്ങൾ, ജ്യോതിഃസ്വരൂപങ്ങൾ,താരങ്ങൾ, നവഗ്രഹങ്ങൾ ആദിയായി സകലതും തനയവദനത്തിൽ കണ്ടു് ഈ ബാലൻ ഈശ്വരനാണ് എന്നു യശോദ അറിഞ്ഞു എങ്കിലും മായ അതു വേഗം മാച്ചുകളഞ്ഞു. പിന്നെ വസുദേവൻ പറഞ്ഞയച്ച യാദവകുലഗുരുവായ ഗർഗ്ഗനെക്കൊണ്ടു് രോഹിണീനന്ദനന്ന് രാമൻ എന്നും യശോദാനന്ദനന്ന് കൃഷ്ണൻ എന്നും നന്ദൻ നാമകരണം ചെയ്യിച്ചു. ബാലന്മാരുടെ ശരീരങ്ങളും മാതാപിതാക്കന്മാരുടെ ആനന്ദവും മുറയ്ക്കു വളൎന്നുവന്നു.

## കഥ 10—മരുതുമരങ്ങൾ പിഴുതു.

കൎമ്മവശത്താൽ ജന്മമെടുക്കേണ്ടിവന്ന ദ്രോണൻ എന്ന വസുവും ഭാൎയ്യ ധരയും നന്ദനായും യശോദയായും പിറന്നപ്പോൾ അവൎക്കു ബ്രഹ്മാവിന്റെ അനുഗ്രഹത്താൽ ഭഗവാനെ പുത്രഭാവേന ലാളിക്കാൻ ഭാഗ്യമുണ്ടായി. ബാലകൃഷ്ണൻ ലീലാവിശേഷങ്ങളെക്കൊണ്ടു് മാതാപിതാക്കന്മാരെ ആനന്ദമഗ്നരാക്കി വളൎന്നുവരുന്ന കാലത്തു് ഒരു ദിവസം പ്രഭാതത്തിൽ യശോദ തയിരുകലക്കിക്കൊണ്ടിരിക്കുമ്പോൾ ആ കപടപോതകൻ അമ്മയുടെ മടിയിൽ കയറിയിരുന്നു മുല കുടിച്ചുതുടങ്ങി. അപ്പോൾ അടുപ്പത്തിരിക്കുന്ന പാത്രത്തിൽ പാൽ തിളച്ചു പുറത്തേയ്ക്കു ചാടാൻ തുടങ്ങുന്നതുകണ്ടു്, താഴെ ഇറങ്ങി ഇരിക്കാൻ ഉണ്ണിയോടു പറഞ്ഞിട്ടു കേൾക്കായ്കയാൽ അമ്മ മകനെ എടുത്തു നിറത്തീട്ടു് അതിളക്കാൻ പോയി. അമ്മയെ തോല്പിക്കാൻ ഉടൻ ഉണ്ണികൃഷ്ണൻ ഒരു അമ്മിപ്പിള്ളയെടുത്തു കുറേ കലക്കിവെച്ചിരിക്കുന്ന കലത്തിൽ ഇട്ടു. കുണ്ഡലി തകൎന്നു ഗോരസം ഭൂമിയിൽ പരന്നു. അവിടെ പാറിക്കിടന്നിരുന്ന വെണ്ണ വാരിക്കൊണ്ടു ചത്വരത്തിലിറങ്ങി കൃഷ്ണൻ മാൎജ്ജാരങ്ങൾക്കും മൎക്കടങ്ങൾക്കും നുള്ളിനുള്ളിക്കൊടുത്തു ശേഷം നടന്നിട്ടു് ഒരു മൂക്കിൽ പോയി ഒളിച്ചു. യശോദ വന്നു നോക്കി മകന്റെ ചാപല്യങ്ങൾക

ണ്ടു കോപിച്ച് ഒരു കോലുമെടുത്തുചെന്നപ്പോൾ ഉലൂഖലത്തിൻെറ സമീപത്തിരുന്ന കണ്ണൻ കരഞ്ഞുകൊണ്ട് എഴുന്നേററാടി. പിറകേ ഓടിത്തളൎന്നു പിടികിട്ടാതെ ഉഴന്നിരുന്ന യശോദയേക്കണ്ട് ആ പൈതൽ നിന്നു. അവൾ പുത്രബുദ്ധിയോടുകൂടി ഭഗവാനെ പിടിച്ചുവലിച്ച് ഒരു ഉരലിൻെറ അടുത്തു നിറുത്തി കയറുകൊണ്ടു കെട്ടുവാൻ ഒരുങ്ങി. ദാമത്തിനു രണ്ടംഗുലം നീളംപോരായ്കയാൽ പല ദാമങ്ങൾ ഇണച്ചുനോക്കി. എന്നിട്ടും നീളം പോരാതെവന്നു. അമ്മ ആകപ്പാടെ ക്ഷീണിച്ചു. സഖികൾ ചിരിച്ചുതുടങ്ങി. അവരുടെ അവലേപവിലേപ? സുന്ദരമായ മുഖങ്ങൾ കണ്ടു യശോദ ലജ്ജിക്കയും വിഷാദിക്കയുംചെയ്തു. അപ്പോൾ ആദ്യദാമംതന്നെ പാകമായി. പരിഭ്രമിച്ചു ഭയപ്പെട്ടു കരയുന്നതു വകവയ്ക്കാതെ ബാലനെ ബന്ധിച്ചിട്ട് അമ്മ മന്ദഹസിച്ചുകൊണ്ടു ഗൃഹത്തിനുള്ളിൽ പ്രവേശിച്ചു. ചുററുപാടും കൃഷ്ണൻ നോക്കിയപ്പോൾ ജീൎണ്ണിച്ച രണ്ട് അൎജ്ജുന (മരുതു) വൃക്ഷങ്ങൾ അടുത്തു നില്ക്കുന്നതുകണ്ടു. കുബേരപുത്രന്മാരായ നളകൂബരനും മണിഗ്രീവനും മദ്യപിച്ചു മത്തന്മാരായി വിലാസിനികളോടുകൂടി ഗംഗാനദിയിൽ ക്രീഡിക്കുമ്പോൾ അതു വഴിവന്ന നാരദനെക്കണ്ടു ലജ്ജിച്ച് അംഗനമാർ വള്ളിക്കുടിലുകളിൽ കയറി ഒളിച്ചുവെങ്കിലും നഗ്നന്മാരായി അവിടെനിന്ന സഹോദരന്മാരെ മുനി— "നിങ്ങൾ അൎജ്ജുനങ്ങളായിത്തീരട്ടെ"— എന്നു ശപിച്ചു. കുബേരപുത്രന്മാർ സങ്കടപ്പെട്ടു സമ്പ്രാൎത്ഥിച്ചപ്പോൾ "നാരായണൻ കൃഷ്ണനായി അവതരിക്കുന്നകാലത്തു നിങ്ങളുടെ താപം തീരും"—എന്നു നാരദൻ ശാപമോക്ഷംകൊടുത്തു. അവിടെ മരുതുമരങ്ങളായിനിന്നത് ആ നളകൂബരനും മണിഗ്രീവനുമാണ്. ദാമോദരൻ ഉരലുമിഴച്ചുകൊണ്ട് അൎജ്ജുനങ്ങളുടെ ഇടയിൽക്കൂടെ കടന്നു നടന്നു. ഉരൽ വിലങ്ങി വലിഞ്ഞപ്പോൾ ഉള്ള വേരൊക്കെ പറിഞ്ഞ് ഇളകി വേഗം രണ്ടു മരവും പൊട്ടി ഞെരിഞ്ഞു തകൎന്നുടഞ്ഞു വട്ടം ചുഴന്നു മുറിഞ്ഞ് അലറി ഭൂമി ഞെട്ടുമാറ് വീണ ശബ്ദവും മാറെറാലിയും ലോകത്തിൽ തുലോം പരന്നുപൊങ്ങി. ധനദപുത്രന്മാർ ഭഗവാനെ സ്തുതിച്ചു പ്രസാദിപ്പിച്ചു ശാപമുക്തന്മാരായി അളകയിൽചെന്ന് അച്ഛനെ വന്ദിച്ചു വസ്തുതയറിഞ്ഞു സുഖമായി

പ്പാത്തു. നന്ദനും യശോദയും മററ ഗോപന്മാരും ഗോപികളും ഓടിവന്നു നോക്കി സംഗതി ഗ്രഹിച്ചപ്പോൾ വളരെ അത്ഭുതപ്പെട്ടു. നാലുവയസ്സു മാത്രം പ്രായമുള്ള ഈ ബാലൻ ഈ മരുതുമരങ്ങൾ വീഴ്ത്തിയോ എന്നു സംശയിച്ചുനില്ക്കുന്ന ഗോപാലരോടു മററ കുമാരന്മാർ തങ്ങൾ കണ്ടതെല്ലാം പറഞ്ഞുകേൾപ്പിച്ചു. നന്ദൻ കെട്ടഴിച്ച് ഉണ്ണിക്കണ്ണനെ എടുത്തു മുകന്ന് യശോദയുടെ കൈയിൽ കൊടുത്തു.

കഥ ൧൧—വത്സവധം.

അമ്പാടിയിൽ അസുരന്മാരിൽനിന്നു അസംഖ്യം ആപത്തുകൾ അടിക്കടി ഉണ്ടാകുന്നതു കണ്ടു ഉപനന്ദൻെറ ഉപദേശപ്രകാരം, ഗോവർദ്ധനഗിരിക്കുസമീപം യമുനാതീരത്തു വിളങ്ങുന്ന വൃന്ദാവനത്തിൽ ഗോപർ എല്ലാവരും പോയി സസുഖം പാക്കുന്ന കാലത്തു കൃഷ്ണൻ ലീലാവിനോദങ്ങളെക്കൊണ്ടു മാതാപിതാക്കന്മാരേയും ഗോപന്മാരേയും ഗോപസ്ത്രീകളേയും ആനന്ദഭരിതരാക്കി. ഇങ്ങനെ കുറച്ചുകഴിഞ്ഞപ്പോൾ രാമനും ഗോപന്മാരും ഒരുമിച്ചു കൃഷ്ണൻ പശുക്കളെ മേയ്ക്കുമ്പോൾ ഒരു ദിവസം കംസപ്രഹിതനായ ഒരു ദാനവൻ ഗോവത്സരൂപം ധരിച്ചു ധേനുസമൂഹത്തിൽ കടന്നു കൂടി. ദാമോദരൻ വാസ്തവമറിഞ്ഞു ജ്യേഷ്ഠനോടു മന്ത്രിച്ചു. കണ്ണൻ പശുമദ്ധ്യത്തിൽ കടന്നു ഓരോന്നിനേയും തൊട്ടു തലോടി ഗോരൂപിയായ ദാനവൻെറ സമീപത്തു ചെന്നു വാലും ചരണങ്ങളും ഒന്നിച്ചു കൂട്ടിപ്പിടിച്ചു പൊക്കിത്തൂക്കിച്ചുഴററി തലകുനിച്ചു മുന്നിൽ കണ്ട മന്മഥവൃക്ഷ(കപിത്ഥ)ത്തിന്മേലക്ക് എറിഞ്ഞു. ആ മരം മുറിഞ്ഞു മറെറാരു മരത്തിൽ പതിച്ചപ്പോൾ "മററതും ഖണ്ഡിച്ചു മററതിന്മേൽ വീണു മററതും മററതും മററതും ഭസ്മമായ്". വത്സം മരിച്ചു. അതു ഗോരൂപം മാറി അസുരനായിത്തീന്നു.

കഥ ൧൨—ബകവധം.

ഒരു ദിവസം മദ്ധ്യാഹ്നകാലത്തു ഭുക്തി കഴിഞ്ഞു കാളിന്ദീതീരത്തു ഗോപന്മാർ പശുക്കളെ മേച്ചു കളിക്കുമ്പോൾ പൂതനയുടെ സഹജനായ ബകൻ എന്ന ദാനവൻ പുള്ളായിച്ചമഞ്ഞു വഴിയരത്തു ചെന്നു കിടന്നു. ഗോപബാലന്മാർ ഈ ദുഷ്ടസത്വത്ത

കണ്ടു ഭയപ്പെട്ടു. "നിങ്ങൾ പേടിക്കരുത്" എന്നു പറഞ്ഞ് അവരെ ബലഭദ്രന്റെ പിന്നിൽ നിറുത്തീട്ടു കൃഷ്ണൻ മുന്നോട്ടടുത്തപ്പോൾ ബകൻ തുണ്ഡങ്ങളെ അകററി. കൃഷ്ണൻ ഉള്ളിൽകടന്നു. അപ്പോൾ അവൻ വായ് മുറുക്കി. തുണ്ഡം ചുട്ടു താലുമൂലം പൊട്ടുമാറു പുള്ളു ക്ലിഷ്ടനായും ധാരാളം രക്തവും ഛർദ്ദിച്ചു. അവൻ പിന്നയും കൃഷ്ണനെ കൊത്തി വിഴുങ്ങുവാനായി തുണ്ഡങ്ങളകററി. ഉടൻ കാർമുകിൽവർണ്ണൻ കൊക്കുരണ്ടും പിടിച്ചകററി പൊളിച്ചു കീറിമുറിച്ചു ദൂരെ എറിഞ്ഞു. ഇതു കണ്ടു രാമൻ കൃഷ്ണനെ ബഹുമാനിച്ചു. അപ്പോൾ മോഹിച്ചു കിടന്ന ഗോപന്മാർ കുതിച്ചു ചാടി എഴുനീററു ചെന്നു കൃഷ്ണനെ ഭക്തിവിശ്വാസങ്ങളോടു കൂടി നമസ്കരിക്കയും പുൽകുകയും ചെയ്തു.

കഥ ൧൩ — അഘവധം.

പിന്നെ ഒരു ദിവസം ഗോപന്മാർ കാളിന്ദിയിൽ ഇറങ്ങികുളിച്ചു കയറി ഗോബാലജാലങ്ങളെ തീനുള്ളേടത്തു ചേർത്തു നിർത്തി തീററി വെള്ളവും കൊടുത്തു കളിച്ചു കൊണ്ടിരിക്കുമ്പോൾ പൂതനയുടേയും ബകന്റേയും സഹജനായ അഘൻ ഒരു യോജന നീളവും പാദ(കാൽ) യോജനവണ്ണവും ഉള്ള ഒരു പെരുമ്പാമ്പായി രാമകൃഷ്ണാദികൾ തിരിച്ചുവരുന്ന വഴിയടച്ചു പർവ്വതഗുഹപോലെ വായ് പിളർന്നു കിടന്നു. മേരു ശിഖരങ്ങൾ പോലെ ഉള്ള ദംഷ്ട്രങ്ങളും, വലിയ നാക്കും, കനൽകട്ടകൾപോലെ ഉള്ള കണ്ണുകളും വളരെ ഭയങ്കരങ്ങളാണ്. അവന്റെ ഉച്ഛ്വാസവായുവിന്റെ പൂതിഗന്ധമസഹ്യമത്രേ. ഗോപാലന്മാരും പശുക്കളും അറിയാതെ ആ പെരുംപാമ്പിന്റെ ജഠരാലയത്തിൻ നേരേ യാനം തുടങ്ങി. ബലഭദ്രനും കൃഷ്ണനും അവരെ അനുഗമിച്ചു. എല്ലാവരും ഉള്ളിലായി എന്ന് അറിഞ്ഞപ്പോൾ ദാനവൻ വായ് മുറുക്കി. പണ്ടു ബലിയോടു ദാനവാരി വാങ്ങി മൂവടിയളപ്പാനായി താൻ വളർന്നതു പോലെ വേഗം മായാബാലനായ ദാനവാരി വളർന്നു തുടങ്ങി. അപ്പോൾ ആ അഘനാകട്ടെ ശ്വാസം പുറപ്പെടാതെ അഴൽപൂണ്ട് ഉടൽ മുഴുവൻ വിറച്ചു വാലിന്റററം അങ്ങോട്ടുമിങ്ങോട്ടുമടിച്ചു രക്തം പൊടിഞ്ഞു വട്ടം തിരിഞ്ഞു കണ്ണു തുറിച്ചു തല പൊട്ടിപ്പൊളിഞ്ഞു വള

ഞെരു പുളഞ്ഞു പിരിഞ്ഞു ജീവനു പുറത്തുപോകാൻ വഴി കൊടുത്തു. കണ്ണൻ അമൃതാൎദ്രങ്ങളായ നോട്ടങ്ങൾ കൊണ്ടും ഗോപാലന്മാരേയും പശുക്കളേയും ജീവിപ്പിച്ച് എല്ലാവരോടും കൂടി പുറത്തുവന്നു. അഘന്റെ ജീവൻ കൃഷ്ണപാദങ്ങളോടു ചേൎന്നു. ബാലന്മാർ സന്തുഷ്ടന്മാരായി പശുക്കളോടു കൂടി സ്വഗൃഹങ്ങളിലേക്കുപോയി.



ശ്ലോകം—൨.

ബ്രഹ്മാണം ഭ്രമയംശ്ച ധേനുകരിപു-
ൎന്നിഷ്കാപയൻ കാളിയം
പീതാഗ്നിം സ്വജനൌഘഘസ്മരശിഖം
നിഘ്നൻ പ്രലംബാസുരം
ഗോപീനാം വസനം ഹരൻ ദ്വിജകുല-
സ്ത്രീണാം ച മുക്തിം ദിശൻ
ദേവേന്ദ്രം ദമയൻ കരേണ ഗിരിധൃക്
കൃഷ്ണോനിശം പാതു വഃ.

സാരം—ബ്രഹ്മാവിനെ ഭ്രമിപ്പിക്കുന്നവനായി, ധേനുകന്റെ ശത്രുവായി, കാളിയനെ കാളിന്ദിയിൽ നിന്ന രമണകത്തിലേക്ക് ഓടിക്കുന്നവനായി, സ്വജനസമൂഹത്തെ ഭക്ഷിക്കുന്ന ജ്വാലകളോടു കൂടിയ അഗ്നിയെ പാനം ചെയ്തിട്ടു, പ്രലംബൻ എന്ന അസുരനെ ഹനിക്കുന്നവനായി, ഗോപികളുടെ പുടവകളെ അപഹരിക്കുന്നവനായി, ബ്രാഹ്മണസ്ത്രീകൾക്കു മോക്ഷത്തെ ദാനം ചെയ്യുന്നവനായി, ദേവേന്ദ്രന്റെ അഹംകാരത്തെ ദമിപ്പിക്കുന്നവനായി, കരം കൊണ്ടു ഗോവൎദ്ധനം എന്ന ഗിരിയെ ധരിക്കുന്നവനായ കൃഷ്ണൻ നിങ്ങളെ സദാ പാലിക്കട്ടെ.

അൎത്ഥം—ബ്രഹ്മാണം (ബ്രഹ്മാവിനെ) ഭ്രമയൻ (ഭ്രമിപ്പിക്കുന്നവൻ, തെറ്റിക്കുന്നവൻ, പരിഭ്രമിപ്പിക്കുന്നവൻ) ച (ഉം) ധേനുകരിപുഃ [ധേനുകൻ എന്ന അസുരന്റെ രിപു (ശത്രു) ആയി, ധേനുകനെ കൊന്നു എന്നുസാരം] കാളിയം (കാളിയൻ എന്ന സൎപ്പത്തെ) നിഷ്കാപയൻ (പുറപ്പെടീക്കുന്നവൻ, ഓടിക്കുന്നവൻ) സ്വ-

ജനൌഘഘസ്മരശിഖം [സ്വജനങ്ങളുടെ (സ്വവൎഗ്ഗത്തിലുള്ള ആളുകളുടെ) ഓഘ (കൂട്ട)ത്തിനു ഘസ്മരങ്ങൾ (ആൎത്തിയോടു കൂടിയവ, ഭക്ഷിക്കത്തക്കവ) ആയ ശിഖ (ജ്വാല)കളോടും കൂടിയവനെ, ഗോപസമൂഹത്തെ ഭക്ഷിക്കുന്ന ജ്വാലകളുള്ളവനെ എന്നു സാരം] അഗ്നിം (അഗ്നിയെ) പീത്വാ (പാനം ചെയ്തിട്ട്) പ്രലംബാസുരം (പ്രലംബൻ എന്ന അസുരനെ) നിഘ്നൻ (ഹനിക്കുന്നവൻ, കൊല്ലുന്നവൻ) ഗോപീനാം (ഗോപികളുടെ) വസനം (വസനത്തെ, വസ്ത്രത്തെ) ഹരൻ (ഹരിക്കുന്നവൻ, അപഹരിക്കുന്നവൻ) ദ്വിജകുലസ്ത്രീണാം [ദ്വിജന്മാരുടെ (ബ്രാഹ്മണരുടെ) കുലത്തിൽ (വംശത്തിൽ) ഉള്ള സ്ത്രീണാം (സ്ത്രീകൾക്കു] മുക്തിം (മുക്തിയേ, മോക്ഷത്തെ) ച (ഉം) ദിശൻ (ദാനം ചെയ്യുന്നവൻ) ദേവേന്ദ്രം (ദേവന്മാരുടെ ഇന്ദ്രനെ) ദമയൻ (ദമിപ്പിക്കുന്നവൻ, അഹംകാരത്തെ ശമിപ്പിക്കുന്നവൻ) കരേണ (കരം കൊണ്ടു, കൈകൊണ്ട്) ഗിരിധൃക് [ഗിരിയെ, ഗോവൎദ്ധനം എന്ന പൎവ്വതത്തെ) ധരിക്കുന്ന (വഹിക്കുന്ന)വൻ] കൃഷ്ണഃ (കൃഷ്ണൻ) വഃ (നിങ്ങളെ) അനിശം (സദാ) പാതു (പാലിക്കട്ടെ).

കഥ ൧൪—വത്സസ്തേയം.

ഒരു ദിവസം ഗോപകുമാരന്മാർ വത്സഃഗോവൃന്ദങ്ങളെ കാളിന്ദിയിലിറക്കി തൃപ്തി വരുമാറു വെള്ളം കൊടുത്തു കളിപ്പിച്ച് ഒരുമിച്ചു ചേൎത്തു കരേററി പുല്ലുള്ളേടത്തു പിരിയാതേ മാടി, ഉമ്മാനിരിക്കുമ്പോൾ കൂടെക്കൂടെ കാണ്മാൻ തക്കവണ്ണം നിറുത്തീട്ട് കൃഷ്ണൻ നിൎദ്ദേശിച്ച സ്ഥലത്ത് എല്ലാവരും അദ്ദേഹത്തിനു ചുഴലവും വട്ടത്തിലിരുന്നു ചോറും കറികളും മുമ്പിൽ നിരത്തി. തൈർകൂട്ടി ഉരുട്ടിയ ചോറിടത്തു കൈയ്യിലാക്കിവെച്ചെടുത്തു വിരലുകളിൽ രുചികരമായ കറിയും ചേൎത്തു ഭുജിക്കുമ്പോൾ ലീലാവിനോദങ്ങളെക്കൊണ്ടു കൃഷ്ണൻ ഗോപന്മാരെ ചിരപ്പിച്ചു പലപ്രകാരത്തിൽ രസിപ്പിച്ചു. അപ്പോൾ ബ്രഹ്മാവു ബാലരൂപിയായ ഭഗവാന്റെ അവതാരശക്തിയെ പരീക്ഷിക്കാൻ പശുക്കളെ ഒക്കെ മായാവശത്താൽ മറച്ചു. കണ്ടുകണ്ടിരുന്ന ഗോക്കളെ കാണാതെ ആയപ്പോൾ ഗോപന്മാർ ഭ്രമിച്ചു ബദ്ധപ്പെട്ടു പായാൻ തുടങ്ങി.—

"ഞാൻ ചെന്നു തിരഞ്ഞിങ്ങു വന്നീടുവേൻ" എന്നു പറഞ്ഞ് അന്നേരം അവരെ ഇരുത്തീട്ടു നന്ദനന്ദനൻ പോയി തേടി. ഗോക്കളെ എങ്ങും കാണാതെ മടങ്ങി വന്നപ്പോൾ ഗോപന്മാരേയും കാണാഞ്ഞു കൃഷ്ണൻ ഉള്ളിലെ കണ്ണുകൊണ്ടു നോക്കി ഉള്ളതറിഞ്ഞു സ്വമായകൊണ്ട് അത്രയും ഗോക്കളേയും ഗോപന്മാരെയും മുമ്പിലത്തെപ്പോലെ തന്നെ നിൎമ്മിച്ചു. ഗോപന്മാരുടെ ആകൃതിക്കോ, പ്രകൃതിക്കോ പ്രമാണത്തിനോ, പ്രായത്തിനോ മറ്റോ യാതൊരു ഭേദവും ഇല്ലാതിരുന്നതുകൊണ്ടു ഭഗവാന്റെ ഈ നവീനസൃഷ്ടിയിൽ ആൎക്കും ഒരു സംശയവും ഉണ്ടായില്ല. ഇങ്ങനെ ഒരു വൎഷം കഴിഞ്ഞു. ഒരു ദിവസം ഗോവൎദ്ധനത്തിന്റെ മുകൾപ്പരപ്പിൽ പഴയതും പുതിയതും ആയ പശുക്കൾ പരസ്പരം കലൎന്നു. ഭഗവന്മായകൊണ്ട് ഇവയെ തിരിച്ചറിയാൻ ബ്രഹ്മാവിനു കഴിഞ്ഞില്ല. കൃഷ്ണനും ഗോപാലരും പൈക്കളും ഒക്കെ വിഷ്ണുരൂപമായിത്തീൎന്നു എന്നു ബ്രഹ്മാവിനു തോന്നി. എല്ലാവരും ശംഖചക്രഗദാപാണികൾ. അവരുടെ നാഭീസരോജങ്ങളിൽ പ്രത്യേകം ബ്രഹ്മാക്കന്മാരുമുണ്ട്. വൈകുണ്ഠവും സത്യലോകവും പാലാഴിയും എന്നുവേണ്ട സമസ്തവും അവിടെ നാന്മുഖൻ കണ്ടു. അപ്പോൾ തന്റെ കാൎയ്യവും പരുങ്ങലായി. താൻതന്നെയാണോ ബ്രഹ്മാവ് എന്നു തന്നത്താൻ ശങ്കതുടങ്ങി. മറ്റു ബ്രഹ്മദേവന്മാർ സാക്ഷാൽ ബ്രഹ്മാവിനെ നോക്കി മന്ദഹസിക്കയും ഭൎത്സിക്കയും പരിഹസിക്കയും ചെയ്തുതുടങ്ങി. ഗോക്കളേയും ഗോപന്മാരെയും മറച്ച ബ്രഹ്മാവു പാരവശ്യത്താൽ നാണവും ഭയവും ദീനതയും മാനഹാനിയും ഭാവവൈവൎണ്യവും വളൎന്ന് ഇന്ദ്രിയങ്ങളെ അടക്കി വിഷണ്ണനായി മന്ദനായി മരപ്പാവപോലെ നിന്ന് അല്പം കഴിഞ്ഞപ്പോൾ കൈടഭൻ എന്ന അസുരൻ എതിൎക്കാൻ ചെല്ലുന്നതുകണ്ടു പേടിച്ചുവിറച്ച് ഒരു മൂലയിലെത്തി അഹമ്മതി വേറിട്ടു ഭക്തിപുരസ്സരം സ്തുതിച്ചുസമയം ഭഗവാൻ മായാവിദ്യകളടക്കി വൃന്ദാവനത്തെ മുന്നേപ്പോലെ ആക്കി. 'ബാലപ്പെൺമണവാളൻ' കൃഷ്ണനെ പ്രസാദിപ്പിച്ച് അനുഗ്രഹവും വാങ്ങി സത്യലോകത്തേക്കു പോയി. ഗോപന്മാർ ഈ മായാപ്രയോഗങ്ങൾ ഒന്നും അറിഞ്ഞില്ല. ഗോക്കളെ തേടിപ്പോയ സഖാവ് നിമേഷമാത്രംകൊണ്ടു തിരിച്ചുവന്നു എന്ന് അവർ വിചാരിച്ചു.

കഥ ൧൩—ധേനുകവധം.

ഒരു ദിവസം പൈക്കളെ മേയാനകലെ നിൎത്തീട്ട് ഗോപന്മാർ താലവനത്തിൽ ചെന്നു. രാമൻ പനകളുടെ ചുവട്ടിൽ കുത്തിക്കലുക്കി ധാരാളം പനമ്പഴം കൊഴിച്ചു. അപ്പോൾ ധേനുകൻ എന്ന അസുരൻവന്ന് താലംകൾകൃഷ്ണന്മാരേയും ശക്തികുറഞ്ഞ ഗോപന്മാരേയും കണ്ടു കോപിച്ചലറി നിന്ദാപൂൎവ്വം വിലക്കി. "ദുഷ്ടനായ നിന്നേയും നിന്റെ സഹചരന്മാരേയും കൊല്ലാനാണ് ഞങ്ങൾ വന്നത്" എന്നു രാമൻ പറഞ്ഞു. 'കൊള്ളാം' എന്ന് ആക്ഷേപപൂൎവ്വം ഗൎജ്ജിച്ചു ധേനുകൻ അടുത്തുചെന്നു കാലുയൎത്തി ച്ചവിട്ടാൻ തുടങ്ങുമ്പോൾ ബലനും ചവിട്ടാൻ ഒരുങ്ങി. അസുരൻ അതു തട്ടുത്തുകൊണ്ട് ഒഴിഞ്ഞുനിന്നു. ബലൻ ധേനുകനെ വേഗം പിടിച്ചു തലക്കുമീതെ വട്ടത്തിലൊന്നു ചുഴററിയെടുത്ത് ഒരു പനയിലേക്ക് എറിഞ്ഞു. ഏററ് ഏററ് ആ താലംമുറിഞ്ഞ് അടുത്തു നില്ക്കുന്ന താലങ്ങളിലേല്ക്കയാൽ അവ മുറുക്കു മേല്ക്കുമേലായി പൊട്ടിഞെരിഞ്ഞു ഞെട്ടിയലച്ചു താഴെവീണു. ഭൎത്തൃവധം കണ്ടു ദുഃഖിച്ചു സമബലന്മാരായ മററ ധേനുകന്മാരെല്ലാം ഗൎദ്ദഭവേഷം ധരിച്ച് അടുക്കുന്നതുകണ്ടു രാമനും കൃഷ്ണനും അവരിൽ ഈരണ്ടുപേരെ പിടിച്ച് ചുരുട്ടി മുഷ്ടികൾകൊണ്ടു പ്രഹരിച്ച് പൊക്കിയെടുത്തു വൃക്ഷമൂലങ്ങളിൽ എറിഞ്ഞു. ചിലരെ മററചിലരുടെ മേൽ എറിഞ്ഞു. ആ ദുഷ്ടന്മാരെ എല്ലാം ഒടുക്കി. പിന്നെ അതു വഴി പോകുന്നതിനും പനംപഴം പറിക്കുന്നതിനും ആൎക്കും ഭയമില്ലാതെ ആയി.

N. B. ധേനുകന്മാർ ജംബൂകവേഷത്തിൽ വന്നു എന്ന് നാരായണീയകൎത്താവും സൃഗാലന്മാരായിരുന്നു എന്ന് കുഞ്ചൻ നമ്പിയാരും പറയുന്നു.

കഥ ൧൪—കാളിയമൎദ്ദനവും നിൎഗ്ഗമനവും.

ഒരിക്കൽ സൌഭരി എന്ന തപോധനൻ കാളിന്ദിയിൽ കുളിച്ചുതുസന്ധ്യ വന്ദിച്ചു കണ്ണുമടച്ചു ജപിച്ചു നില്ക്കുമ്പോൾ ഗരുഡൻ കൊത്തിയെടുത്ത ഒരു മത്സ്യം പിടച്ച ജലബിന്ദുക്കൾ സ്വശരീരത്തിൽ തെറിച്ചു നനഞ്ഞതുകൊണ്ടു കോപിച്ച്—"ഇനി നീ ഇവിടെ വന്നാൽ പത്തുനുറുങ്ങി മരിക്കും" എന്നു പതഗപതിയെ ശപി

ച്ചു. പച്ചയാഗങ്ങളിലെ സപ്പഭാഗം ഗരുഡനു കൊടുത്തുവന്നിരുന്നു ശക്തൻ എന്ന അഹംകാരംകൊണ്ടു കാളിയൻ മുടക്കുകയും സ്വന്തം അംശം ഭക്ഷിക്കയും ചെയ്യുകകൊണ്ടു താർക്ഷ്യൻ ആ സപ്പരാജനെ അടിച്ചു് അംഗം തളത്തി ദൂരെ തെറിപ്പിച്ചു. കാളിയൻ പിന്നെ ഗരുഡൻവരാത്ത കാളിന്ദീഭാഗത്ത് അധിവാസം ഉറപ്പിച്ചു—അവിടെ കാളിയൻ ജ്ഞാതികളോടുകൂടി വസിക്കുന്നതുകൊണ്ടു് കാളകൂടമയമായ ആ കാളിന്ദീഭാഗത്തെ ജലം നരത്തു തിളച്ചു പുകഞ്ഞുവശായി. അതിൽ എശിവരുന്ന കാററു, അടുത്തു ചുഴന്ന തൃണങ്ങളും, ലതകളും, താരും തളിരും ഫലങ്ങളും വീണും, വേരോടുകൂടി ഉണങ്ങിവരണ്ട തരുക്കളും, വനമൃഗങ്ങളും വിഷാവഗംമൂലം നശിച്ചുപോയി. മീതെ പറക്കുന്ന പക്ഷികൾ ജീവൻപിരിഞ്ഞു ജലത്തിൽ വീണു. ജലജന്തുക്കളുടെ അവസ്ഥ പറയേണ്ടതില്ലല്ലോ. ഇങ്ങനെ പലനാൾ കഴിഞ്ഞ് ഒരുദിവസം ബലഭദ്രനോടുകൂടാതെ ഗോപന്മാരുമൊന്നിച്ചു ഗോക്കളെ പാലിച്ചുകൊണ്ടു കൃഷ്ണൻ അവിടേക്കെഴുന്നെള്ളി. കാളിയനെ ദൂരെ കളയണം എന്നു കരുതി, ഒരിക്കൽ അമൃതബിന്ദുക്കൾ പതിക്കയാൽ തീരത്തു തളിർത്തുനില്ക്കുന്ന നീലക്കടമ്പിൽ കയറി സപ്പശായി സപ്പേന്ദ്രൻ ശയിക്കുന്ന സ്ഥലത്തേക്കു ചാടി. അപ്പോൾ കാളിന്ദീവാരി കീഴ്മേൽ മറിഞ്ഞ് ഓളവും ഉയന്നു. വസ്തുതയറിയാതെ കാളിയന്റെ കാമിനിമാരും ബാലന്മാരും ആടൽപിടിച്ചു പേടിച്ചു ഭ്രമിച്ചു പ്രസരിച്ചു ഞെട്ടി ഞെരിച്ചു കിടുകിടുത്തു നടുങ്ങി. സപ്പരാജൻ കോപിച്ചു ഫണങ്ങൾ പൊക്കിനോക്കിയപ്പോൾ വെള്ളത്തിൽ നീളെ തുടിച്ചു നീന്തുന്ന കണ്ണനെ കണ്ടു വേഗം അടുത്തുചെന്നു കഴലിണയിൽ കടിച്ചു. പിന്നെ അവൻ മമ്മങ്ങൾതോറും മാറിമാറി ദംശിക്കയും മസ്തകംകൊണ്ടു് അടിക്കയും വാലുകൊണ്ടു ചുററുകയും ചെയ്തു. ഇതുകണ്ടു ഗോപന്മാർ കണ്ണീർതൂകി. അന്നേരം പല ദുശ്ശകുനങ്ങൾ കണ്ടു ഭയന്നു പരിഭ്രമിച്ചു് യശോദയും നന്ദനും മററു ഗോപാലവൃന്ദവും ബാലരും ഗോപാംഗനമാരും രാമനും വേഗം ചാടിപ്പുറപ്പെട്ടു കാളിന്ദീതടത്തിൽ എത്തി ഉഴന്നുനിന്നു. ബലൻ തടുക്കയാൽ അവർ നദിയിൽ ഇറങ്ങിയില്ല. കാളിയൻ ചുററഴിക്കാനായി

അഘന്റെ ഉള്ളിൽവച്ച് എന്നപോലെ ഭഗവാൻ വളൎന്നുതുടങ്ങി. ഉടൻ ഉടൻ പൊട്ടുമെന്നു ഭയന്നു അവൻ ചുറ്റഴിച്ചു ഫണങ്ങൾ പരത്തി കോപം മുഴുക്കയാൽ മേല്ക്കുമേൽ വിഷം ജലത്തിൽ ഛൎദ്ദിച്ചു. കൃഷ്ണൻ ഫണങ്ങളിൽ കയറി മാറിമാറിനിന്നു നൃത്തംതുടങ്ങി. ഒടുവിൽ ഫണിനായകൻ ദൎപ്പംശമിച്ചു തളൎന്നു രക്തം ഛൎദ്ദിച്ചു ഖേദിച്ച് അഴൽപൂണ്ടു കരഞ്ഞുതുടങ്ങി. ഭഗവാൻ നൃത്തം മതിയാക്കി. കാളിയനും ഭാൎയ്യമാരും മക്കളും വേദാന്തപ്പൊരുളായ ഗോപാലബാലനെ സ്തുതിച്ചു. "കാളിയ! ദുഃഖിക്കണ്ട. ഭക്തികണ്ടു ഞാൻ പ്രസാദിച്ചു. പുത്രദാരാദികളോടുകൂടി രമണകത്തിലേക്കു പോകു. എന്റെ പാദചിഹ്നങ്ങൾ ഫണങ്ങളിലുള്ള നിന്നെയോ ബന്ധുജനത്തെയോ ഇനി ഗരുഡൻ ഉപദ്രവിക്കയില്ല" എന്ന നാരായണന്റെ ആജ്ഞയെ ആ സൎപ്പേന്ദ്രൻ ശിരസാ വഹിച്ചു. പന്നഗജാതികൾ കൊടുത്ത രത്നാഭരണങ്ങൾകൊണ്ടു വിളങ്ങിയ കൃഷ്ണനെ സമീപത്തുകണ്ടു നന്ദാദികൾ യഥേഷ്ടം ആലിംഗനംചെയ്തു സന്തുഷ്ടരായി.

### കഥ ൧൬ — അഗ്നിപാനം.

സൂൎയ്യൻ അസ്തമിച്ചതുകൊണ്ടു നന്ദനും രാമകൃഷ്ണന്മാരും ഗോപാലരും കന്നുകിടാങ്ങളും അന്നു കാളിന്ദീതീരത്തുതന്നെ ഒരു ശുഭസ്ഥലത്തു വിശപ്പും ദാഹവും അടക്കി വിശ്രാന്തരായുറങ്ങുന്ന സമയം കാട്ടുതീയ്‌വന്നു ചുഴന്നു എല്ലാവരും ഉണൎന്നു പരിഭ്രമിച്ചു മായാമയനായ കൃഷ്ണനെ ശരണം പ്രാപിച്ചു. അപ്പോൾ യോഗമൂൎത്തിയും അനലമുഖനും ആയ ഭഗവാൻ ദാവാനലനെ ഭക്ഷിച്ചു.

### കഥ ൧൭ — പ്രലംബവധം.

ഒരുദിവസം രാമകൃഷ്ണാദികൾ ഗോവത്സങ്ങൾക്കു ജലംകൊടുത്തു മേയാൻ നിൎത്തീട്ടു ഭാണ്ഡീരകം എന്ന വടവൃക്ഷത്തിന്റെ ചുവട്ടിൽ ദ്വന്ദ്വയുദ്ധംചെയ്തു കളിക്കാൻ ഒരുങ്ങി. തല്ലിൽ മടങ്ങുന്നവൻ തല്ലിൽ ജയിക്കുന്നവനെ എടുക്കണം എന്നു ശപഥംചെയ്തു അവർ ജന്യം തുടങ്ങി. അപ്പോൾ പ്രലംബൻ എന്ന അസുരൻ ഗോപവേഷംധരിച്ചുവന്നു ബാലന്മാരോടുചേൎന്നു. ശ്രീദാമാവ് എന്ന ബാലൻ നന്ദജനെ ജയിച്ചു. അതുപോലെ ഭദ്രസേനൻ വൃഷ

ഭദ്രനേയും ബലഭദ്രൻ പ്രലംബനേയും വെന്നു. അപ്പോൾ മുറപ്രകാരം കൃഷ്ണൻ ശ്രീദാമാവിനേയും ഭദ്രസേനൻ വൃഷഭനേയും പ്രലംബൻ ബലഭദ്രനേയും എടുത്തു. നന്ദജനെ വഞ്ചിക്കാൻ ഞെരുക്കമാണ് എന്നു കരുതി രാമനെ പ്രലംബൻ പ്രയാസപ്പെട്ടു വഹിച്ചുകൊണ്ട് ആകാശത്തുപൊങ്ങി ഭയങ്കരമായ അസുരരൂപം പ്രകാശിപ്പിച്ചു. ബലൻ കോപിച്ചു പ്രലംബന്റെ തലമേൽ കൈകൊണ്ടടിച്ചുതകർത്തു. അപ്പോൾ ആ ദുഷ്ടൻ ജീവൻ വേർപെട്ടു പർവ്വതംപോലെ വീണു. രാമനെ ആശ്ലേഷിച്ചു കൃഷ്ണനും ഗോപന്മാരും സന്തോഷിച്ചു—ഗോക്കളെ അവർ നോക്കിയപ്പോൾ കണ്ടില്ല. അവർ പശുക്കളുടെ പാദലാഞ്ഛനംനോക്കി മുഞ്ജാരണ്യത്തിൽ ചെന്നു. അതിനുള്ളിൽ പശുക്കളുടെ ഒച്ചകേട്ടു എങ്കിലും അവയെക്കാണായ്കയാൽ കൃഷ്ണൻ വേണുവിൽ ഗോനാമങ്ങൾ വിളിച്ചുവരുത്തി. അപ്പോൾ ആ തൃണവനത്തിനു തീപിടിച്ചു. അഗ്നി ചുറ്റും വളഞ്ഞു ജ്വലിച്ച് ഒപ്പും എത്തുന്നതുകണ്ടു ഗോപന്മാർ രാമകൃഷ്ണന്മാരോട് രക്ഷിക്കാൻ അപേക്ഷിച്ചു. എല്ലാവരും കണ്ണടക്കുവിൻ എന്നു പറഞ്ഞിട്ടു പൂതനാരാതി മുന്നേപ്പോലെ മുഞ്ജാഗ്നിയെ പാനം ചെയ്തു. ഗോപന്മാർ കണ്ണുതുറന്നു നോക്കിയപ്പോൾ അഗ്നിയേക്കണ്ടേയില്ല.

## കഥ ൧൯—വസ്ത്രാപഹരണം.

ഹേമന്തകാലത്തു ഗോപകുമാരികൾ കാളിന്ദിയിൽ കുളിച്ച്, മൃത്തുകൊണ്ടു ദേവീരൂപംചമച്ച് കാളിയെ ധൂപദീപങ്ങളാൽ പൂജിച്ചു ഭക്തിപൂർവ്വം സ്തുതിച്ച് ഇങ്ങനെ പ്രാർത്ഥിച്ചു.

"കാത്യായനി! മഹാമായേ!—മഹായോഗിന്യധീശ്വരി!
നന്ദഗോപസുതം ദേവി!—പതിം മേ കുരു തേ നമഃ".

വിലാസിനിമാർ ഇങ്ങനെ പ്രതിദിനം പൂജിച്ച് അപേക്ഷിച്ചു ഹവിസ്സുംഭുജിച്ചു വ്രതം അനുഷ്ഠിച്ചുകൊണ്ടിരിക്കുന്നകാലത്ത് ഒരു ദിവസം നിത്യകർമ്മാവസാനത്തിൽ ഇളവെയിൽ്ലാറ ശീതംമാററി, വസ്ത്രങ്ങൾ അഴിച്ചു തീരത്തുവച്ചിട്ട്, നിസ്ത്രപം കാളിന്ദിയിൽ നഗ്നകളായി ഇറങ്ങി നീന്തിക്കളിച്ചു. അപ്പോൾ കൃഷ്ണൻ അവിടെച്ചെന്നു ചേലകളെല്ലാം വാരിയെടുത്തു നീപവൃക്ഷത്തിൽ കയറി ശാഖ

കളിൽ വസ്ത്രങ്ങൾ തൂക്കീട്ടു കുഴൽവിളിച്ചു. കുമാരികൾ എന്തെല്ലാം പറഞ്ഞിട്ടും കണ്ണൻ ചേലകൊടുത്തില്ല. "പുണ്യയായ കാളിന്ദിയിൽ വസ്ത്രംകൂടാതെ ഇറങ്ങി ലീലചെയ്തതു പാപവും ഈശ്വരനിന്ദയുമാണ്. അതുകൊണ്ടു കരയ്ക്കു കയറി നിന്നു രണ്ടു കരവും പൊക്കി തൊഴുതാൽ ഞാൻ ചേലകൾ തരാം"—എന്നു കൃഷ്ണൻ പറഞ്ഞു. കുമാരികൾ ഒരു കൈകൊണ്ടു വന്ദിച്ചതു വകവെയ്ക്കായ്കയാൽ അവർ ഒടുവിൽ സലജ്ജം രണ്ടു കയ്യും ഉയർത്തി തൊഴുതു. കണ്ണൻ കനിഞ്ഞു ചേലകൾ കൊടുത്തിട്ടു ഇങ്ങനെ പറഞ്ഞു—"നിശ്ചലഭക്തിയോടെന്നെബ്ഭജിപ്പവർക്കിച്ഛയുംമുക്തിയുംനൽകുവോൻഞാൻ മുദാ—ഭോഗത്തിനായിട്ടുകൊണ്ടു സേവിപ്പവർക്കും യോഗംവരുത്തി ക്രമേണ നൽകും മുക്തി. ഭക്ത്യാഭഗവതിതന്നെബ്ഭജിച്ചതിന്നൊത്ത ഫലം വരും".

## ൧൫-ാം—ബ്രാഹ്മണീമുക്തി.

ഒരുദിവസം ജഗൽപതിക്കിഷ്ടരായ ഗോപാലബാലന്മാർ വിശപ്പുകൊണ്ട് ആർത്തരായി ഇപ്പോൾ ചത്തുപോകുമെന്നോർത്തു കൃഷ്ണനെ വസ്തുതയറിയിച്ചു— "ഇവിടെ അടുത്തു വിപ്രന്മാരും പത്നിമാരുംകൂടി സത്രമാരംഭിച്ചിരിക്കുന്നു. നിങ്ങൾ യജ്ഞശാലയിൽ ചെന്ന് അർത്ഥിച്ചിട്ട് അവർ പറയുന്നതുകേട്ടു വരുവിൻ" എന്നു കൃഷ്ണന്റെ ഉപദേശത്തെ സഖാക്കൾ ശിരസാ വഹിച്ചു. എന്നാൽ ഭൂസുരന്മാർ ഗോപന്മാരോട് ഒന്നും പറഞ്ഞില്ല— "എന്നാൽ ഇനി നിങ്ങൾ ഭൂസുരപത്നിമാരോടു പറവിൻ"—എന്നു കൃഷ്ണൻ പറകയാൽ ബാലന്മാർ രണ്ടാമതും ശാലയിൽചെന്നു വസ്തുത ഗ്രഹിപ്പിച്ചു. ഉടൻ ഭഗവത്ഭക്തകളായ ബ്രാഹ്മണികൾ അന്നോപദംശങ്ങൾ വഹിച്ചുകൊണ്ടു സ്വഭർത്താക്കന്മാർ തടുത്തതു കൂട്ടാക്കാതെ വൃന്ദാവനത്തിൽ നന്ദപുത്രൻ ഇരിക്കുന്ന സ്ഥലത്തു ചെന്നുകണ്ടു നേത്രം സഫലമെന്നു ചിന്തിച്ചു യോഗിനിമാർ തങ്ങളുടെ ഹൃദയകമലങ്ങളിൽ വസിക്കുന്ന കമലാകാന്തനെ ഭക്തിയോടുകൂടി വണങ്ങി—"ഭർത്തൃപുത്രാദികളെ ഉപേക്ഷിച്ചുവന്ന നിങ്ങളിൽ ഞാൻ കനിഞ്ഞു. ഇനി നിങ്ങൾക്കു സംസാരബന്ധം ഇല്ല. ദേഹാന്തത്തിൽ മുക്തിയും ലഭിക്കും. പൊയ്ക്കൊൾവിൻ. യജ്ഞഭംഗം വരുത്തരുത്"

എന്ന ഭഗവാന്റെ വാക്കു കേട്ടിട്ട് അജ്ഞകളല്ലാത്ത ആ സ്ത്രീകൾ ചിന്താവിഷണ്ണരായി പറഞ്ഞു—"കൃപാബ്ധേ! സാലോക്യവും സാമീപ്യവും ലഭിച്ചിരിക്കുന്ന ഞങ്ങൾക്ക് ഇനി സായൂജ്യമാണ് തരേണ്ടതു്. ഈ രൂപം ഞങ്ങൾ എത്രനാളായി ധ്യാനിക്കുന്നു" ഭഗവാൻ പറഞ്ഞു—"ഞാൻ ഭക്തദാസനാണ്. എന്റെ ഹൃദയത്തിൽ നിങ്ങളും നിങ്ങളുടെ ഹൃദയങ്ങളിൽ ഞാനും സദാ വസിക്കുന്നു. നിങ്ങൾക്ക് ഇനി എല്ലാററിലും എന്നെ കാണാൻകഴിയും. നിങ്ങൾപോയി യാഗം പൂർത്തിയാക്കുവിൻ"—അവർ കൃഷ്ണനെ വന്ദിച്ചു മനസ്സിൽ എടുത്തുകൊണ്ടു ശാലയിലേക്കുപോയി. യജ്ഞാധിപനായ ഭൂദേവന്റെ പത്നി യജ്ഞവും ഭർത്താവിന്റെ ആജ്ഞയും ലംഘിക്കാൻ നിവൃത്തിയില്ലാതായപ്പോൾ നാരായണനെ സർവ്വാത്മനാ സ്മരിച്ചുടൽവെടിഞ്ഞ് ഉടൻ സൽഗതിയെ പ്രാപിച്ചു. കേശവന്റെ ശബ്ദഗ്രഹണംകൊണ്ട് ആ ധർമ്മപത്നി പാശങ്ങളും ക്ലേശങ്ങളും തീർന്നു മുക്തിയടഞ്ഞു. അപ്പോൾ സച്ചിദാനന്ദരൂപിയായ ആ കേശവനെ വാങ്മനഃകർമ്മങ്ങളേക്കൊണ്ടു സദാ സേവിക്കുന്നവർക്കുള്ള ഫലം എന്തെന്നു പറയണമെന്നില്ലല്ലോ. ആരണനാരിമാർ കൊടുത്ത അന്നവും ഉപദംശങ്ങളും ഭക്ഷിച്ചു തൃപ്തന്മാരായി ഗോപന്മാർ പശുക്കളോടുകൂടി വ്രജത്തിലേക്കുപോയി. ഭഗവാന്റെ ഈ ലീല ബ്രാഹ്മണർക്കു ഭക്തിയും ജ്ഞാനവുമുണ്ടാകുന്നതിന് കാരണമായി.

കഥ ൨൧—ഇന്ദ്രദമനം; ഗോവർദ്ധനയാഗം.

നന്ദാദിവൃദ്ധന്മാർ യാഗത്തിനൊരുക്കുന്നതുകണ്ട് ഈ സംഭാരങ്ങൾ എല്ലാം എന്തിനെന്നു കൃഷ്ണൻ ചോദിച്ചു. നന്ദൻ പറഞ്ഞു—"മകനേ! ധരിത്രി സസ്യപൂർണ്ണയാണ്; പ്രാണികൾ സസ്യങ്ങൾകൊണ്ടു ജീവിക്കുന്നു. സസ്യം വർഷംകൊണ്ടും വർഷം മേഘംകൊണ്ടും ഉണ്ടാകുന്നു. സസ്യാധിപൻ മേഘവാഹനനായ ഇന്ദ്രനാണ്. ഇന്ദ്രനെ പ്രീണിപ്പിക്കാൻ യാഗം നാം പ്രതിവർഷംചെയ്യണം. നമ്മെ ശചീപതി വേണ്ടവണ്ണം രക്ഷിക്കും". ഇതു കേട്ടു ചിരിച്ചുകൊണ്ടു കൃഷ്ണൻ പറഞ്ഞു— "അച്ഛാ! നിർമ്മലാത്മാവായ പരബ്രഹ്മത്തിൽനിന്നു മായകൊണ്ടു കർമ്മവശത്താൽ സത്വം രജസ്സ് തമ

സ്സ് എന്ന ത്രിഗുണങ്ങളുണ്ടായി. ജീവൻ രാജസയുക്തമായതുകൊണ്ടു ജീവിതം രജോഗുണാംശമാണ്. ജീവൻ രജോഗുണകമ്മത്തെ അനുസരിക്കുന്നു. കമ്മവാസനതന്നെയാണ് ജീവൻ എന്നു പറയുന്നത്. ജീവന്നു വസിക്കാനുള്ള വസ്തു ശരീരമാണ്. കമ്മങ്ങൾ ജീവഭേദങ്ങൾതന്നെ. കമ്മഭോക്താവു ജീവാത്മാവാണ്. കമ്മങ്ങൾ പുണ്യമിശ്രങ്ങളായ പാപങ്ങളത്രേ. വഷം രാജസത്തിൽനിന്നുണ്ടാകുന്നു. ഭോജനസാധനം ഉണ്ടാകുന്നതു വഷംകൊണ്ടുതന്നെ. കമ്മംകൊണ്ടു ജന്മവും മൃതിയും ഉണ്ടാകുന്നു. മനുഷ്യന്നു സകലതും കമ്മമാണ്. നന്മതിന്മകളും കമ്മത്തെ ആശ്രയിച്ചിരിക്കുന്നു. നല്ലതു ചെയ്താൽ ഇന്ദ്രൻ നല്ലതും ചീത്തചെയ്താൽ ആപത്തും തരും. ഇന്ദ്രനും കമ്മപാശബദ്ധനാണ്. എന്നുവേണ്ട ത്രിഗുണങ്ങളിൽനിന്നു ജനിച്ച ത്രിമൂത്തികളും കമ്മവശരത്രേ. വല്ലാത്തതുചെയ്യുന്ന ജനങ്ങൾക്കു നല്ലതു നൽകാൻ ഇന്ദ്രൻ ആളാവുകയില്ല. അതുകൊണ്ടു കമ്മവശരായ നമുക്ക് ഇന്ദ്രനാൽ എന്താണ് സാധ്യമായിട്ടുള്ളത്. കുലദേവതകളെ ഭജിക്കുന്നവക്ക് ഒക്കെ ശുഭമാണ് എന്നു വേദങ്ങൾ പറയുന്നു. കുലദൈവങ്ങളെ ഉപേക്ഷിച്ചു ധിക്കാരമായി അന്യദേവതകളെ പൂജിച്ചാൽ ഗുണംസിദ്ധിക്കയില്ല. എന്നു മാത്രമല്ല ആപത്തുണ്ടാകയും ചെയ്യും. ഗോപന്മാക്കു പശുക്കളും വേദജ്ഞന്മാരും ശ്ലാഘ്യമത്രേ. ഗോക്കൾക്കു തൃണം തരുന്ന ഗോവദ്ധനം നമുക്കു കുലദേവതയാണ്. ഇന്ദ്രയാഗത്തിൻെറ സംഭാരങ്ങൾകൊണ്ടു ഗോവദ്ധനഗിരിയെ സേവിച്ചാൽ അതു നമുക്കു വേണ്ട ഫലം തരും"—ഇതു കേട്ടു സന്തുഷ്ടരായ ഗോപവൃദ്ധർ ഗോക്കളെ അലംകരിച്ചു ഗോവദ്ധനത്തിനു മൂന്നു വലംവെച്ചു ധൂപദീപാദികൾകൊണ്ട് ആഘോഷപൂവ്വം പൂജിച്ചു പായസമപ്പമടമുതലായതു നിവേദിച്ചു. കൃഷ്ണൻ പവ്വതം ഭേദിച്ചു പവ്വതാകൃതിയിൽനിന്നു നിവേദ്യം ഭക്ഷിച്ചു ഗോപന്മാരെ അനുഗ്രഹിച്ചു. പവ്വതം പ്രത്യക്ഷമായിവന്നു പറഞ്ഞതുകൊണ്ടു നന്ദനും ഗോപവൃന്ദവും നന്ദിച്ചു. അപ്പോൾ ഇന്ദ്രൻ കോപത്താൽ വ്രജത്തിൽ ഘനവൃഷ്ടിയുണ്ടാക്കി.

കഥ ൨൨—ഗോവദ്ധനോദ്ധരണം.

കൃഷ്ണൻ മന്ദഹസിച്ചുകൊണ്ടു ചാടിപ്പുറപ്പെട്ടു മുഷ്ടിചുരുട്ടി പാ

ടേ കുത്തി ഗോവൎദ്ധനത്തെപ്പറിച്ചു കൈയിൽ കുടയായ്പ്പിടിച്ചു ഗോക്കളേയും ഗോപന്മാരെയും അതിന്റെ ചുവട്ടിൽ നിറുത്തി രക്ഷിച്ചു. പണ്ടു വാമനരൂപിയായ ഭഗവാൻ ഇപ്പോൾ വാമകരംകൊണ്ടു ഗോവൎദ്ധനവും വലത്തെക്കൈകൊണ്ടു വേണുവും ധരിച്ചു കോമളഗാനമാരംഭിച്ചു. കൃഷ്ണരൂപംകൊണ്ടു നേത്രവും വേണുനാദംകൊണ്ടു ശ്രോത്രവും ചിത്തവും നിശ്ചലമായ ഗോവൃന്ദം അത്തലേതുമറിഞ്ഞില്ല. എഴുദിവസം ഇങ്ങിനെ സുഖമായി കഴിഞ്ഞുകൂടി. മേഘങ്ങൾ മാനംകെട്ടു വൎഷംനിൎത്തി. ഇന്ദ്രൻ വന്നുനോക്കി. ഗോകുലത്തിൽ അതിവൃഷ്ടികൊണ്ട് ഒരു തുള്ളി വെള്ളംപോലും കൂടീട്ടില്ല. ഇന്ദ്രന്റെ അഹംകാരം ശമിച്ചു. ആകാശം തെളിഞ്ഞു. നന്ദനും ഗോപരും ഗോവൃന്ദവും പുറത്തു പോന്നു. യോഗേശ്വരൻ ഗോവൎദ്ധനത്തെ മെല്ലെ താഴെവച്ചു.

---

ശ്ലോകം 4.

ഇന്ദ്രേണാശു കൃതാഭിഷേക ഉദധേ-
  ൎന്നന്ദം തഥാ പാലയൻ
ക്രീഡൻ ഗോപനിതംബിനീഭിരഭിതോ
  നന്ദസ്യ മുക്തിം ദിശൻ
ഗോപീഹാരകശംഖചൂഡദമനോ
  നിഘ്നന്നരിഷ്ടാസുരം
കേശിവ്യോമനിശാചരൌ ച ബലിനൌ
  കൃഷ്ണോനിശം പാതു വഃ.

സാരം—വേഗം ഇന്ദ്രനാൽ ചെയ്യപ്പെട്ട അഭിഷേകത്തോടുകൂടിയവനായി, അങ്ങിനെ സമുദ്രത്തിൽനിന്നു നന്ദനെ പാലിക്കുന്നവനായി, ചുറ്റും സുന്ദരികളായ ഗോപവനിതമാരോടുകൂടി നിന്നു ക്രീഡിക്കുന്നവനായി, നന്ദനു മോക്ഷത്തെ ദാനംചെയ്യുന്നവനായി, ഗോപസ്ത്രീകളെ ഹരിച്ചുകൊണ്ടുപോകുന്ന ശംഖചൂഡന്റെ അഹംകാരത്തെ ഇല്ലാതാക്കുന്നവനായി, അരിഷ്ടൻ എന്ന അസുരനേയും ബലവാന്മാരായ കേശി എന്നും വ്യോമൻ എന്നും പേരു

ള്ള നിശാചരന്മാരെയും ഹനിക്കുന്നവനായ കൃഷ്ണൻ നിങ്ങളെ സദാ പാലിക്കട്ടെ.

അൎത്ഥം—ഇന്ദ്രേണ (ഇന്ദ്രനാൽ) ആശു (വേഗം) കൃതാഭിഷേകഃ [കൃതം (ചെയ്യപ്പെട്ട) അഭിഷേകത്തോടുകൂടിയവൻ] തഥാ (അങ്ങിനെ) ഉദധേഃ (ഉദധിയിൽ, സമുദ്രത്തിൽ, നിന്നു) നന്ദം (നന്ദനെ, വളൎത്തച്ഛനെ) പാലയൻ (പാലിക്കുന്നവൻ) അഭിതഃ (ചുററം) ഗോപനിതംബിനീഭിഃ [ഗോപവംശത്തിൽ ജനിച്ച നിതംബിനിമാരോടു (സുന്ദരികളായ സ്ത്രീകളോടു) കൂടി] ക്രീഡൻ (ക്രീഡിക്കുന്നവൻ) നന്ദസ്യ (നന്ദന്നു) മുക്തിം (മുക്തിയേ, മോക്ഷത്തേ) ദിശൻ (ദാനംചെയ്യുന്നവൻ) ഗോപീഹാരകശംഖചൂഡദമനഃ [ഗോപീഹാരകൻ (ഗോപികളെ ഹരിക്കുന്നവൻ) ആയ ശംഖചൂഡനെ ദമിപ്പിക്കുന്നവൻ] അരിഷ്ടാസുരം (അരിഷ്ടൻ എന്ന അസുരനെ) ബലിനൌ (ബലികൾ, ബലവാന്മാർ, ആയ രണ്ടുപേരെ) കേശിവ്യോമനിശാചരൌ (കേശി എന്നും വ്യോമൻ എന്നും ഉള്ള നിശാചരന്മാരെ) ച (ഉം) നിഘ്നൻ (ഹനിക്കുന്നവൻ) ആയ കൃഷ്ണഃ (കൃഷ്ണൻ) അനിശം (സദാ) വഃ (നിങ്ങളെ) പാതു (പാലിക്കട്ടെ).

കഥ ൨൩—അഭിഷേകം.

സുരഭിയോടും ഐരാവതത്തോടുംകൂടി ഇന്ദ്രൻ വൃന്ദാവനത്തിൽവന്നു കണ്ണനെ സലജ്ജംകൂപ്പി സ്തുതിച്ചു. ഭഗവാനെക്കണ്ടപ്പോൾ ശചീപതിയുടെ മദമെകന്നു മനസ്സുതെളിഞ്ഞു. അന്നേരം സുരഭി പയസ്സുകൊണ്ടും ഐരാവതം ആകാശജലംകൊണ്ടും കൃഷ്ണന്നു അഭിഷേകംചെയ്തു. അപ്പോൾ ദേവന്മാരും ഋഷികളും ഭഗവാനെ ഗോവിന്ദൻ എന്നു വിളിച്ചു.

കഥ ൨൪—നന്ദമോക്ഷം.

നന്ദൻ ഏകാദശിനോററ പിറേറദ്ദിനം പ്രഭാതത്തിൽ കാളിന്ദിയിൽചെന്നു കളിച്ചപ്പോൾ ഒരസുരൻവന്നു സ്വസ്വാമിയുടെ കല്പനപ്രകാരം സമുദ്രരാജനായ വരുണന്റെ സമീപത്തേക്കു കൊണ്ടുപോയി. രാമനും കൃഷ്ണനുംകൂടി കാളിന്ദിയിൽ മുങ്ങി നന്ദനെ അന്വേഷിച്ചു വരുണാലയം പ്രാപിച്ചു. സമുദ്രനാഥൻ ഭഗവാനെ വ

ൻിച്ചിട്ട് അച്ഛനെ തിരിച്ചുകൊടുത്തു. നന്ദൻ ലോകപാലൻെറ നഗരികണ്ടു തെളിഞ്ഞു. ഗോപനാഥൻ തിരിച്ചുവന്നതറിഞ്ഞു ഗോകുലവാസികൾ സന്തോഷിച്ചു.

കഥ ൨൧—രാസക്രീഡ.

സ്വഭക്തകളായ ഗോപകുമാരികളുടെ കാമിതം പൂരിപ്പിക്കാൻ ഒരുദിനം സൂൎയ്യൻ അസ്തമിച്ചപ്പോൾ സുഖദുഃഖാദികളില്ലാത്ത നാരായണൻ വൃന്ദാവനത്തിൽചെന്നു മുരളീനാദം മുഴക്കി. ചന്ദ്രൻ ഉദിച്ചുയൎന്നു. ചന്ദ്രിക യമുനാസൈകതത്തിൽ പരന്നു. മല്ലിക മാലതി മുല്ല കുന്ദം കുരണ്ഡം തുടങ്ങിയ കുസുമങ്ങൾ വികസിച്ചു പരിമളധോരണി ചൊരിഞ്ഞു. ഓടക്കുഴൽവിളികേട്ടു കുമാരികൾ ആ പ്രേമസ്വരൂപിയെ വിചാരിച്ചു സൎവ്വവും മറന്നു സൎവ്വാത്മാവായ ഭഗവാനെ ശരണംപ്രാപിച്ചു. സ്നേഹിക്കുന്നവൎക്കും ദ്വേഷിക്കുന്നവൎക്കും ഈശ്വരബുദ്ധ്യാ ഭജിക്കുന്നവൎക്കും ഭഗവാൻ മുക്തികൊടുക്കുന്നു. ഈശ്വരൻ പ്രേമസ്വരൂപിയാണ്. ഈശ്വരനെ അച്ഛനായിട്ടോ, അമ്മയായിട്ടോ, ജ്യേഷ്ഠനായിട്ടോ, അനുജനായിട്ടോ, മകനായിട്ടോ, ഭൎത്താവായിട്ടോ എന്നുവേണ്ട എങ്ങിനെ എങ്കിലും ഭജിച്ചാൽ മുക്തി കരസ്ഥമാണ്. ഭക്തി, വാത്സല്യം, സ്നേഹം, ദയ, പ്രേമം, പ്രണയം ഇത്യാദികളെല്ലാം വാസ്തവത്തിൽ ഒന്നുതന്നെ. സച്ചിദാനന്ദവും പരബ്രഹ്മവസ്തുവും പരമാത്മാവും ആയ കൃഷ്ണനിൽ ഭക്തി പലേവിധത്തിൽ ഒഴുകിയാൽ അതെല്ലാം ബ്രഹ്മസ്വഭാവമാണ്. ചന്ദ്രൻെറ ചുറ്റും താരകകൾ എന്നപോലെ കൃഷ്ണൻെറ ചുറ്റും ഗോപകുമാരികൾ കാളിന്ദീസൈകതത്തിൽ മേളിച്ചു. കൃഷ്ണൻ അവരുടെ കാമിതം മുഴുവൻ സാധിപ്പിച്ചു. നന്ദനന്ദനൻ ഞങ്ങൾക്കു വശനെന്നു കുമാരികൾ മാനിച്ചിരിക്കുമ്പോൾ ഗോപാലൻ രാധയോടു കൂടി മറഞ്ഞു. അബലകളായ ആ തരുണീമണികൾ കാട്ടിൽ കണ്ണനെ തിരഞ്ഞു കാണാഞ്ഞു കരഞ്ഞു ഭ്രമിച്ചു വൃക്ഷലതാദികളോടും പക്ഷിമൃഗാദികളോടും ഓരോന്നു ചോദിച്ചുകൊച്ച് ഏറിയോരു നേരം അലഞ്ഞു തിരിഞ്ഞപ്പോൾ രാധയെ കണ്ടു. വിഷാദേനാന്ധയായ രാധ പറഞ്ഞു—"സഖികളെ! മല്ലവിലോചനൻ ഇവളേയും കൈവെടിഞ്ഞു. നിങ്ങളെല്ലാരിലും നല്ലതു ഞാനെന്നു ഭാവി

ച്ച് എന്നെ എടുത്തുകൊണ്ടു നടക്കാൻ ഞാൻ ഗോപാലനോടു പറഞ്ഞു. അതിനൊരുങ്ങിയ ഗോപാലനെ പിന്നെ ഞാൻ കണ്ടേയില്ല"—സോമൻ പറഞ്ഞു. കാമിനിമാർ മുന്നമിരുന്ന സൈകതത്തിൽ ചെന്നു നന്ദാത്മജനെ ഹൃദയം വഴിഞ്ഞൊഴുകുന്ന ഭക്തിയോടു കൂടി സ്തുതിച്ചു മാനസം മായാമനുഷ്യനിൽ സമൎപ്പിച്ചു ദീനകളായുഴലുമ്പോൾ ഭക്തവത്സലൻ പ്രസന്നനായി പ്രത്യക്ഷീഭവിച്ച് അവരുടെ മുന്നിൽ വിളങ്ങി. പരമാനന്ദപരവശകളായ ഗോപികളെ രമിപ്പിക്കാനായി ഏകനായ ഭഗവാൻ അനേകരൂപംധരിച്ച് ഓരോ നാരിക്കും ഓരോ കൃഷ്ണൻ എന്ന കണക്കിനു വട്ടത്തിൽനിന്നു നൃത്തംചെയ്തു. ആടിയും പാടിയും ചാഞ്ചാടിയും അവർ രസിച്ചു യഥേഷ്ടം ഇങ്ങിനെ ഏറിയൊരുനാൾ കാളിന്ദീപുളിനത്തിൽ രമിച്ചു.

കഥ ൨൩—നന്ദമുക്തി.

അന്നൊരു ദിനം നന്ദാദിഗോപന്മാർ ഒന്നിച്ചു ദേവീവനത്തിൽ ചെന്നു സരസ്വതീനദിയിൽ സ്നാനം ചെയ്തു പാൎവ്വതീപതിയായ പരമേശ്വരനെ പൂജിച്ചു ബ്രാഹ്മണൎക്കും മററും ആവോളം അന്നദാനം ചെയ്തു ഉറങ്ങാതെ തീൎത്ത് ഉപവസിച്ചു. ആ രാത്രിയിൽ ഒരു പെരുംപാമ്പു വന്ന് നന്ദനെപിടിച്ചു. ഗോപന്മാർ കൊള്ളിവെച്ചു താഡിച്ചിട്ടും പാമ്പു കടി വിട്ടില്ല. അപ്പോൾ കൃഷ്ണൻ അതിനെ ചവിട്ടി. അത് ഉടൻ ചത്തു. അതിൻെറ ഉള്ളിൽ നിന്ന് ഒരു ദിവ്യരൂപം ഉളവായി ഭഗവാനെ വന്ദിച്ചുകൊണ്ടു പറഞ്ഞു.—"ഭഗവൻ! ഞാൻ സുദൎശനൻ എന്ന വിദ്യാധരനാണ്. സുന്ദരിമാരുമായി ലോകങ്ങളിൽ ഞാൻ രമിച്ചുകൊണ്ടു സഞ്ചരിക്കുമ്പോൾ മുന്നിൽ കണ്ട അംഗിരസ്സു തുടങ്ങിയ മുനികളെ ദുൎഗ്ഗന്മാരെന്നു പറഞ്ഞു പരിഹസിച്ചു. നീ ഒരു പെരുംപാമ്പായി പോകട്ടെഎന്ന് ആ മുനികൾ ശപിച്ചു. ദ്വാപരാന്തത്തിൽ നാരായണൻ കൃഷ്ണനായി അവതരിച്ചു വ്രജത്തിൽ പാൎക്കുന്ന കാലത്തു ഭഗവൽസ്പൎശമുണ്ടായി ശാപമുക്തിവരും എന്നു മുനിമാർ രണ്ടാമതു കനിഞ്ഞരുളി" ഇതുകേട്ടു കൃഷ്ണൻ വിശ്വനാഥനാണ് എന്നു നന്ദാദികൾ ഉറച്ചു.

കഥ ൨൪—ശംഖചൂഡവധം.

ഒരു ദിവസം രാത്രിയിൽ രാമനും കൃഷ്ണനും ഗോപിമാരോടു കൂടി

വൃന്ദാവനത്തിൽ ചെന്നു കളിക്കുമ്പോൾ വേണുഗാനംകേട്ടു മോഹിച്ചു തങ്ങളെത്തന്നെ മറന്നു രമിക്കുന്ന ആ സീമന്തിനികളെ വൈശ്രവണന്റെ ദാസനായ ശംഖചൂഡൻ അപഹരിച്ചു കൊണ്ടു പോയി. അബലമാർ ഒരുമിച്ചു മുറയിടുന്നതു കേട്ടു രാമകൃഷ്ണന്മാർ ഓടിയടുത്തു. സാലവും പറിച്ചുകൊണ്ടു വരുന്ന ബലഭദ്രനെക്കണ്ടു ശംഖൻ പലായനം ചെയ്തു. രാമൻ നാരിമാരെ കാത്തു നിന്നു. നന്ദാത്മജൻ ഓടിച്ചെന്നു ശംഖചൂഡനെപ്പിടിച്ചു കൊന്നു ശിരോരത്നമെടുത്തു കൊണ്ടുവന്നു ജ്യേഷ്ഠന്റെ കരത്തിൽ കൊടുത്തു.

### കഥ ൨൭—അരിഷ്ടവധം.

കംസഭൃത്യനായ അരിഷ്ടൻ ഘോരവൃഷരൂപിയായി വ്രജത്തിൽ വന്നു. അവൻ ഗിരികളെ കുത്തിത്തകർത്തു മദിച്ചു ഞെളിഞ്ഞു ചാടി മുക്കറയിട്ട് ഇടക്കിടെ ചുരമാന്തി വരുന്നതു കണ്ടവരെല്ലാം പേടിച്ചു മൂത്രവും പുരീഷവും സ്രവിപ്പിച്ചു. കാളയുടെ ഉടൽ പൊടികൊണ്ടു മൂടി. അന്നേരം കൃഷ്ണൻ വൃഷാസുരനോടടുത്തു. പുച്ഛം ഉയർത്തിപ്പിടിച്ചുകൊണ്ടു നിന്ന കാള കോപിച്ചു കൃഷ്ണനെ കുത്തി. നന്ദാത്മജൻ കൈകൊണ്ടടിച്ചു. ആറു ദണ്ഡു ദൂരത്തു വൃഷം വീണു. എന്നാൽ അവൻ പിന്നെയും പാഞ്ഞുവന്നു. ഉടൻ മുകുന്ദനടുത്ത് അവന്റെ വണ്ണമേറിയ കണ്ഠത്തെ നന്നായ് പിടിച്ചു തിരിച്ചു വസ്ത്രം പിഴിയുന്നതു പോലെതന്നെ പിഴിഞ്ഞു ആ കാളയെ കൊന്നു.

### കഥ ൨൮—കേശിവധം.

കംസപ്രഹിതനായ കേശി എന്ന ദാനവൻ അശ്വമായിട്ടു വ്രജത്തിൽ ചെന്നു. അവൻ വൃക്ഷങ്ങളെല്ലാം തകർത്തുകൊണ്ടു പക്ഷിയെപ്പോലെ പെരുമാറുന്നു. കൃഷ്ണൻ ഉടനെയടുത്തു ലോകം വിഴുങ്ങാനായി വരുന്ന അവന്റെ വായിൽ കരം കടത്തി. കേശി മുറുകെ കടിച്ചപ്പോൾ അവന്റെ ദന്തങ്ങളെല്ലാം കൊഴിഞ്ഞു. അസുരൻ പിന്നെയും പിണങ്ങി. കണ്ണന്റെ കരം വാമനന്റേതുപോലെ തടിച്ചപ്പോൾ ശ്വാസങ്ങളോടൊത്ത് ആ കുതിര ചോര ഛർദ്ദിച്ചു കണ്ണുതുറിച്ചു കാലുകൾ തല്ലി വിണ്ണിലേക്കു പോയി. കേശിയെ കൊന്നതുകൊണ്ടു കൃഷ്ണനു കേശവൻ എന്നു പേരുണ്ടായി.

കഥ ൩൦—വ്യോമവധം.

കൃഷ്ണാദികൾ ഒരിക്കൽ കാട്ടിൽപ്പോയി,—"ഗോക്കളെ മോഷ്ടിച്ചുകൊണ്ട് ഒളിക്കുക, മററു ചിലർ തിരഞ്ഞു കണ്ടെത്തുക, ചിലർ മേഷങ്ങളാവുക, വേറെ ചിലർ മേഷപാലന്മാരാവുക"—ഇങ്ങനെ പല വിധത്തിൽ കളിക്കുമ്പോൾ മയാസുരന്റെ പുത്രനായ വ്യോമൻ വന്ന് ഒരു ഗോപനായി കൂട്ടത്തിൽ കൂടി അജങ്ങളായി നില്ക്കുന്ന ബാലന്മാരെ മോഷണംചെയ്തു ഗുഹയ്ക്കകത്താക്കി കല്ലുകൾ കൊണ്ടു ദ്വാരമടച്ചു. കൃഷ്ണൻ വസ്തുതയറിഞ്ഞു വ്യോമനെ പിടികൂടി. അപ്പോൾ അവന്റെ ദാനവരൂപം പ്രത്യക്ഷമായി. കൃഷ്ണൻ അവനെ യമലോകത്തേക്കയച്ചു.

---

ശ്ലോകം ൨.

അക്രൂരായ നിദൎശയൻ നിജവപു-
ൎന്നിൎണ്ണേജകം ചൂൎണ്ണയൻ
കുബ്ജാം വക്രവിവൎജ്ജിതാം വിരചയൻ
കോദണ്ഡമാഖണ്ഡയൻ
മത്തേഭം വിനിപാത്യ ദന്തയുഗളീ-
മുല്ലാടയൻ മുഷ്ടിഭി-
ശ്ചാണൂരം സഹ മുഷ്ടികം വിദലയൻ
കൃഷ്ണോനിശം പാതു വഃ.

സാരം—തന്റെ വിഷ്ണുശരീരത്തെ അക്രൂരന്നു പ്രത്യക്ഷമായി കാണിക്കുന്നവനായി, രജകനേ ചൂൎണ്ണിക്കുന്നവനായി, കുബ്ജ എന്ന സൈരന്ധ്രിയെ അവക്രയാക്കിച്ചെയ്യുന്നവനായി, കോദണ്ഡത്തെ ഖണ്ഡിക്കുന്നവനായി, കുവലയാപീഡം എന്ന മദിച്ച ആനയെ കൊന്നു രണ്ടു കൊമ്പിനേയും പിഴുന്നവനായി, മുഷ്ടികനോടു കൂടി ചാണൂരനെ മുഷ്ടികൾ കൊണ്ടു പിളൎക്കുന്നവനായ കൃഷ്ണൻ നിങ്ങളെ സദാ പാലിക്കട്ടെ.

അൎത്ഥം—നിജവപുഃ [നിജ (തന്റെ) വപുസ്സിനെ (ശരീരത്തെ) ശംഖാദ്യായുധങ്ങൾ, പീതാംബരം, വനമാല, ഊൎദ്ധ്വപു

ണ്ഡം, ശ്രീവത്സം, കൌസ്തുഭം, മകരകുണ്ഡലം, ഇത്യാദികളോടു കൂടിയ വിഷ്ണുരൂപത്തെ] അക്രൂരായ (അക്രൂരന്നു) നിദശ്യൻ (പ്രത്യക്ഷമായി കാണിക്കുന്നവൻ) നിൎണ്ണേജകം (നിൎണ്ണേജകനെ, രജകനെ, വെളുത്തേടത്തിനെ) ചൂൎണ്ണയൻ (ചൂൎണ്ണം ആക്കിച്ചെയ്യുന്നവൻ, പൊടിയാക്കുന്നവൻ) കുബ്ജാം (കുബ്ജയെ, കൂനിയെ) വക്രവിവഞ്ചിതാം [വക്രതയാൽ (വളവിനാൽ) വഞ്ചിക്കപ്പെട്ടവളെ, ത്രിവക്രയെ അവക്രയാക്കി എന്നുസാരം] വിരചയൻ [വിശേഷേണ രചിക്കുന്നവൻ (ചെയ്യുന്നവൻ) ത്രിവിക്രമൻ മഥുരയ്ക്കു ചെല്ലുന്നേരമഗതിയാം—ത്രിവക്രയെക്കണ്ടു കൂനും നിവൎത്തി വേഗം—അവക്രയാക്കിയെന്നല്ല മാറത്തെ മങ്കയെക്കാളുമവൾക്കഴകേററി വച്ചതെന്തൊന്നത്ഭുതം] കോദണ്ഡം (കോദണ്ഡത്തെ, വില്ലിനെ) ആഖണ്ഡയൻ (ഖണ്ഡിക്കുന്നവൻ, മുറിക്കുന്നവൻ) മത്തേഭം [മത്തൻ (മദിച്ചവൻ) ആയ ഇഭത്തെ (ആനയെ) കുവലയാപീഡമെന്ന മദിച്ച കൊമ്പനാനയെ] വിനിപാത്യ (വിശേഷേണ പാടനംചെയ്തിട്ടു, വധിച്ചിട്ടു) ദന്തയുഗളീം [ദന്തങ്ങളുടെ (കൊമ്പുകളുടെ) യുഗളിയെ (ഇരട്ടയെ) രണ്ടുകൊമ്പിനേയും എന്നു സാരം] ഉൽപ്പാടയൻ (ഉല്പാടനം ചെയ്യുന്നവൻ, പിഴുതെടുക്കുന്നവൻ) ചാണൂരം (ചാണൂരൻ എന്ന മല്ലനോടു) സഹ (കൂടെ) മുഷ്ടികം (മുഷ്ടികൻ എന്നമല്ലനെ) മുഷ്ടിഭിഃ (മുഷ്ടികളെക്കൊണ്ടു) വിദലയൻ (വിശേഷേണ ദലനം ചെയ്യുന്നവൻ, പിളൎന്നവൻ, കൊന്നവൻ എന്നു സാരം) ആയ കൃഷ്ണഃ (കൃഷ്ണൻ) വഃ (നിങ്ങളെ) അനിശം (സദാ) പാതു) പാലിക്കട്ടെ.

കഥ ൻ൯—വിഷ്ണുരൂപദൎശനം.

ഒരുദിവസം നാരദൻ കംസനെച്ചെന്നുകണ്ടു് ആൾമാറാട്ടവും മററും പറഞ്ഞുഭകൾപ്പിച്ചു. കംസൻ ദേവകീവസുദേവന്മാരേയും ഉഗ്രസേനനേയും ബന്ധിച്ചു കാരാഗാരത്തിലാക്കീട്ടു, രാമകൃഷ്ണന്മാരെ കൂട്ടിക്കൊണ്ടുവരുവാൻ അക്രൂരനെ നിയോഗിച്ചു. ഇതിനിടക്കു നാരദൻ ഗോകുലത്തിൽചെന്നു കൃഷ്ണനെ വന്ദിച്ചു വസ്തുതയും ഗ്രഹിപ്പിച്ചു് ആനന്ദമഗ്നനായി മറഞ്ഞു. വിഷ്ണുഭക്താഗ്രണിയായ അക്രൂരൻ കംസൻെറ ആജ്ഞയനുസരിച്ചു തേരേറി ഭഗവാനെ ധ്യാ

നിച്ച് ഉള്ളിൽ ഉറപ്പിച്ച പലേ മനോരാജ്യങ്ങളോട്ടകൂടി പരമാന ന്ദചിത്തനായി സന്ധ്യാസമയത്തു നന്ദഗൃഹത്തിൽചെന്നു രാമകൃ ഷ്ണന്മാരെ സന്ദശിച്ചു. അവർ യഥായോഗ്യം അതിഥിയെ സൽക്ക രിച്ചു. പതിന്നാലുദിവസം ചാപയജ്ഞംചെയ്യാൻ നിശ്ചയിച്ച വി വിവരം നന്ദാദികളെ അറിയിച്ചു രാമകൃഷ്ണന്മാരെ ക്ഷണിച്ചു തേരേ ററിക്കൊണ്ടുവരുവാൻ കംസൻ കല്പിച്ചയച്ച വസ്തുത അക്രൂരൻ പ റഞ്ഞു. യാത്രയ്ക്കു വേണ്ടതും കാഴ്ദ്രവ്യങ്ങളും ഒരുക്കാൻ ഏപ്പാടുചെ യ്തിട്ടു നന്ദൻ ഉറങ്ങി. മിത്രോദയത്തിൽ രാമനും കൃഷ്ണനും അക്രൂരൻ കൊണ്ടുവന്ന രഥത്തിൽക്കയറിപ്പുറപ്പെട്ടു. നന്ദാദിഗോപന്മാർ ഗോരസങ്ങളും കയററി ചാടേറി. കൃഷ്ണൻ സന്ദേശംകൊണ്ട് വിര ഹാത്തകളായ ഗോപികളുടെ മാനസം തണുപ്പിച്ചു. തേരും ചാടുക ളും ഓടിത്തുടങ്ങി. രാമകൃഷ്ണന്മാരും അക്രൂരനും കാളിന്ദീതീരത്തിറ ങ്ങി. സഹോദരന്മാർ ദേഹശുദ്ധിയും ജലപാനവും ചെയ്തു രഥ ത്തിൽ വന്നിരുന്നു. തേരു തരുച്ഛായയിൽ ഉറപ്പിച്ചിട്ട് അക്രൂരൻ കാളിന്ദിയിൽ ഇറങ്ങി നാരായണമൂലമന്ത്രം ജപിച്ചു മുങ്ങിയപ്പോൾ രാമകൃഷ്ണന്മാരെ ജലത്തിൽ കണ്ടു ഭ്രമിച്ചു പൊങ്ങിനോക്കി. അ പ്പോൾ അവർ ആ രഥത്തിൽത്തന്നെ മന്ദഹസിച്ചുകൊണ്ടിരിക്കു ന്നതും ആ ഭക്തൻ കണ്ടു. പിന്നെയും അയാൾ മുങ്ങിയപ്പോൾ പാ ലാഴിയിൽ അനന്തശയനത്തിൽ പള്ളികൊള്ളുന്ന മഹാവിഷ്ണുവി നെ ശംഖചക്രഗദാശാൎങ്ഗപാണിയായും, പീതാംബരനായും, വന മാലിയായും കണ്ടു ഭക്തിപൂൎവ്വം തൊഴുതുനില്ക്കുമ്പോൾ ആ ദിവ്യരൂ പം മറഞ്ഞു. അക്രൂരൻ പരിഭ്രമിച്ചു നിഷ്ക്രമിച്ചു പൊങ്ങിനോക്കി യപ്പോൾ കൃഷ്ണൻ ആ തേരിൽത്തന്നെ ഉണ്ട്. അയാൾ കുളിച്ചു സ ന്ധ്യയെ വന്ദിച്ചിട്ടു തേരിൽ കയറി. അവർ അപരാഹ്നത്തിൽ മഥു രാപുരിയുടെ അഗ്രഭാഗത്തു ശോഭിക്കുന്ന ഉപവനത്തിൽ ചെന്നു. അക്രൂരനെ കൃഷ്ണൻ രാജസന്നിധിയിലേക്ക് അയച്ചു. നന്ദാദികളും കംസനെക്കണ്ടു കാഴ്ചവയ്ക്കാനായിപ്പോയി.

കഥ ൩൨—രജകവധം.

അന്നു സായാഹ്നകാലത്തു കൃഷ്ണനും രാമനും വയസ്യന്മാരു മൊന്നിച്ചു മധുരാപുരികാണ്മാൻ പുറപ്പെട്ടു. രമ്യങ്ങളായ ഹൎമ്മ്യങ്ങ

ളിൽനിന്നു കാമിനിമാർ ഗോപാലേന്ദുവിനെ നയനങ്ങൾകൊണ്ടു പാനംചെയ്തു മൂർദ്ധാവിൽ പുഷ്പമാല്യങ്ങൾ വാരിയെറിഞ്ഞു. ദ്വിജേന്ദ്രന്മാർ ഭഗവാനു ഗന്ധമാല്യാദികൾ കാഴ്ചവച്ചു. ഇങ്ങനെ സന്തുഷ്ടന്മാരായി നടക്കുമ്പോൾ ദുർവ്വിനീതനായ ഒരു രജകൻ വസ്ത്രഭാണ്ഡവുമായി വരുന്നതുകണ്ടു ദാമോദരൻ അവനോടു മുണ്ടുതരാൻ പറഞ്ഞു—"ദുഷ്ടക്കുട്ടികളേ! ദൂരത്തുപോകുവിൻ. അല്ലെങ്കിൽ നിങ്ങൾ വെട്ടുപെട്ടു മരിച്ചുപോകും. രാജദ്രവ്യം കൊതിച്ചാൽ പാപമുണ്ട്. ഭൂപാലനുടുക്കുന്ന മുണ്ട് ഗോപാലനുടുക്കാൻ തുടങ്ങിയാൽ നാശംവരും" എന്നു നിർണ്ണജകൻ ധിക്കാരമായി പറഞ്ഞതുകേട്ട് ഉത്തമപുരുഷൻ അവനെ ഒന്നടിച്ചു കാലഗൃഹത്തിലേക്ക് അയച്ചു. രജകഭൃത്യന്മാർ ഇതുകണ്ടു കെട്ടുകളിട്ടിട്ട് ഓടിയൊളിച്ചു. നീലാംബരൻ നീലാംബരവും, പീതാംബരൻ പീതാംബരവും മററു ഗോപന്മാർ അവരവർക്കു ബോധിച്ച ചേലകളും എടുത്തുടുത്തു—കംസനു കഞ്ചുകവേലചെയ്യുന്നവൻ സഞ്ചരിക്കുന്ന രാമകൃഷ്ണാദികൾക്കു കഞ്ചുകങ്ങളും തൊപ്പികളും കൊടുത്തു വണങ്ങി. കൃഷ്ണൻ ആ വായകനിൽ കനിഞ്ഞു—സുദാമാവ് സന്തോഷപൂർവ്വം രാമനും കൃഷ്ണനും ഓരോ മാല കാഴ്ചവച്ചു. അവനു ഭഗവാൻ നിശ്ചലഭക്തിയും പ്രദാനംചെയ്തു—രാജോചിതങ്ങളായ വസ്ത്രങ്ങളും കഞ്ചുകങ്ങളും ഉഷ്ണീഷങ്ങളും മാലകളുംധരിച്ച് രാമകൃഷ്ണന്മാർ വിളങ്ങി.

കഥ ൩൩—കുബ്ജ.

പിന്നെ വയസ്യന്മാരും രാമനുമൊരുമിച്ചു കൃഷ്ണൻ നടക്കുമ്പോൾ അംഗരാഗം പാത്രത്തിലെടുത്തു കൂനിയെങ്കിലും അതിസുന്ദരിയായ ഒരു തരുണി വന്നു. കൃഷ്ണൻ ചോദിച്ചപ്പോൾആ സൈരന്ധ്രി സസന്തോഷം അംഗരാഗം കൊടുത്തു. കൂട്ടുകാരോടുകൂടി ഭഗവാൻ കുറിയിട്ടു. ആ ഭക്തപരായണൻ അടുത്തുചെന്നു കുബ്ജയുടെ പാദത്തിൽ ചരണാംബുജം നന്നായ്ചവിട്ടിയൂന്നി വലതുകൈകൊണ്ടു താടിക്കുപിടിച്ചു വാമകരം മസ്തകത്തിന്റെ പിമ്പുംചേർത്തു പെട്ടെന്ന് ഒന്നുയർത്തി. അപ്പോൾ അവൾ വളവുനിവന്നു സുന്ദരിമാർക്ക് ഒരു സുന്ദരിയായിത്തീർന്നു. സൈരന്ധ്രി മന്ദാക്ഷപൂർവ്വം രാധാരമണനെ സ്വഭവനത്തിലേക്കു ക്ഷണിച്ചു. പുറപ്പെട്ട കാര്യം സാ

ധിച്ചിട്ട് ഇനി ഒരുദിവസം വരാമെന്നപറഞ്ഞു കൃഷ്ണൻ അവളെ യാത്രയയച്ചു.

കഥ ൩൪—ചാപഭംഗം.

പൌരന്മാരുടെ ഉപായനങ്ങളും പരിഗ്രഹിച്ചുനടന്ന് അവർ യാഗശാലയിൽചെന്നു. അവിടെ ഇന്ദ്രധനസ്സിന്ന സമമായ ഒരു കോദണ്ഡം കണ്ടു. രത്നാംബരാഭരണാദികളെക്കൊണ്ട് അലംകരിച്ച ധൂപദീപാദികളാൽ ഉജ്ജ്വലിപ്പിച്ച പൂജിച്ചുവച്ചിരിക്കുന്ന ചാപം മുകുന്ദൻ വാമകരംകൊണ്ടെടുത്തു കുലയ്ക്കാൻ ഭാവിച്ചപ്പോൾ അതു രണ്ടായി ഒടിഞ്ഞു. ആ നാദംകൊണ്ടു ലോകംമുഴുവൻ മുഴങ്ങി. രക്ഷിവൎഗ്ഗത്തെ ഹിംസിച്ച് അവർ ഒടിഞ്ഞവില്ലുമായി പുറത്തുവന്നു—സൂൎയ്യൻ മറഞ്ഞപ്പോൾ ബാലന്മാർ പാദമുഖക്ഷാളനംചെയ്തു സന്ധ്യായെ വന്ദിച്ച് ഊണുകഴിഞ്ഞു പാലുംകുടിച്ച സുഖമായി ഉറങ്ങി.

കഥ ൩൫—കുവലയാപീഡം.

ദാനവകാളരാത്രിയായ ഭഗവാനെ ഭയപ്പെട്ടു മരണനിമിത്തങ്ങൾ കണ്ടു സ്വന്തം കാളരാത്രിയെ കംസൻ ശിവരാത്രിയായി നയിച്ചു. പുലൎന്നപ്പോൾ ഭോജരാജൻ മല്ലരംഗം അലങ്കരിപ്പിച്ചു. വാദ്യഘോഷം മുഴങ്ങി. നൃപന്മാരേയും നന്ദാദിഗോപന്മാരേയും യഥായോഗ്യം സല്ക്കരിച്ചു മഞ്ചങ്ങളിലിരുത്തീട്ടു സൎവ്വവന്ദ്യനായി പരിവാരസേവ്യനായി ഛത്രചാമരാദി രാജചിഹ്നങ്ങളും ധരിച്ച് കംസൻ ചാപല്യംമറച്ചു സുവൎണ്ണസിംഹാസനത്തിൽ സ്ഥിതിചെയ്തു. ധീരനായ മുഷ്ടികൻ, ഉഗ്രനായ ചാണൂരൻ, സാരന്മാരായ കൂടൻ, ശലൻ, കോസലൻതുടങ്ങി വീരന്മാരായ മല്ലന്മാർ ഉപാധ്യായനോടുകൂടി രംഗത്തിൽവന്നു ഭോജശ്വരനെ വന്ദിച്ചുനിന്നു. നാലഞ്ചുബാലരും രാമനും കൃഷ്ണനും കോലാഹലംകേട്ട് ഒരുങ്ങി മല്ലരംഗത്തേക്കു ചെന്നപ്പോൾ കംസന്റെ കുവലയാപീഡം എന്ന മദിച്ച ആനയെ മാൎഗ്ഗംമുടക്കി നിൎത്തിയിരിക്കുന്നതുകണ്ടു മുകുന്ദൻ അവനെ മാറാൻ ഗജപാലനോട് ആജ്ഞാപിച്ചു. വകതിരിവില്ലാത്ത മുട്ടാളൻ കണ്ണനെ പിടിക്കാനായി ഗജത്തെ ഗമിപ്പിച്ചു. മാലോകർ പേടിച്ചു മണ്ടിമുറയിട്ടു. കൃഷ്ണനെ വാരണം പിടിച്ചു. കൃ

ഷ്ണൻ വാരണത്തെ പ്രഹരിച്ചു. പിന്നെ നടക്കുകത്ത് എത്തിയ കൃഷ്ണനെ കാണാഞ്ഞു ഗജേന്ദ്രൻ ഘ്രാണത്താലറിഞ്ഞു കോപത്തോടുകൂടി പിടിക്കാൻ തുടങ്ങിയപ്പോൾ ബാലൻ പിന്നിലെത്തി ലാംഗുലംഗ്രഹിച്ച് പന്നഗത്തെ ഗരുഡൻ എന്നപോലെ നൂറുവില്ലോളകം വലിച്ചിഴച്ചു. പുച്ഛംവിട്ടയുടനെ ആന കോപംമുഴുത്തു ദാമോദരനെ ചീററംകലൎന്നു പിടിപെട്ടു. കൃഷ്ണൻ കുതൎന്നു താഴെ വീണുരുണ്ടു. ഗജം പലേതവണ കുത്തി. അതെല്ലാം ഭൂമിയിൽ മാത്രമെ കൊണ്ടുള്ളു. താണുപോയ കൊമ്പുകൾ ഉയൎത്താൻ ആന വലഞ്ഞു. അവൻ ഏററം പണിപ്പെട്ടു കൊമ്പുപറിച്ചു മുകുന്ദനോടേശി. കണ്ണൻ മല്ലുക്കരംകൊണ്ടു മസ്തകത്തിൽ താഡിച്ചു. ഗജം തല്ലുകൊണ്ട് ഏററം തളൎന്ന് അല്ലലോടലറി മലമൂത്രങ്ങൾ സ്രവിപ്പിച്ചു.

കഥ ൩൩—ദന്തയുഗളം.

ഇനി കൊല്ലണം എന്നുറച്ചു തുമ്പിക്കരം പിടിച്ച് കുവലയാപീഡത്തെ കുമ്പിടീപ്പിച്ച് കൊമ്പുകൾ രണ്ടിനേയും ഹസ്തങ്ങൾകൊണ്ടു പിടിച്ചുവലിച്ച് മസ്തകത്തിൽ ചവിട്ടിപ്പറിച്ചപ്പോൾ അവൻ അന്തകൻെറ അന്തികത്തിലേക്കു പോയി. ദന്തിപാലനേയും അവൻെറ കൂട്ടുകാരേയും കൃഷ്ണൻ ദന്തിദന്തത്താൽ പ്രഹരിച്ചൊടുക്കി.

കഥ ൩൪—ചാണൂരമുഷ്ടികവധം (മല്ലയുദ്ധം).

ഒരു കൊമ്പു രാമനു നൽകി ഒന്നു തൻെറ തോളിൽവെച്ച് വേൎപ്പുപൊടിഞ്ഞ മുഖത്തോടും പാംസുഭൂഷിതനായി ബാലന്മാരോടുകൂടി രംഗം പ്രവേശിച്ച നന്ദാത്മജനെ മല്ലന്മാർ ഇടിത്തീയെന്നും, അസുരന്മാർ മനുഷ്യനെന്നും, നാരിമാർ കാമനെന്നും, ഗോപന്മാർ ഗോപാലനെന്നും, ദുഷ്ടഭൂപന്മാർ ശാസ്താവെന്നും, നന്ദനും വസുദേവനും ദേവകിയും പുത്രനായ ബാലകൃഷ്ണനെന്നും, കംസൻ അന്തകനെന്നും, കൎമ്മികൾ വിരാട്ടെന്നും, ബ്രഹ്മവിത്തുകൾ പരബ്രഹ്മമെന്നും, യദുക്കൾ ദൈവമെന്നും വിചാരിച്ചു. അപ്പോൾ രംഗം മിന്നൽപോലെ പ്രകാശിച്ചു. നഗരവാസികൾ ഭഗവദ്രൂപംകണ്ട് തുഷ്ടിവരാഴ്കയാൽ ലീലാവിശേഷങ്ങളെ വൎണ്ണിച്ചു. ഉടൻ ചാണൂ

രൻ രാമകൃഷ്ണന്മാരെ ദ്വന്ദ്വയുദ്ധത്തിനു ക്ഷണിച്ചു. രാമൻ മുഷ്ടിക നോടും കൃഷ്ണൻ ചാണൂരനോടും മല്ലിട്ടു.

"മുഷ്ടിചുരുട്ടീട്ടുമുട്ടിലിടിക്കയും
മുഷ്ടിയാൽമെയ്മേൽപരസ്പരംമുട്ടിയും
ദൃഷ്ടിചുവക്കയുംദന്തംകടിക്കയും
വെട്ടുമിടികളെൽപോലെശബ്ദിക്കയും
രുഷ്ടരായ്തമ്മിൽനഖംകൊണ്ടുമാന്തിയും
പൊട്ടിയൊലിക്കുന്നചോരപലവഴി
തെക്കുംവടക്കുംകിഴക്കുംപടിഞ്ഞാറും
ദിക്കുകൾനാലിലുംതുങ്ങിക്രമോൽക്രമാൽ
ഒത്തുപിടിച്ചുമടങ്ങുഹസിക്കയും
കുത്തിയുംമസ്തകംമുട്ടിച്ചുറിക്കയും
വാങ്ങിയുംതൂങ്ങിയുംചാടിപ്പതിക്കയും
ഓങ്ങിയുംതല്ലിത്തട്ടുത്തുതിരിക്കയും
അസ്ഥിഞെരിക്കയുംകുത്തിയമക്കയും
മസ്തകംകൊണ്ടടിച്ചുംപൽഞെരിക്കയും
നില്ലെടാനില്ലെടായെന്നടുക്കയും
ഉല്ലാസമോടുവാവായെന്നുരക്കയും
കൈകാൽപിടിച്ചോടിച്ചങ്ങനെവീഴ്കയും
മെയ്യുകൊണ്ടുൾക്കൊട്ടുതങ്ങളിൽമുട്ടിയും
രുഷ്ടരാംസിംഹങ്ങൾപോലുള്ളടവുകൾ
രുഷ്ടരാംമത്തഗജങ്ങൾപൊരുംപോലെ
ചിത്തമോദത്തോടുമല്ലവീരന്മാരു-
മുത്തമരാമകൃഷ്ണന്മാരുമായിട്ടു
യുദ്ധങ്ങൾചെയ്യതുചൊല്ലിയൊപ്പിപ്പതി-
നെത്രയുംനമ്മാലരുതെന്നടങ്ങുന്നു".

രാമൻ ഒടുവിൽ മുഷ്ടിചുരുട്ടി രുഷ്ടനായി മുഷ്ടികന്റെ മാറിൽ ഇടിച്ചു. ഇടിയേററ് ആ ദുഷ്ടൻ മരംപൊട്ടി വീഴുന്നതുപോലെ ഭൂമിയിൽ വീണു ചോര ഛർദ്ദിച്ചു മരിച്ചു. മാധവന്റെ അംഗഘട്ടന മേററ ചാണൂരൻ ധരയിൽ വീണു. കൃഷ്ണനും നിലംപതിച്ചു. ചാ

ണൂരൻ കൂടിപ്പിടിച്ചു മുകുന്ദന്റെ മാറിൽ കയറി ആൎത്തു. കൃഷ്ണൻ ചീറാതെ കിടന്നു പാദങ്ങൾ രണ്ടുംപിടിച്ച് ആ മല്ലനെ മറിച്ചു വീഴ്ത്തി. നന്ദാത്മജൻ എഴുന്നേററു കാലുരണ്ടും പിടിച്ച്, ബാലന്മാർ വടി വീശുന്നതുപോലെ, അവനെ വട്ടംചുഴററി ഭൂമിയിൽ അടിച്ചു. ചാണൂരന്റെ ശരീരം ശിഥിലമായി പൊട്ടിത്തെറിച്ചു.

ശ്ലോകം ൩.

നീത്വാ മല്ലമഹാസുരാൻ യമപുരീം
നിൎവ്വൎണ്ണ്യ ദുൎവ്വാദിനം
കംസം മഞ്ചഗതം നിപാത്യ തരസാ
പഞ്ചത്വമാപാദയൻ
താതം മാതരമുഗ്രസേനമപി തം
നിൎമ്മോചയൻ ബന്ധനാ-
ദ്രാജ്യം തസ്യ ദിശന്നുപാസിതഗുരുഃ
കൃഷ്ണോനിശം പാതു വഃ.

സാരം—മുഷ്ടിയുദ്ധത്തിൽ വിദഗ്ദ്ധന്മാരായ മല്ലന്മാർ എന്ന മഹാസുരന്മാരെ യമരാജധാനിയിലേക്കു നയിച്ചിട്ട് (കൊന്നിട്ട്) ദുൎവ്വാക്ക പറഞ്ഞുകൊണ്ട് മഞ്ചത്തിൽ ഇരിക്കുന്ന കംസനെ സൂക്ഷിച്ചുനോക്കി, താഴെ തള്ളിയിട്ട് വേഗം പഞ്ചത്വത്തെ ഉണ്ടാക്കുന്നവനായി, അച്ഛനായ വസുദേവനേയും മാതാവായ ദേവകിയേയും ആ ഉഗ്രസേനനേയും ബന്ധനത്തിൽനിന്ന് അഴിച്ചു വിടുന്നവനായി, അവന്ന് (ഉഗ്രസേനന്ന്) രാജ്യത്തെ ദാനംചെയ്യുന്നവനായി, ഉപാസിതഗുരുവായ കൃഷ്ണൻ നിങ്ങളെ പാലിക്കട്ടെ.

അൎത്ഥം—മല്ലമഹാസുരാൻ (മുഷ്ടിയുദ്ധത്തിൽ വിദഗ്ദ്ധന്മാരായ മല്ലന്മാർ എന്ന മഹാസുരന്മാരെ) യമപുരീം [യമന്റെ (കാലന്റെ) പുരിയെ (രാജധാനിയെ)] നീത്വാ (നയിച്ചിട്ട്) ദുൎവ്വാദിനം (ദുൎവ്വാദിയെ, ദുൎവ്വാക്ക പറയുന്നവനെ) മഞ്ചഗതം (മഞ്ചത്തിൽ ഗതനായവനെ) കംസം (കംസനെ) നിൎവ്വൎണ്ണ്യ (നിൎവ്വൎണ്ണനം ചെയ്തിട്ട്, സൂക്ഷിച്ചുനോക്കീട്ട്) തരസാ (വേഗത്തിൽ) നിപാത്യ (നിപതിപ്പിച്ചിട്ട്, വീഴ്ത്തീട്ട്) പഞ്ചത്വം [പഞ്ചത്വത്തെ,മൃതിയെ,മരണത്തെ, (പൃഥിവി, അപ്പ്, തേജസ്സ്, വായു, ആകാശം എന്ന പഞ്ചഭൂത

ത്തിൻെറ സഞ്ചയംകൊണ്ടുണ്ടായ ശരീരത്തിൽ ഉള്ള ഭൂതങ്ങൾ അ ഞ്ചും അഞ്ചായിത്തീരുന്ന അവസ്ഥയ്ക്കു് പഞ്ചത്വം എന്നു സംജ്ഞ] ആപാദയൻ (ഉണ്ടാക്കുന്നവൻ, ചെയ്യുന്നവൻ) താതം (താതനെ, അച്ഛനെ, വസുദേവനെ) മാതരം (മാതാവിനെ, അമ്മയെ,ദേവകി യെ) തം (അവനെ, കംസൻെറ അച്ഛനെ) ഉഗ്രസേനം (ഉഗ്രസേ നനെ) അപി (ഉം) ബന്ധനാൽ (ബന്ധനത്തിൽനിന്നു്) നിൎമ്മോ ചയൻ (നിൎമ്മോചിക്കുന്നവൻ, അഴിച്ചുവിടുന്നവൻ) തസ്യ (അവ ന്നു്, ഉഗ്രസേനന്നു്) രാജ്യം (രാജ്യത്തെ) ദിശൻ (ദാനംചെയ്യുന്ന വൻ) ഉപാസിതഗുരുഃ [ഉപാസിക്കപ്പെട്ട ഗുരുവിനോടു് (സാന്ദീ പനിയോടു) കൂടിയവൻ, സാന്ദീപനിമുനിയുടെ ഭവനത്തിൽ ചെ ന്നുപാൎത്തു വിദ്യകളെല്ലാം അഭ്യസിച്ചവൻ എന്നു സാരം] കൃഷ്ണഃ (കൃഷ്ണൻ) വഃ (നിങ്ങളെ) അനിശം (സദാ) പാതു (പാലിക്കട്ടെ).

കഥ ൩൨—മല്ലവധം.

ചാണൂരൻ യമരാജധാനിയിൽ മല്ലയുദ്ധത്തിനായി പോയ പ്പോൾ ബലഭദ്രൻ വാമകരത്താൽ താഡിച്ചു് കൂടൻ എന്ന മല്ല നെക്കൊന്നു. ഉടൻ മാധവൻ ശലൻ എന്ന മല്ലനെ പാദത്താൽ ഹനിച്ചു. ജനാൎദ്ദനനും രാമനും ഒരുമിച്ചുചേൎന്നു്, പോരിനുവന്ന കോസലൻ എന്ന മല്ലനെ രണ്ടായിപ്പൊളിച്ചു. ചാണൂരാദി പഞ്ച മല്ലന്മാർ മരിച്ചപ്പോൾ മുഷ്ടിയുദ്ധത്തിന് ഒരുങ്ങിനിന്ന മററ മല്ല ന്മാർ ഓടി കാട്ടുകയറി.

കഥ ൩൩—ദുർവ്വാക്ക്.

പൌരന്മാർ ഐകകണ്ഠ്യേന നന്ദനന്ദനനേയും ബലഭദ്രരാ മനേയും ശ്ലാഘിച്ചു. കംസൻ വാദ്യംമുഴക്കിച്ചു താമസഭാവത്തോടുകൂ ടിവിളിച്ചുപറഞ്ഞു—“വസുദേവപുത്രന്മാരായ രാമകൃഷ്ണന്മാരെ നാ ട്ടിൽനിന്നു് ആട്ടിപ്പുറത്താക്കട്ടെ. ഗോപന്മാൎക്കുള്ള വസ്തുക്കളെല്ലാം രാജസ്വമാക്കട്ടെ. ദുൎബ്ബുദ്ധിയായ നന്ദഗോപനെ കെട്ടിമുറുക്കട്ടെ. നന്ദൻ എൻെറ അച്ഛൻ ഉഗ്രസേനന്നും വസുദേവന്നും ബന്ധുവാ ണ്. ഈ മൂന്നുപേരേയും പിടിച്ചുകെട്ടി കാളിന്ദിയിൽ തള്ളട്ടെ. പ്ര തിബന്ധുവായ അച്ഛനെ കൊല്ലുകതന്നെവേണം. അതിന് ഒരു ദോഷവും ഇല്ല”.

കഥ ൯൦—കംസനെ വീഴ്ത്തി.

മുകുന്ദൻ കംസൻെറ ദുർവ്വാക്കും പ്രമാണവുംകേട്ട് അവനെ ഒന്നു സൂക്ഷിച്ചുനോക്കി ആ ഉഗ്രൻ ഇരിക്കുന്ന ഉന്നതമായ മഞ്ചത്തിൽ ഗരുഡനെപ്പോലെ വേഗം ചെന്നു. കൃഷ്ണനെ കണ്ടപ്പോൾ കംസൻ കാലഭയത്തോടെ എഴുന്നേററു വാളും പരിചയും കരസ്ഥമാക്കി പക്ഷി പറക്കുന്നതുപോലെ പൊങ്ങി. എതിർക്കുന്നതിനു മുമ്പ് കൃഷ്ണൻ മാതുലൻെറ കേശത്തിൽ പിടിച്ചു. പോവാനായി ഭോജേശ്വരൻ നിന്നു കുതിന്നപ്പോൾ അവനെ ഭാഗിനേയൻ തുംഗമഞ്ചത്തിൽനിന്നു താഴത്തേക്കു തള്ളിവിട്ടു. കംസൻ മല്ലരംഗത്തിൽ മലന്നടിച്ചുവീണു കിടന്നു പിടച്ചു.

കഥ ൯൧—കംസവധം.

കംസൻ പേടിച്ചു സംഭ്രമിച്ചു കൃഷ്ണനെ നോക്കുന്നതിനിടക്ക് സർവ്വാന്തര്യാമിയായ ഭഗവാൻ അവൻെറ വക്ഷസ്സിൽ ചാടിവീണു. കൃഷ്ണൻകൂടെ വീണപ്പോഴ കംസൻ മരിച്ചു. കംസാരി കംസൻെറ പാദംപിടിച്ച് ആ ശരീരത്തെ ആ രംഗത്തിൽ വലിച്ചിഴച്ചു. ബലഭദ്രൻ സ്നേഹപൂർവ്വം കൃഷ്ണനെ തലോടിത്തഴുകി. സർവ്വദാ ഭീതിയോടുകൂടി നാരായണനെ ചിന്തിച്ചുകൊണ്ടിരുന്ന കംസനു വിഷ്ണസാരൂപ്യം ലഭിച്ചു. അപ്പോൾ കംസൻെറ എട്ടു സഹോദരന്മാർ പോരിനണഞ്ഞു. അവരെ രാമൻ പരിഘംകൊണ്ടു തല്ലിക്കൊന്നു. ഭർത്തൃമരണത്താൽ ദുഃഖിതകളായി രംഗം പ്രവേശിച്ച അന്തഃപുരസ്ത്രീകളെ അനുനയിച്ചു തെളിയിച്ച് പറഞ്ഞയച്ചിട്ടു കൃഷ്ണൻ സംസ്കാരം ആദിയായ കർമ്മങ്ങൾ എല്ലാം വൈദിയന്മാരേക്കൊണ്ടു ചെയ്യിച്ചു.

കഥ ൯൨—അഴിച്ചുവിട്ടു.

ബന്ധുവില്ലാത്തവൎക്ക ബന്ധുവായ കൃഷ്ണനും രാമനും വേഗം ഒന്നിച്ചുചെന്നു ബന്ധനത്തിൽ കിടക്കുന്ന അച്ഛനേയും (വസുദേവനേയും) അമ്മയേയും (ദേവകിയേയും) മോചിപ്പിച്ച് ഈശ്വരബുദ്ധിയോടുകൂടിനിന്ന ആ പുണ്യാത്മാക്കളെ മായകൊണ്ടു മോഹിപ്പിച്ചു. മാതാപിതാക്കന്മാർ കുമാരന്മാരെ ആശ്ലേഷിച്ചു മടിയിൽ ഇരുത്തി ഹർഷാശ്രുക്കളാൽ അഭിഷേകംചെയ്തു. ബാലന്മാർ മാതാപിതാക്കന്മാരെ ആശ്വസിപ്പിച്ചു.

### കഥ ൨൩—രാജ്യാൎപ്പണം.

പിന്നെ രാമകൃഷ്ണന്മാർ ചെന്നു് ആ ഉഗ്രസേനനെ അഴിച്ചു വിട്ടു യദുരാജനായി അഭിഷേകംചെയ്തു. മാതാമഹനെ പ്രസാദിപ്പിക്കാനായി കൃഷ്ണൻ പറഞ്ഞു—"ഞങ്ങൾ ഭവാന്റെ ഭൃത്യന്മാരാണു്. മാതാമഹൻതന്നെ രാജ്യംഭരിക്കണം. അവിടുത്തെ ആജ്ഞകളെ ന്യായമായും ഞങ്ങൾ നടത്താം. യയാതിശാപത്താൽ യദുക്കൾക്കു രാജ്യാവകാശം ഇല്ലയോ. യദുരാജനായ അങ്ങേക്കു മററു രാജാക്കൾ തിറതരും". അന്ധകർ, വൃഷ്ണികൾ ആദിയായി യദുവംശത്തിൽ പെട്ടവരെ—കംസനെപ്പേടിച്ചു വിദേശങ്ങളിൽപോയി പാൎത്തിരുന്നവരേയും വരുത്തി—സുഖമായി പാൎപ്പിച്ചു—രാമകൃഷ്ണന്മാർ നന്ദനെ വന്ദിച്ചു പ്രസാദിപ്പിച്ചു ശകടങ്ങളിൽ നിറച്ചു പൊന്നും പണവും വസ്ത്രങ്ങളും രത്നങ്ങളും നിക്ഷേപിച്ചു ഗോപന്മാരേയും തൃപ്തിപ്പെടുത്തി ഗോപനാഥനേയും കൂട്ടരേയും "യദുപുഷ്ടിവരുത്തീട്ടു ഞങ്ങൾ വരാം" എന്നു പറഞ്ഞു വ്രജത്തിലേക്കു അയച്ചു—പിന്നെ വസുദേവൻ നന്ദനന്മാൎക്കു ഗൎഗ്ഗമുനിയെക്കൊണ്ടു് ഉപനയനാദികൎമ്മങ്ങൾ ചെയ്യിച്ചു. വേദിയൎക്കു ലക്ഷം പശുക്കളെ മഥുരേശൻ ദാനം ചെയ്തു.

### കഥ ൨൪—ഗുരുകുലവാസം.

അക്കാലത്തു രാമകൃഷ്ണന്മാർ ഗൎഗ്ഗാജ്ഞയാൽ ബ്രഹ്മചൎയ്യം സ്വീകരിച്ചു് കാശ്യനായ സാന്ദീപനിയെ ഗുരുവായി വരിച്ചു് അദ്ദേഹത്തെ ശുശ്രൂഷാദികളാൽ പ്രസാദിപ്പിച്ചു വേദങ്ങൾ, അംഗങ്ങൾ, വിജ്ഞാനശാസ്ത്രങ്ങൾ, വേദാന്തസാരധൎമ്മങ്ങൾ, ഇതിഹാസപുരാണങ്ങൾ, ധനുൎവ്വേദം, സൂത്രക്രമം ഇവ അഭ്യസിച്ചു. സാന്ദീപനി സൎവ്വജ്ഞരെ സൎവ്വവും നിഷ്പ്രയാസം പഠിപ്പിച്ചു. ദിവ്യന്മാരായ ശിഷ്യന്മാൎക്കു കലാവിദ്യകളെല്ലാം ഗുരു യഥാക്രമം ഉപദേശിച്ചു. അറുപത്തുനാലു ദിവസംകൊണ്ടു രാമകൃഷ്ണന്മാർ സകല വിദ്യകളും ഗ്രഹിച്ചു എന്നു നാരായണീയത്തിൽ കാണുന്നു.



ശ്ലോകം ൧.

ഹത്വാ പഞ്ചജനം, മൃതഞ്ച ഗുരവേ
ദത്വാ സുതം, മാഗധം
ജിത്വാ, തൌ ച സൃഗാലകാലയവനൌ
ഹത്വാ ച, നിർമ്മോക്ഷയൻ
പാതാളാന്മുചുകുന്ദമാശു, മഹിഷീ-
രഷ്ടൌ സ്പൃശൻ പാണിനാ
തം ഹംസം ഡിഭകം നിഹത്യ മുദിതഃ
കൃഷ്ണോനിശം പാതു വഃ.

സാരം—പഞ്ചജനനെ ഹനിച്ചിട്ട്, ഗുരുവിന്നു മരിച്ചുപോയ സുതനെ ദാനംചെയ്തിട്ട്, മഗധവംശരാജനായ ജരാസന്ധനെ ജയിച്ചിട്ട്, ആ സൃഗാലകാലയവനന്മാരെ ഹനിച്ചിട്ട്, പാതാളത്തിൽനിന്ന് മുചുകുന്ദൻ എന്ന രാജാവിനെ വേഗം നിർമ്മോചിക്കുന്നവനായിട്ടു, എട്ടു ഭാര്യമാരെ വിവാഹംചെയ്യുന്നവനായിട്ട്, ആ ഹംസനേയും ഡിഭകനേയും ഹനിച്ചിട്ട് മുദിതനായ കൃഷ്ണൻ നിങ്ങളെ പാലിക്കട്ടെ.

അർത്ഥം—പഞ്ചജനം (പഞ്ചജനൻ എന്നവനെ) ഹത്വാ(ഹനിച്ചിട്ടു, കൊന്നിട്ടു) മൃതം (മൃതനേ, മരിച്ചവനെ) ച (ഉം) സുതം (സുതനെ, മകനെ) ഗുരവേ (ഗുരുവിന്ന്, സാന്ദീപനിക്കു) ദത്വാ (ദാനംചെയ്തിട്ട്) മാഗധം (മാഗധനെ, മഗധരാജ്യത്തെ രാജാവായ ജരാസന്ധനെ) ജിത്വാ (ജയിച്ചിട്ടു) ച (ഉം) തൌ (അവർ രണ്ടുപേരെ) സൃഗാലകാലയവനൌ (സൃഗാലകാലയവനന്മാരെ,ആ രണ്ടുപേരേയും) ഹത്വാ (ഹനിച്ചിട്ടു) പാതാളാൽ (പാതാളത്തിൽ നിന്നു) മുചുകുന്ദം (മുചുകുന്ദനേ) ആശു (വേഗം) നിർമ്മോക്ഷയൻ (നിർമ്മോചിക്കുന്നവൻ, മോക്ഷം കൊടുക്കുന്നവൻ) അഷ്ടൌ (എട്ടു) മഹിഷീഃ (മഹിഷികളെ, ഭാര്യമാരെ) പാണിനാ (പാണികൊണ്ടു, കൈകൊണ്ട്) സ്പൃശൻ (സ്പർശിക്കുന്നവൻ, പാണിഗ്രഹണം ചെയ്യുന്നവൻ) തം (അവനെ) ഹംസം (ഹംസനെ) ഡിഭകം (ഡിഭകനെ) നിഹത്യ (നിഹനിച്ചിട്ട്, ഹനിച്ചിട്ട്) മുദിതഃ (മുദിതൻ,മോ

ഭിച്ചവൻ) ആയ കൃഷ്ണഃ (കൃഷ്ണൻ) വഃ (നിങ്ങളെ) അനിശം (സദാ) പാതു (പാലിക്കട്ടെ).

കഥ ൪൯—പഞ്ചജനവധം.

"മുന്നം പ്രഭാസതീൎത്ഥത്തിൽ കളിക്കുമ്പോൾ കാണാതായ നന്ദനനെ തേടിക്കൊണ്ടുതരുന്നതിന്നുമീതെ നിങ്ങൾ എനിക്ക് ഒന്നം ചെയ്യാനില്ല" എന്നു സാന്ദീപനി പറഞ്ഞതുകേട്ടു രാമകൃഷ്ണന്മാർ തേരേറി സമുദ്രതീരത്തുചെന്നുനിന്നപ്പോൾ വന്നു വണങ്ങിയ വരുണനോടു ഗുരുപുത്രനെ തരുവാൻ വാസുദേവൻ അപേക്ഷിച്ചു. "ശംഖരൂപംധരിച്ച് എന്റെ ജലത്തിൽ വസിക്കുന്ന പഞ്ചജനൻ എന്ന അസുരനാണ് ഗുരുപുത്രനെ വഞ്ചിച്ചത്" എന്ന വരുണവാക്യത്തെ ആധാരമാക്കി അംഭസ്സിൽ മുങ്ങിച്ചെന്നു ദേവകീപുത്രൻ അവനെ കൊന്നു. ശംഖത്തിൽ ഗുരുസുതനെ കണ്ടില്ല. പഞ്ചജനന്റെ ദേഹത്തിൽനിന്ന ലഭിക്കയാൽ പാഞ്ചജന്യം എന്നു പ്രസിദ്ധമായ ശംഖം എടുത്തു വിളിച്ചുകൊണ്ട് സോദരയുക്തനായ കൃഷ്ണൻ മടങ്ങിവന്നു.

കഥ ൪൬—ഗുരുദക്ഷിണ.

പിന്നെ പാഞ്ചജന്യം മുഴക്കിക്കൊണ്ടു കൃഷ്ണൻ രാമനോടുകൂടി രഥമേറി കാലപുരത്തിലെത്തി. അപ്പോൾ കാലഭൃത്യന്മാർ ഭ്രമിച്ചു. ശംഖധ്വനി യമപുരിയെ കീഴ്മേൽ മറിച്ചു. കാലൻ ഭഗവൽപാദത്തിൽവീണു വണങ്ങി ഗുരുസുതനെ മുമ്പിൽവച്ചു. സത്യസങ്കല്പൻ യമധൎമ്മനെ അനുഗ്രഹിച്ചിട്ടു ഭൂമിയിൽവന്നു ബാലനെ സാന്ദീപനിക്കു നൽകി രാജധാനിയിൽചെന്നു മാതാപിതാക്കന്മാരേയും ഗുരുജനങ്ങളേയും വണങ്ങി. എല്ലാവരും സുഖമായി പാൎത്തു—ഗോവിന്ദൻ ഇങ്ങനെ മധുരയിൽ പാൎക്കുന്നകാലത്തു ഭക്തോത്തമനായ ഉദ്ധവനെ ഗോപികളുടെ അല്ലൽതീൎക്കാനായി ഗോപവാടത്തിലേക്കയച്ചു. ഗോപീജനത്തിന്റെ ഭക്തിയും ശുദ്ധിയും കണ്ടു തെളിഞ്ഞ് ഉദ്ധവൻ അവരെ സൎവ്വാത്മനാ വന്ദിച്ചു. കൃഷ്ണസന്ദേശവും ഗ്രഹിപ്പിച്ചു തിരിച്ചുവന്നു വസ്തുതയെല്ലാം ഭഗവാനോടു പറഞ്ഞു—ഒരുദിവസം കൃഷ്ണൻ ഉദ്ധവനോടുകൂടി അംഗരാഗംകൊടുത്ത സൈരന്ധ്രിയുടെ മന്ദിരത്തിൽചെന്നു സല്ക്കാരമേററ് അവളു

ടെ കാമിതം പൂരിപ്പിച്ച് അവൾക്ക് ഉപശ്ലോകൻ എന്ന ഒരു പുത്രനേയും പ്രദാനംചെയ്തു. കാലാന്തരത്തിൽ ഈ ഉപശ്ലോകൻ സാംഖ്യയോഗാചാര്യനായിത്തീൎന്നു—രാമനും കൃഷ്ണനും ഉദ്ധവനുംകൂടി ഒരുദിവസം അക്രൂരന്റെ ഭവനത്തിൽചെന്നു സപൎയ്യ സ്വീകരിച്ച് ആ ഭക്തനെ അനുഗ്രഹിച്ചു. പാണ്ഡവന്മാരുടെ വൎത്തമാനം അറിഞ്ഞുവരുന്നതിനായി കൃഷ്ണൻ അക്രൂരനെ ഹസ്തിനപുരത്തേക്ക് അയച്ചു. അയാൾ അവിടെ ചെന്നു കുന്തിയേയും, ഭീഷ്മാദികളേയും ധൃതരാഷ്ട്രനേയും മററും കണ്ട് ഏതാനും ദിവസം അവിടെത്താമസിച്ച് കാൎയ്യമെല്ലാം ഗ്രഹിച്ച് ഒരു ഉത്തമദൂതന്റെ നിലയിൽ കുരുരാജന്നു വേണ്ട ഉപദേശവും നൽകി തിരിച്ചുവന്നു മാധവരാമന്മാരെ വൃത്താന്തം വഴിപോലെ അറിയിച്ചു.

കഥ ൪൨—മാഗധയുദ്ധം.

കംസഭാൎയ്യമാരായ അസ്തിയും പ്രാസ്തിയും മഗധരാജ്യത്തുചെന്ന് അച്ഛനായ ജരാസന്ധനോടു സങ്കടം പറഞ്ഞതുകേട്ടു കോപിച്ചു വേഗം യുദ്ധത്തിന്നൊരുങ്ങി. ഇരുപത്തോരായിരത്തി എണ്ണൂററി എഴുപത് (21, 870) ആനയും, അത്രയും തേരും, തേരിന്റെ മൂന്നുഗുണം കുതിരയും, അഞ്ചുഗുണം ആളും ചേരുന്ന സേനക്ക് ഒരു അക്ഷൌഹിണി എന്നു പറയുന്നു. ഇങ്ങനെ ഇരുപത്തുമൂന്ന് (൨൩) അക്ഷൌഹിണികൂട്ടി ആനകപടഹാദിവാദ്യഘോഷങ്ങളോടുംകൂടി മാനിയായ മാഗധൻ ബഹുഭൂപാലയുക്തനായി പുറപ്പെട്ടു സമുദ്രംപോലെ മധുരാപുരിയെ വളഞ്ഞു. സാല്വൻ, കലിംഗൻ, ചേകിതാനൻ, ദന്തവക്ത്രൻ, വിദൂരഥൻ, ഉലൂകൻ, ശൈബ്യൻ, ദൎമ്മദൻ തുടങ്ങിയ ഭൂപതികൾ പൂൎവ്വദ്വാരത്തിലും, വിന്ദൻ, അനുവിന്ദൻ, നരകൻ, വിരാടൻ, ഏകലവ്യൻ, ബാൽഹികൻ, ആദിയായവർ ദക്ഷിണദ്വാരത്തിലും, പൌണ്ഡ്രകൻ, ബൃഹൽക്ഷത്രൻ, ശല്യൻ, യുധാജിത്ത്, ഭൂരിശ്രവാ, രുഗ്മി, ദ്രുപദൻ തുടങ്ങിയവർ സൈന്യസമേതം പശ്ചിമദ്വാരത്തിലും, ദ്രുപദൻ, ശിശുപാലൻ, ത്രിഗൎത്തൻ, ജയദ്രഥൻ, ശകുനി, സോമദത്തൻ, കണിന്ദൻ, ജരാസന്ധൻ ഇവരെല്ലാവരും ഉത്തരദ്വാരത്തിലും യുദ്ധസന്നദ്ധരായി വന്നുനിന്ന് സിംഹനാദവും, ശംഖധ്വനിയും ഭേരീരവവും മുഴക്കി.

അപ്പോൾ അംബരത്തിൽനിന്ന് തേരും ചക്രാദ്യായുധങ്ങളും വന്നതുകണ്ട് യദുരാജൻെറ ആജ്ഞയനുസരിച്ച രാമകൃഷ്ണന്മാർ രഥത്തിൽ കയറി. യാദവന്മാരും യുദ്ധത്തിനായി പുറപ്പെട്ടു. കൃതവൎമ്മാവും, ഉദ്ധവനും, കൃഷ്ണനും പൂൎവ്വദ്വാരത്തിൽക്കൂടെയും ഉഗ്രസേനൻ, പൃഥു, വിപൃഥു, സുദാമാവ്, കൃഷ്ണൻ എന്നിവർ ദക്ഷിണദ്വാരത്തിൽക്കൂടെയും സാത്യകി, ഗദൻ, പ്രസേനൻ, അക്രൂരൻ, കൃഷ്ണൻ ആദിയായവർ പശ്ചിമദ്വാരത്തിൽക്കൂടെയും ബലകരാമയുക്തനായ കൃഷ്ണൻ പാഞ്ചജന്യം മുഴക്കി ഉത്തരദ്വാരത്തിൽക്കൂടെയും സസൈന്യരായി പുറത്തുവന്നു ശത്രുക്കളോടെതിരിട്ടു. ഏകനായും ബഹുവായും ഇരിക്കുന്ന മായാമയനായ കൃഷ്ണൻ നാലു ഗോപുരദ്വാരത്തിൽക്കൂടെയും ഒരേകാലത്ത് നാലായി പുറപ്പെട്ടതിൽ അത്ഭുതപ്പെടാനില്ലല്ലോ. നാലു ഗോപുരദ്വാരത്തിലുംനിന്ന് യദുസേനൻ നാലെട്ടുദിവസം ഒരുപോലെ ജയമോ അപജയമോ ഇല്ലാതെ യുദ്ധംചെയ്തു. ശിശുപാലനും കൃഷ്ണനും തമ്മിലും, മാഗധനും രാമനും തമ്മിലും പെരിയ സമരങ്ങൾ നടന്നു. ദിക്കുകളും സൂൎയ്യനും ശ്രേണങ്ങൾകൊണ്ടു മറഞ്ഞു. യദുസൈന്യം ശത്രുസേനയുടെ അസ്ത്രവൎഷങ്ങളാലും ശസ്ത്രപാതങ്ങളാലും പീഡിക്കുന്നതുകണ്ട് രാമകൃഷ്ണന്മാർ ഭയങ്കരമായ യുദ്ധമാരംഭിച്ചു. ഭഗവാൻെറ പാഞ്ചജന്യധ്വനിയും, സുദൎശനത്തിൻെറ പതനവുംകൊണ്ട് ശത്രുസേനകൾ വിറച്ചു. ഭടന്മാരുടെ സംഖ്യകളും പ്രതിനിമിഷം ചുരുങ്ങിത്തുടങ്ങി. ചൈദ്യനോടെതിൎത്തപ്പോൾ കൃഷ്ണൻ മുപ്പതു നൃപന്മാരെ ഒരുമിച്ചു കൊന്നു. വില്ല്, ശരം, വാള്, ശതഘ്നി, പരിഘം, ഗദ, വേല്, ചുരിക, ചക്രം, കുന്തം, മുസലം, മുതലായ ആയുധങ്ങൾകൊണ്ടു യുദ്ധംചെയ്യുന്ന ശത്രുക്കളെ കൃഷ്ണൻ പ്രതിക്ഷണം ശതങ്ങളായും സഹസ്രങ്ങളായും കൊന്നുകൊന്ന് ഒടുക്കി. സൈന്യനാശംകണ്ടു കോപിച്ച ജരാസുതൻ രാമനുമായി ഗദായുദ്ധംതുടങ്ങി. രണ്ടുപേരുടേയും അഭ്യാസശക്തിയും, ശരീരശക്തിയും കണ്ട് എല്ലാവരും അത്ഭുതപ്പെട്ടു. മാഗധൻ രാമൻെറ മാറത്ത് ഒടുവിൽ ആഞ്ഞടിച്ചു. രാമൻ അതു തട്ടി ഗദ ദൂരെ തെറിപ്പിച്ചു. ഉടൻ ജരാസുതൻ വില്ലെടുത്തു ശരങ്ങൾ തൂകി. രാമൻ സീരത്താൽ രഥമടിച്ചുപൊടിച്ചു മാഗ

ധനെ പിടിച്ചുകെട്ടി കൊല്ലാൻ തുടങ്ങിയപ്പോൾ—"ജ്യേഷ്ഠ! മാഗധനെ കൊല്ലാതെ വിട്ടയച്ചാൽ ഇനി സൈന്യം ശേഖരിച്ചുകൊണ്ടു വരും. ദുഷ്ടന്മാരെ കൊന്നു ഭൂമീഭാരം തീക്കാം"— എന്ന കൃഷ്ണൻെറ വാക്കുകേട്ട് സീരി അവനെ കെട്ടയച്ചുവിട്ടു. മാഗധൻ മാനം കെട്ട് ഓടിപ്പോയി. ഇരുപത്തുമൂന്ന് അക്ഷൗഹിണിയും വീരസ്വർഗ്ഗം ഗമിച്ചു. ചേകിതാനൻ, വിരാടൻ, ദ്രുപദൻ തുടങ്ങിയ നൃപന്മാർ മാഗധൻ നിമിത്തം തങ്ങൾ യദുക്കൾക്ക് ശത്രുക്കളായിത്തീന്നല്ലോ എന്നു പശ്ചാത്തപിച്ചു മാനംകെട്ട് സ്വരാജ്യങ്ങളിലേക്കു പോയി. വിജയശ്രീയാൽ ആലിംഗിതന്മാരായ യദുക്കൾ സുഖമായിപ്പാത്തു.

പിന്നെയും മൂന്നാംമാസത്തിൽ ഒരു ദിവസം പ്രഭാതസമയത്ത് മാഗധൻ ഇരുപത്തുമൂന്ന് അക്ഷൗഹിണിയും ശേഖരിച്ച്, മാത്സ്യൻ, മാളവൻ, ചേദീശൻ, കുരു, പാഞ്ചാലൻ, കേരളൻ, കുന്തളൻ, അവന്തീശൻ, കാശിരാജൻ, ഗാന്ധാരൻ, സൃഞ്ജയൻ, കലിംഗൻ, കേകയൻ, ആനത്തൻ, ദശാൎണ്ണൻ, അംഗൻ, സൈന്ധവൻ, ത്രിഗത്തൻ തുടങ്ങിയ നൃപന്മാരോടുകൂടി യുദ്ധത്തിനായി വന്നു. സാത്യകി ഘോരസമരംചെയ്ത് അവരുടെ ധനം, ചതുരംഗസേന ഇവയായ അടക്കി യദുരാജനു കാഴ്ചവെച്ചു. യദുസേനയോടുകൂടിച്ചെന്ന് രാമകൃഷ്ണന്മാർ എതിത്ത ശത്രുസൈന്യത്തെ മുഴവൻ ഒടുക്കി. ബലഭദ്രൻ ജരാസന്ധനെ പിടിച്ചു നല്ലവണ്ണം മദ്ദിച്ചുയച്ചു.

ജരാസുതൻ ശോണിതപുരത്തുചെന്ന് ബലിപുത്രനായ ബാണനെ ശരണം പ്രാപിച്ചു. ആ അസുരേന്ദ്രൻ സന്തോഷിച്ച് അറുപതിനായിരം ആനകളേയും ഒരുലക്ഷം രഥത്തേയും രണ്ടുലക്ഷം അശ്വങ്ങളേയും, രണവിദഗ്ദ്ധന്മാരായി ഭയങ്കരന്മാരായ മുന്നൂറ് അസുരന്മാരേയും യുദ്ധസാമഗ്രികളേയും ഭണ്ഡാരത്തേയും കമ്മസചിവന്മാരായ കുംഭാണ്ഡകൂപകൎണ്ണന്മാരേയും അസംഖ്യം സേനയേയും മാഗധനു കൊടുത്തു. ജരാസന്ധൻ ബലസമേതം മുപ്പതാംദിവസം മൂന്നാമതും മധുരയെ വളഞ്ഞു. യദുസേന എതിരിട്ടു. സാത്യകി കുംഭാണ്ഡനോടു പിണങ്ങി അയാളെ പലായനം ചെയ്യിച്ചു. ഇതു

കണ്ടു കോപിച്ചു കൃപകൎണ്ണന്മാർ കൃതവൎമ്മാവിനോട് ഏററു. എന്നാൽ ആ അസുരനും പരാജിതനായി. ബാണമന്ത്രികൾ കൊണ്ടുവന്ന പടയിൽ അധികഭാഗവും നശിച്ചു. ശേഷിച്ച സേനയോടുകൂടി മന്ത്രിമാർ മാഗധനെ ഉപേക്ഷിച്ചു ശോണിതപുരത്തേക്കു മടങ്ങിപ്പോയി. ജരാസന്ധനും ബലഭദ്രനും തമ്മിൽ കേശാദിപാദാന്തവും പാദാദികേശാന്തവും അടിച്ചു. ഒടുവിൽ രാമൻ മാഗധൻെറ തലയ്ക്കു തല്ലുവാൻ തുടങ്ങിയപ്പോൾ "കൊല്ലരുത്" എന്ന് അശരീരികേട്ട് രോഹിണീനന്ദനൻ യുദ്ധഭൂമിയിൽനിന്നു പോയി. ജരാസന്ധൻ വിജയഭാവത്തിൽ തിരിച്ചുപോയി സ്വപുരം പ്രാപിച്ചു. കൃഷ്ണൻ ദുഷ്ടന്മാരായ അനവധി രാജാക്കളേയും സൈന്യത്തേയും ഹനിച്ചു.

കഥ ൪൭—സൃഗാലവധം.

രാമകൃഷ്ണന്മാർ ഒരിക്കൽ ഗോമന്തപൎവ്വതം കാണ്മാനിച്ഛിച്ചു മധുരയിൽനിന്നു ദക്ഷിണമുഖമായി പുറപ്പെട്ട് യമുന കടന്നുചെന്നപ്പോൾ ഒരു വനത്തിൽ ഇരുന്നു തപസ്സുചെയ്യുന്ന ജാമദഗ്ന്യനെ കണ്ടു വന്ദിച്ച് അനുഗ്രഹംവാങ്ങി കരവീരരാജ്യത്ത് എത്തി ശംഖം മുഴക്കിയതു കേട്ടു മദിച്ചുപുളച്ചു കോപിച്ചു സൃഗാലവാസുദേവൻ സസൈന്യനായി വന്നു രോഹിണീസുതനോടും ദേവകീപുത്രനോടും എതിരിട്ടു. സഹോദരന്മാർ ആദ്യം സൈന്യത്തെ മുഴുവൻ മുടിച്ചു. വാസുദേവൻ സൃഗാലവാസുദേവൻെറ ശിരസ്സും കിരീടവുംകൂടി ചക്രംകൊണ്ടു മുറിച്ചു ഭൂമിയിലിട്ടു. രാമകൃഷ്ണന്മാർ ഭണ്ഡാരം മുഴുവൻ മധുരക്കയച്ചു—ചെമ്പകം, അശോകം, കടമ്പ്, ഈന്തൽ, ക്രമുകം, പുന്നാഗം ഇത്യാദി വൃക്ഷങ്ങളാലും, ലതാവിശേഷങ്ങളാലും, കദളീവനങ്ങളാലും, കോകിലാദിപക്ഷികളുടെ കൂജിതങ്ങളാലും, നിൎമ്മലനദികളാലും ശോഭിതമായ ഗോമന്തപൎവ്വതത്തേയും, ആ ഗിരിയുടെ മുകളിൽ ശിലയായി വിളങ്ങുന്ന 'പ്രവൎഷണം' എന്ന കൊടുമുടിയേയും രാമകൃഷ്ണന്മാർ സന്തോഷപൂൎവ്വം സന്ദൎശിച്ചിട്ടു കരവീരത്തിൽവന്നു നാലുമാസം പാൎത്ത് അവിടത്തെ ഭരണം ശരിയാക്കി മഹാസേനയോടുകൂടി മധുരയിൽ വന്നു.

കഥ ൪൮—യവനവധം.

വാസുദേവൻ സൃഗാലവാസുദേവനെ വധിച്ചതറിഞ്ഞു കോ

പിച്ച മാഗധൻ ബഹുസേനായുക്തനായി മധുരയിൽവന്ന് എഴുദിവസം മാധവരാമന്മാരോടേററ യുദ്ധംചെയ്തു ഒടുവിൽ തോററമണ്ടി. ഇങ്ങനെ പതിനേഴുതവണ ജരാസുതൻ കൊണ്ടുവന്ന അക്ഷൌഹിണികളെ എല്ലാം രാമകൃഷ്ണാദികൾ അന്നന്നായി കൊന്നൊടുക്കി. ദുഷ്ടന്മാരായ അസംഖ്യം ജനങ്ങളുടെ മരണംമൂലം ഭൂമിയുടെ ഭാരവുമൊട്ടു ശമിച്ചു—പടിഞ്ഞാറേക്കടലിൽ ആനർത്തൻെറ വകയായി കുശസ്ഥലി എന്ന ദ്വീപ് വരുണൻ മുക്കിയിട്ടിരുന്നത് ആ ജലാധിപതിയോടുവാങ്ങി കൃഷ്ണൻ വിശ്വകർമ്മാവിനേക്കൊണ്ട് അതിവിശേഷമായ ഒരു പുരി നിർമ്മിപ്പിച്ചു. ഏഴുമതിലും ഇരുപത്തെട്ടു ഗോപുരവും, അസംഖ്യം ഗൃഹങ്ങളും, രമ്യഹർമ്മ്യങ്ങളും, ബ്രാഹ്മണാലയങ്ങൾ, ദേവാലയങ്ങൾ ആദിയായവയും, അന്ധകർ, വൃഷ്ണികൾ തുടങ്ങി എട്ടുവർഗ്ഗത്തിൽപ്പെട്ട യദുക്കൾക്ക് എല്ലാവർക്കും അധിവസിക്കാൻ ആവശ്യമുള്ള സത്രങ്ങളും, രഥ്യകൾ, ആപണങ്ങൾ, മുതലായവയും ഉണ്ടാക്കിച്ച് മധുരയിൽ പാർത്തിരുന്ന സ്ത്രീബാലവൃദ്ധാവധി സമസ്തലോകരേയും രാമകൃഷ്ണന്മാർ ദ്വാരക എന്നു നാമം കല്പിച്ച നവ്യദ്വീപത്തിൽ പാർപ്പിച്ചു. അവിടെ ചെന്നു ചേരുന്നതിനു യോജനായതമായ ഒരു സേതു ജലധിയിൽ മുങ്ങിക്കിടക്കുന്നുണ്ട്. ശത്രുക്കൾ വന്നാൽ ഈ സേതുവിൽക്കൂടെ കടക്കാൻ നിവൃത്തിയില്ല. വരുണൻ മിത്രങ്ങൾക്കേ വഴികൊടുക്കു. സകല സുഖസമൃദ്ധവും, പ്രകൃതിരാമണീയകവും ആയ ദ്വാരകയിൽ ഭഗവാൻ സ്വർഗ്ഗവാസസൌഖ്യമുണ്ടാക്കി—ജരാസുതൻ പതിനെട്ടാമത്തും അസംഖ്യം സേനകളുമായി മധുരയിലേയ്ക്കു യുദ്ധത്തിനു പുറപ്പെട്ടപ്പോൾ സഹായിക്കാനായി യവനനും മ്ലേച്ഛവ്യൂഹത്തോട് ഒന്നിച്ചുവന്നു. നിരായുധനായി സഭാമദ്ധ്യത്തിൽ നില്ക്കുന്ന കൃഷ്ണനെ കണ്ടിട്ട് യവനൻ ആയുധമില്ലാതെ പോരിനടുത്തു. മാധവൻ പലായനംചെയ്തു. യവനരാജൻ അനുധാവനംചെയ്തു. കണ്ടുകണ്ട്, അടുത്തടുത്ത്, കിട്ടികിട്ടിയില്ല; എന്ന മട്ടിൽ ഓടിയ മുകുന്ദനെ ഒരിടത്തും കാണാതെ ഒരു ഗുഹയിൽ കടന്നു ചെന്നുനോക്കിയപ്പോൾ ഒരാൾ അവിടെ കിടന്നുറങ്ങുന്നതുകണ്ട്, കൃഷ്ണനാണെന്നു വിചാരിച്ച് യവനൻ വാങ്ങിനിന്ന് അവനെ ഒന്നു ചവിട്ടി. ചവിട്ടുകൊണ്ടു ഞെട്ടി അ

യാറ ഉണൎന്നിരുന്നു ഭ്രമിച്ചു കണ്ണുരണ്ടും മിഴിച്ചു കോപിച്ചു യവനനെ നോക്കി. അപ്പോൾ യവനൻ നേത്രാഗ്നിയിൽ ദഹിച്ചു.

കഥ ൯൦—മുചുകുന്ദമോക്ഷം.

മാന്ധാതാവെന്ന മഹീപതിയുടെ പുത്രനായ മുചുകുന്ദൻ ദേവലോകത്തു ചെന്നു് ഏറിയോരു കാലം ദേവവൈരികളോടു യുദ്ധം ചെയ്തു് അവരെ ഒടുക്കി സ്വൎഗ്ഗത്തു വാണു. പിന്നെ ഉമാമഹേശ്വരന്മാരുടെ പുത്രനായ കുമാരൻ സേനാപതി ആയപ്പോൾ ഇന്ദ്രനോട് അനുജ്ഞയും വരവും വാങ്ങി മുചുകുന്ദൻ വളരെക്കാലം ഉറങ്ങാതിരുന്നതുകൊണ്ടു് ആ ഗുഹയിൽ വന്നു് ഒരു ദീൎഘനിദ്രയെ വരിച്ചു. നിദ്രാഭംഗം ചെയ്യുന്നവനെ മുചുകുന്ദൻ നോക്കുമ്പോൾ അവൻ ഭസ്മമാകും എന്നായിരുന്നു ഇന്ദ്രൻ കൊടുത്ത വരം. മുചുകുന്ദൻ ഭഗവാനെ പ്രത്യക്ഷമായിക്കണ്ടു വാസ്തവം ഗ്രഹിച്ചു താണു വീണുനമസ്കരിച്ചു് എഴുന്നേററ ഗൽഗദാക്ഷരയുക്തനായി സ്തുതിച്ചു മായകൊണ്ടു മോഹിപ്പിക്കരുതെന്നു പ്രാൎത്ഥിച്ചു. ചിത്തശുദ്ധിയുള്ള മുചുകുന്ദൻ മുകുന്ദനോടു നിഷ്കാമഭക്തിയും വരിച്ചു ബദൎയ്യാശ്രമത്തിൽ ചെന്നു തപസ്സു ചെയ്തുകൊണ്ടു ഭക്തോത്തമപദം ലഭിച്ചു നിൎവൃതിയെ പ്രാപിച്ചു. പിന്നെ മാധവൻ മധുരയിൽ ചെന്നു യവനസൈന്യത്തെ മുഴവൻ കൊന്നു് അവരുടെ വിത്തവും എടുപ്പിച്ചു ദ്വാരകയിലെക്കു രാമസമേതം പോകാൻ തുടങ്ങുമ്പോൾ ജരാസുതൻ ഇരുപത്തുമൂന്നു് അക്ഷൌഹിണിയോടുകൂടി വന്നു. രാമനും കൃഷ്ണനും വിത്തമൊക്കെ ഉപേക്ഷിച്ചു ഓടി പ്രവൎഷണഗിരിയിൽ അഭയം പ്രാപിച്ചു. സസൈന്യനായ മാഗധൻ പൎവ്വതം വളഞ്ഞു് അന്വേഷിച്ചു എങ്കിലും വാസുദേവന്മാരെ കണ്ടുകിട്ടിയില്ല. ജരാസന്ധൻ മലയ്ക്കു ചുററം തീയിട്ടു. രാമകൃഷ്ണന്മാർ ദ്വാരകയിൽ ഗൂഢമായിപ്പോയി സുഖമായി പാൎത്തു. ബലമാധവന്മാർ വഹ്നിയിൽ ദഹിച്ചു എന്നു വിചാരിച്ചു ജരാസന്ധൻ ജയഭേരി മുഴക്കി സ്വപുരം പ്രാപിച്ചു.

കഥ ൯൧—രുഗ്മിണീസ്വയംവരം.

ആനൎത്തനൃപനായ രൈവതന്റെ (രേവതന്റെ) രേവതി എന്ന പുത്രിയെ ബലഭദ്രരാമൻ വിവാഹം ചെയ്തു. ബ്രഹ്മാവു പ

റഞ്ഞിട്ടാണ രേവതൻ മകളെ ബലഭദ്രന കൊടുത്തതു. വിദർഭരാജ്യ ത്തെ ഭീഷ്മകൻ എന്ന രാജാവിൻെറ ആറാമത്തെ സന്താനവും സൌന്ദൎയ്യധാമവുമായ രുഗ്മിണി കൃഷ്ണൻെറ ഗുണങ്ങൾ അവരവർ പറയുന്നതു കേട്ട് അദ്ദേഹം വരനായ് വരണമെന്ന സുദൃഢമായി നിശ്ചയിച്ചു. ഭഗവന്മതവും അതുതന്നെ. എന്നാൽ ഭീഷ്മകൻെറ പ്രഥമപുത്രനായ രുഗ്മി സഹജയെ ബന്ധുവായ ശിശുപാലന്ന നൽകണം എന്ന തീൎച്ചപ്പെടുത്തി. അച്ഛൻ ജ്യേഷ്ഠൻെറ ഹിതത്തെ അനുവൎത്തിക്കയെ ഉള്ളു എന്നറിഞ്ഞിരുന്ന വൈദർഭി കൃഷ്ണന്ന ഗൂഢമായി ഒരു ഭൂസുരൻ മുഖാന്തരം ഒരു സന്ദേശമയച്ചു. വിവാഹ സമയമറിഞ്ഞു ഗോവിന്ദൻ ബ്രാഹ്മണനോടൊന്നിച്ചു രാത്രികൊണ്ടുതന്നെ ആനൎത്തരാജ്യത്തെ അതിക്രമിച്ചു പത്തു നാഴികക്കകം കുണ്ഡിനത്തിൽ എത്തി. ബലഭദ്രനംസൈന്യവും വസ്തുതയറിഞ്ഞു കൃഷ്ണനെ സഹായിക്കാൻ പിന്നാലെ വന്നു. അന്തഃപുരസ്ത്രീകൾ കന്യകയെ കുളിപ്പിച്ച് അലങ്കരിപ്പിച്ച് ഇണപ്പുടവയും ഉടുപ്പിച്ചു പുണ്യാഹം ചെയ്യിച്ചു. വിവാഹത്തിന്നായി വന്ന ചൈദ്യനേയും മററ രാജാക്കളേയും രുഗ്മിയും ഭീഷ്മകനും യഥായോഗ്യം സല്ക്കരിച്ചു. സാലപൻ, ജരാസന്ധൻ, വിദൂരഥൻ, പൌണ്ഡ്രകൻ, ദന്തവക്ത്രൻ തുടങ്ങിയവർ ശിശുപാലൻെറ പക്ഷത്തിലുള്ളവരാണ്. അവർ വേണ്ടിവന്നാൽ സഹായിക്കാൻ ഒരുങ്ങിയാണ വന്നിരിക്കുന്നത്. അന്തഃപുരസ്ത്രീകളും ദാസിമാരുമൊന്നിച്ചു വധൂമണിയായ രുഗ്മിണി ഗൌരിയെ വന്ദിപ്പാൻ ആഘോഷപൂൎവ്വം പുറപ്പെട്ടു. കന്യകയേ ഹരിക്കണം എന്ന കരുതി മുകുന്ദൻ ഓരോരൊ വിചിത്രങ്ങൾ നടന്നു കണ്ടു കണ്ടു ഗൌരീഗൃഹാന്തത്തിൽ ചെന്നു നിന്നു. വൈദർഭി ഭക്തിപൂൎവ്വം ഭഗവതിയെ ഭജിച്ചു പിന്നെ മുനിവ്രതത്യാഗവും ചെയ്തു പുറത്തു പുറപ്പെട്ടു പരമാനന്ദപൂൎവ്വം മന്ദംമന്ദം നടക്കുമ്പോൾ കൃഷ്ണൻ അടുത്തുചെന്നു കന്യകയുടെ പാണിപത്മത്തെപ്പിടിച്ചു വേഗം രഥത്തിൽ എടുത്തിരുത്തി യദുസേനയോടുകൂടി യാത്ര ആരംഭിച്ചു. ജരാസന്ധൻ തുടങ്ങിയ രാജാക്കന്മാർ യാദവന്മാരെ തടുത്തു യുദ്ധം തുടങ്ങി. രാമാദികൾ എതിൎത്തു രണം ചെയ്തു. ശത്രുസേനയെ നശിപ്പിച്ചു. അപ്പോൾ ദുഷ്ടനൃപന്മാരുടെ ശര

രേറെ യാദവന്മാർ ക്ഷീണിച്ചു. വധു ലജ്ജിച്ചു കൃഷ്ണന്റെ മുഖത്തു നോക്കി വിഷാദിച്ചു. വരൻ വൈദർഭിയെ സാന്ത്വനം ചെയ്തിട്ടു ശരവർഷം തുടങ്ങിയപ്പോൾ ഭൂപന്മാർ പ്രാണസങ്കടത്തോടു കൂടി ഓടിയൊളിച്ചു. കാന്തയെക്കാമിച്ചു പോരിനണഞ്ഞു വീഴ്ചയുപേക്ഷിച്ചു പലായനം ചെയ്തു ദുഃഖിച്ചിരുന്ന ശിശുപാലനോടു, ദൈവഗത്യാ വരുന്നതെല്ലാം ക്ഷമാപൂർവ്വം സഹിക്കണം എന്നു ജരാസന്ധൻ ഉപദേശിച്ചു. രാക്ഷസോദ്വാഹരൂപേണ സഹജയെ ഹരിച്ച മാധവനെ കൊന്നു കന്യകയെ വീണ്ടുകൊണ്ടു വന്നില്ലെങ്കിൽ മേലാൽ കുണ്ഡിനത്തിൽ കാൽ വയ്ക്കയില്ല എന്നു പ്രതിജ്ഞ ചെയ്തു പോരിനു വന്ന രുക്മിയെ കൃഷ്ണൻ യുദ്ധത്തിൽ തോല്പിച്ചു വാളുകൊണ്ടു കഴുത്തറുക്കുവാൻ ഭാവിച്ചപ്പോൾ രുക്മിണി അപേക്ഷിക്കയാൽ അയാളെപ്പിടിച്ചുകെട്ടി കേശവും മീശയും മററും കരിച്ചു വിരൂപനാക്കി. അപ്പോൾ വിദർഭസേനയെ മുഴുവൻ തോല്പിച്ചിട്ടു വന്ന രാമൻ ബന്ധുദ്രോഹത്തെ ആക്ഷേപിച്ചു രുക്മിയുടെ ബന്ധനം പോക്കി കൃഷ്ണനെക്കൊണ്ടു യാത്രയയപ്പിച്ചു. കൊല്ലാതെ കൊലചെയ്കയാൽ രുക്മി ലജ്ജിതനായിപ്പോയി കുണ്ഡിനാന്തികത്തിൽ ഭോജകടം എന്ന് ഒരു പുരം നിർമ്മിച്ച് അവിടെ പാർത്തു. വൈദർഭീയുക്തനായ കൃഷ്ണൻ സസൈന്യനായ സഹോദരനോടുകൂടി ദ്വാരാവതിയിൽ ചെന്നു. നല്ലൊരു മുഹൂർത്തത്തിൽ മാധവൻ രുക്മിണിയെ യഥാവിധി വിവാഹം കഴിച്ചു.

കഥ ൭൨—ജാംബവതി—സത്യഭാമ—സ്യമന്തകം.

പണ്ടു സത്രാജിതൻ എന്ന യാദവൻ സൂര്യനെ പൂജിച്ചു സേവിച്ചു പ്രസാദിപ്പിച്ചു സ്യമന്തകം എന്ന ദിവ്യരത്നം വാങ്ങി കണ്ഠത്തിൽ ധരിച്ചു വിളങ്ങി. നിത്യവും ഭക്തിയോടുകൂടി ബ്രാഹ്മണർ പൂജിച്ചാൽ എട്ടെട്ടുഭാരം കനകം മുട്ടാതെ ഈ രത്നം കൊടുക്കും. "രത്നഹാരീതു പാർത്ഥിവഃ" എന്ന ന്യായേന സ്യമന്തകം യദുരാജന നൽകിയാൽ വേണ്ട ധനമെല്ലാം തരാമെന്നു കൃഷ്ണൻ സത്രാജിതനോട് ഒരിക്കൽ പറഞ്ഞു. സൂര്യാജ്ഞയില്ലാത്തതുകൊണ്ടു താൻ അങ്ങനെ ചെയ്കയില്ല എന്നു യാദവൻ മറവടിപറഞ്ഞു. ഇസ്സംഗതി രണ്ടുപേരും ഗൂഢമായി സൂക്ഷിച്ചു. അക്കാലത്ത് ഒരിക്കൽ സത്രാ

ജിത്തിന്റെ സഹോദരൻ പ്രസേനൻ മണി കണ്ഠത്തിൽ ധരിച്ച് അശ്വാരൂഢനായി നായാട്ടുചെയ്വാൻ വനത്തിൽ പോയി. ഒരു വീരസിംഹം പ്രസേനനെ കുതിരയോടുകൂടികൊന്നു മണിയും കൊണ്ടുപോയപ്പോൾ ജാംബവാൻ ആ സിംഹത്തെ സംഹരിച്ചു രത്നമെടുത്തു ഗുഹയിൽ കൊണ്ടു ചെന്നു മകനു കളിക്കാൻ കൊടുത്തു. സത്രാജിത്തു വനത്തിൽ നീളെ തിരഞ്ഞിട്ട് അനുജനെ കാണാഞ്ഞു കരഞ്ഞു വീട്ടിൽച്ചെന്നു ദുഃഖിച്ചു കൃഷ്ണനെക്കുറിച്ചു ഓരോ അപവാദം പറഞ്ഞു. അത് അതിവേഗം ദ്വാരക മുഴുവൻ പരന്നു. നേരെ ആരും ഒന്നും ഉരിയാടിയില്ല. എന്നാൽ ചാരത്തും കോണിലും നീളെ വിസ്താരമുണ്ടുതാനും. കൃഷ്ണൻ രാജ്യവാസികളോടു കൂടി ഘോരമായ വനത്തിൽ നായാട്ടിന്നു പോയി തിരഞ്ഞുനോക്കി മരിച്ചുകിടക്കുന്ന പ്രസേനനേയും കുതിരയേയും കണ്ടു. പിന്നെ സിംഹത്തിന്റെ പാദം നോക്കിനടന്നു ചെന്നപ്പോൾ അവൻ ചത്തു കിടക്കുന്നത് അവർ കണ്ടു. കൃഷ്ണാദികൾ വാനരന്റെ പാദലാഞ്ഛനം നോക്കി ഗുഹയിൽ ചെന്നു. അന്ധകാരം കണ്ടു യദുഭടന്മാരെ ദ്വാരത്തിൽ നിർത്തീട്ടു വാസുദേവൻ ഏറെ നടന്നപ്പോൾ ഒരു കപിബാലൻ സ്യമന്തകം എടുത്തു കളിക്കുന്നതുകണ്ട് അടുത്തു ചെന്നു. ബാലൻ അനന്തരം പേടിക്കയാൽ അലറി. ജാംബവാൻ വന്നു കൃഷ്ണനെ അടിക്കയും, കടിക്കുകയും, മാന്തുകയും, ഇടിക്കുകയും, ചെയ്തു. ആദ്യം കൃഷ്ണൻ തടുത്തു നിന്നേ ഉള്ളൂ. പിന്നെ രണ്ടു പേരും മുഷ്ടിപാഷാണവൃക്ഷങ്ങളെക്കൊണ്ട് അതിഘോരമായി ഇരുപത്തെട്ടു ദിവസം ഒരു പോലെ യുദ്ധം ചെയ്തു. ഒടുവിൽ ജാംബവാൻ ഭൂമിയിൽ മോഹിച്ചു വീണു വസ്തുതയറിഞ്ഞു ഭഗവാനെ സ്തുതിച്ചു പ്രസാദിപ്പിച്ചു. കൃഷ്ണൻ വാനരവീരന്റെ മെയ്യുതലോടി ആലസ്യം തീർത്തു സംഗതിപറഞ്ഞു. ജാംബവാൻ വരമണിയായ സ്യമന്തകത്തേയും, നവരമണിയായ ജാംബവതിയേയും മുകുന്ദനു കൊടുത്തു. ഭക്തവത്സലൻ ഭക്തനെ കനിഞ്ഞനുഗ്രഹിച്ചു കന്യകാരത്നത്തെയും സ്യമന്തകരത്നത്തേയും ഗ്രഹിച്ചു പുറത്തു വന്നപ്പോൾ യദുവൃന്ദത്തെ കണ്ടില്ല. പന്ത്രണ്ടുദിവസം നിന്നിട്ടും വാസുദേവനെ കാണാഞ്ഞു ദുഃഖിച്ചു യാദവന്മാർ ദ്വാരകയിൽ ചെന്നു വൃത്താന്തമ

റിയിച്ചു. യദുക്കൾ സത്രാജിത്തിനെ ശപിച്ചു. ദുഷ്കാലം നീങ്ങി കൃഷ്ണൻ വേഗം വരുന്നതിനായി എല്ലാവരും ദുർഗ്ഗയേ ഭജിച്ചു. പൂജാവസാനത്തിൽ ദക്ഷിണാസമയത്തു ജാംബവാന്റെ മകളോടുകൂടി കൃഷ്ണൻ വന്നുചേൎന്നു. സത്രാജിത്തിനെ സഭയിൽ വരുത്തി വസ്തുത ഗ്രഹിപ്പിച്ചു വാസുദേവൻ സ്യമന്തകം കൊടുത്തു. സത്രാജിതൻ ഭയന്നു ദുഃഖിച്ചു തലകുനിച്ചു നിന്നു രത്നവും വാങ്ങി ചാഞ്ചല്യത്തോടുകൂടെ മന്ദിരത്തിൽ ചെന്നു പലതരം ചിന്തിച്ചു ഭഗവാനെ മിത്രമാക്കേണമെന്നുറച്ചു ശതധന്വാവിനു നൽകണമെന്നു കരുതിയിരുന്ന സത്യഭാമ എന്ന പുത്രിയേയും സ്യമന്തകത്തേയും കൃഷ്ണനു കാഴ്ചവച്ചു. മുകുന്ദൻ സുന്ദരീരത്നത്തെ സ്വീകരിച്ചു സസന്തോഷം സ്യമന്തകരത്നത്തെ സത്രാജിത്തിനുതന്നെ കൊടുത്തു യാത്രയയച്ചു. പിന്നെ കൃഷ്ണൻ ജാംബവതിയേയും സത്യഭാമയേയും കല്യാണം കഴിച്ചു.

കഥ ൩൩—കാളിന്ദീപരിണയം.

സാത്യകിതുടങ്ങിയ വീരന്മാരോടും, യദുസേനയോടുംകൂടി കൃഷ്ണൻ ഖാണ്ഡവപ്രസ്ഥത്തിൽചെന്നു പാണ്ഡവന്മാരേയും കുന്തിയേയുംകണ്ടു സുഖമായി ഏതാനുംദിവസം അവിടെ പാൎത്തു. അന്നൊരുദിവസം നന്ദാത്മജനും പാൎത്ഥനുമൊന്നിച്ചു നായാടി കാളിന്ദീതീരത്തുചെന്നു ജലപാനംചെയ്തുനില്ക്കുമ്പോൾ സൂൎയ്യപുത്രിയായി കാളിന്ദി എന്ന കന്യകയെ കണ്ടു. അവൾ മുകുന്ദനെ കാമിച്ചു തപസ്സുചെയ്തുവരുന്നു എന്ന വസ്തുത അൎജ്ജുനൻ പറഞ്ഞുകേട്ടു ഭഗവാൻ അവളെ തേരിലേററിക്കൊണ്ടുപോയി നാലുമാസം കഴിഞ്ഞു ദ്വാരകയിൽചെന്നു നല്ലൊരു ശുഭമുഹൂൎത്തത്തിൽ ആ സൂൎയ്യപുത്രിയെ പരിണയിച്ചു.

കഥ ൩൪—മിത്രവിന്ദാവിവാഹം.

അവന്തിരാജ്യത്തു വസുദേവസഹോദരിയായ രാജാധിദേവിയുടെ മകൾ മിത്രവിന്ദ കൃഷ്ണനെ വരനായി മനസാ വരിച്ചു. മിത്രവിന്ദയുടെ സഹോദരൻ വിന്ദാനുവിന്ദൻ ദുൎയ്യോധനപക്ഷപാതിയായിനിന്നു അവൾക്കു സ്വയംവരംതന്നെ ഒടുവിൽ നിശ്ചയിച്ചു. കൃ

ഷ്ണൻ സ്വയംവരത്തിൽ രാജാക്കന്മാരെ വെന്നു മിത്രവിന്ദയെ വീണ്ടു ദ്വാരകയിൽവന്ന് അവളെ വേട്ടു.

കഥ ൭൩—സത്യാസ്വയംവരം.

വരൻെറ ഉന്നതബലം പരീക്ഷിച്ചറിഞ്ഞിട്ടുവേണം സ്വപുത്രി സത്യയെ വിവാഹംചെയ്യിക്കാൻ എന്നു നിശ്ചയിച്ചുറച്ച കോസലേശ്വരനായ അഗ്നിജിത്തു സപ്തവൃഷങ്ങളെ ബന്ധിക്കുന്നവനു കന്യാദാനംചെയ്യും എന്ന് എല്ലായിടത്തും അറിയിച്ചു. പല രാജാക്കളും വന്നു പലേ ശ്രമങ്ങളുംചെയ്തു. വാരണതുല്യങ്ങളായി ഘോരങ്ങളായ വൃഷങ്ങളോട് ഒന്നും ഫലിച്ചില്ല. എന്നുതന്നെയുമല്ല ആ ശാകവരേന്ദ്രന്മാർമൂലം നൃപന്മാർ അംഗഭംഗങ്ങൾവന്ന് അഴൽപെട്ടു നാണംകെട്ടുപോയി. ചിലർ വിഷമമാണ് എന്ന് ഒഴിച്ചു. ഇങ്ങിനെ രാജഷഭന്മാർ എല്ലാവരും സപ്തഷഭങ്ങളെ ഭയപ്പെട്ടു മടങ്ങിയപ്പോൾ കൃഷ്ണൻ പാത്ഥനോടുകൂടി അവിടെ ചെന്നു. വിഷ്ണുഭക്തനായ കോസലഭൂപൻ കൃഷ്ണാജ്ജുനന്മാരെ സല്ക്കരിച്ചു. വാസുദേവൻ സപ്തരൂപനായിനിന്നു സപ്തപാശങ്ങളാൽ സപ്തവൃഷങ്ങളെ ഒരേസമയത്തു ബന്ധിച്ചു മേഘഗംഭീരശബ്ദത്തോടുകൂടി നിന്നപ്പോൾ ആ കാളകൾ കരഞ്ഞു മദംവിട്ടു താഴെ ചരിഞ്ഞുവീണു. കോസലേന്ദ്രൻ സത്യയെ മുകുന്ദനു നൽകി. കന്യകയേയും കന്യാധനങ്ങളേയും സ്വീകരിച്ചു കൃഷ്ണൻ യാത്രപ്പുറപ്പെട്ടപ്പോൾ പല രാജാക്കളും എതിത്തു യുദ്ധംചെയ്തു. വിജയൻെറ ശരവഷംകൊണ്ടു നൃപന്മാർ തോറേറാടിപ്പോയി. മുകുന്ദൻ ദ്വാരകയിൽചെന്ന് ഉത്സവംപൂണ്ടു സത്യയെ വേളികഴിച്ചു.

കഥ ൭൪—ഭദ്രാപരിണയം.

വസുദേവൻെറ സഹോദരി ശ്രുതകീത്തിയെ കേകയരാജൻ വിവാഹംചെയ്തിരുന്നു. ശ്രുതകീത്തിക്ക് ഒടുവിൽ ഉണ്ടായതു ഭദ്ര എന്ന ഒരു കന്യകയാണ്. കന്യയുടെ ഭ്രാതാക്കൾ വാസുദേവനെ ക്ഷണിച്ചുവരുത്തി ഭദ്രയേ അദ്ദേഹത്തിനു കൊടുത്തു. കൃഷ്ണൻ സന്തോഷപൂവ്വം ഭദ്രയേ പാണിഗ്രഹണം ചെയ്തു.

കഥ ൭൫—ലക്ഷ്മണാസ്വയംവരം.

മദ്രാധിപതിയുടെ സുതയായ ലക്ഷ്മണയേ കൃഷ്ണൻ സ്വയംവ

രത്തിൽചെന്നു രാക്ഷസോദ്വാഹരീത്യാ അപഹരിച്ചു രഥത്തിൽ കയററി, എതിൎത്ത രാജാക്കളേയും ജയിച്ചു, ദ്വാരകയിൽ കൊണ്ടു വന്നു വേട്ടു. ഇങ്ങിനെ രുഗ്മിണി തുടങ്ങിയ അഷ്ടമഹിഷികളോടു കൂടി വാസുദേവൻ ദ്വാരകയിൽ സുഖമായി പാൎത്തു.

കഥ ൭൪—ഹംസഡിഭകം.

സാല്വരാജ്യത്തെ ബ്രഹ്മദത്തൻ എന്ന രാജാവിനു ഹംസൻ എന്നും ഡിഭകൻ എന്നും രണ്ടു പുത്രന്മാരുണ്ടായിരുന്നു. അവർ തപസ്സുചെയ്തു ശിവനെ പ്രസാദിപ്പിച്ചു, സുരാസുരന്മാർ തങ്ങളെ ജയിക്കയില്ല എന്ന വരവും ദിവ്യാസ്ത്രങ്ങളും വാങ്ങി മദിച്ചു വാണു. അക്കാലത്ത് ഒരിക്കൽ ബ്രഹ്മദത്തന്റെ മിത്രമായ മിത്രസഹന്റെ പുത്രനും സമവയസ്യനും ആയ ജനാൎദ്ദനൻ എന്ന വിപ്രനോടുകൂടി ഹംസഡിഭകന്മാർ നായാട്ടിനു പുറപ്പെട്ടു. അവർ വേട്ടയാടിത്തളൎന്നു പുഷ്കരതീൎത്ഥത്തിലിറങ്ങിക്കളിച്ചു വെള്ളവുംകുടിച്ചു വിശ്രമിച്ചു. ആ തീൎത്ഥത്തിന്റെ വടക്കേക്കരയ്ക്കു പരമഹംസന്മാരായ അസംഖ്യം ശിഷ്യന്മാരോടുകൂടി ധ്യാനനിഷ്ഠനായി സ്ഥിതിചെയ്യുന്ന ശ്രീദുൎവ്വാസസ്സിനെക്കണ്ടു ഹംസൻ കാലചോദിതനായിട്ടു അദ്ദേഹത്തെ അവമാനിച്ചു തടുത്തുപിടിച്ചു കൌപീനച്ഛേദംചെയ്തു കമണ്ഡലുവുമുടച്ചു. ഈ ദുഷ്പ്രവൃത്തിയെ സാധുവായ ജനാൎദ്ദനൻ തടഞ്ഞിട്ടും നിന്നില്ല. രോഷമൂൎത്തിയായ മഹൎഷി പറഞ്ഞു— "ശാപത്താൽ നശിപ്പിക്കാൻ എനിക്കു കഴിയും. എന്നാൽ ഞാൻ അതു ചെയ്യുന്നില്ല. യാദവേശ്വരനായ കൃഷ്ണൻ നിങ്ങളുടെ അഹംകാരം കളയും. ജനാൎദ്ദനാ! നിനക്കു രണ്ടുദിവസത്തിനകം ഭഗവാനെക്കാണ്മാൻ സംഗതിയുണ്ടാകും". ദുൎവ്വാസസ്സു ദ്വാരകയിൽചെന്നു കൃഷ്ണനെക്കണ്ടു വസ്തുതയറിയിച്ചു. ആ ദുഷ്ടന്മാരെ ഹനിക്കാമെന്നു ഭഗവാൻ വാഗ്ദാനംചെയ്തു—ഹംസഡിഭകന്മാർ വേട്ടകഴിഞ്ഞു നാട്ടിൽ വന്നു. "ഞങ്ങൾ അച്ഛനെക്കൊണ്ടു് അശ്വമേധംചെയ്യിക്കാൻ നിശ്ചയിച്ചു. അതിന് ആവശ്യമുള്ള ലവണവും കരവുംകൊണ്ടുവന്നു ചേരണം" എന്ന സന്ദേശത്തോടുകൂടി രാജപുത്രന്മാർ ജനാൎദ്ദനനെ ദ്വാരകയിലേക്കയച്ചു. ഭക്തശിരോമണിയായ വിപ്രൻ അക്രൂരനെപ്പോലെതന്നെ ആനന്ദമഗ്നനായി ഭഗവദ്രൂപം ധ്യാനിച്ചുകൊ

ണ്ടു നടന്നുചെന്നു ദുഷ്ടാസസ്സും, നാരദനും ബലഭദ്രൻ തുടങ്ങിയവരും ആയി സംഭാഷണംചെയ്യുന്ന ഭാമാപതിയേക്കണ്ടു വന്ദിച്ചു വാത്തിയുണത്തി. സഭാവാസികഠം ഇതു കേട്ടു കൈകൊട്ടിച്ചിരിച്ചു. ''ഞാൻ ഇതുവരെ ആക്കും കരംകൊടുത്തിട്ടില്ല. എന്നാൽ ബ്രഹ്മദത്തന്നു ഞാൻ ആയുധംകൊണ്ടു തിറകൊടുക്കാം. പടസ്ഥലം എവിടെ എന്നു നിശ്ചയിച്ചറിയിക്കണം'' എന്ന ഭഗവാൻെറ മറവടി പറയാൻ ജനാദ്ദനൻ മടിച്ചെങ്കിലൊ എന്നു ശംകിച്ചു വാസുദേവൻ സാത്യകിയേക്കൂടെ നിയോഗിച്ചു—അടുത്തദിവസം പുഷ്കരാക്ഷൻ പ്രഭാതത്തിൽ പടയോടുകൂടി പുഷ്കരതീൎത്ഥക്കരയിൽ എത്തി. ഹംസഡിഭകന്മാർ പത്ത് അക്ഷൌഹിണിയോടുകൂടിവന്നു. സഹോദരന്മാരെ ഈ യുദ്ധത്തിൽ സഹായിക്കാനായി സഖിയും കൃഷ്ണദ്വേഷിയും ആയ വിചക്രൻ എന്ന് ദാനവൻ അസംഖ്യം അസുരന്മാരോടുകൂടിയും, അവൻെറ മിത്രവും രാക്ഷസരാജനും ആയ ഹിഡിംബൻ എൺപതിനായിരം വീരരാക്ഷസന്മാരോടുചേൎന്നും യുദ്ധസ്ഥലത്തെത്തി. പിന്നീടു ദേവാസുരയുദ്ധംപോലെ ഉണ്ടായ ഘോരസമരത്തിൽ ചക്രായുധൻ വിചക്രനേക്കൊന്നു. വസുദേവനേയും ഉഗ്രസേനനേയും ചാടിപ്പിടിച്ചു തിന്നാൻ തുടങ്ങിയ ഹിഡിംബനെ ബലഭദ്രൻ തട്ടിപ്പിടിച്ച് ഇടിച്ചു മടക്കി രണ്ടുനാഴിക ദൂരെ എറിഞ്ഞു. പിന്നെ അവനെ കണ്ടില്ല. ചത്തു ശേഷിച്ച രാക്ഷസരോടിയൊളിച്ചു. അപ്പോഠം സൂൎയ്യനും സമുദ്രത്തിൽ മറഞ്ഞു. നാളെ ഗോവദ്ധനത്തിൽ പോരാടാമെന്നു പറഞ്ഞു രാജാക്കളും പോയി—രണ്ടാംദിവസം ഗോവദ്ധനത്തിൽവച്ചുണ്ടായ മഹാസമരത്തിൽ സേവകരായ ഹംസഡിഭകന്മാരെ സഹായിക്കാൻവന്ന ശൂലപാണികളായ കുണ്ഡോദരനേയും വിരൂപാക്ഷനേയും ചക്രപാണി പിടിച്ചു ചുഴററി കൈലാസത്തിലേക്ക് എറിഞ്ഞുകളഞ്ഞു. പിന്നെ പോർക്കളി നടത്തിവന്ന ഹംസൻ പേടിച്ചു കാളിന്ദിയിൽ കാളിയനെ മട്ടിച്ച കയത്തിൽ ചാടി ഒളിച്ചു. കേശവൻ കൂടിച്ചാടിപ്പിടിച്ചു അവനെ പൊടിച്ചു. ജ്യേഷ്ഠനെത്തേടിച്ചാടിച്ചൊടിച്ചു വന്ന ഡിഭകനേയും കൈടഭാരി മട്ടിച്ചു.

---

ശ്ലോകം ൩.

ഘണ്ടാകൎണ്ണഗതിം വിതീൎയ്യ കളധൌ-
താദ്രൌ ഗിരീശാദ്വരം
വിന്ദന്നംഗജമാത്മജഞ്ച ജനയൻ,
നിഷ്പ്രാണയൻ പൌണ്ഡ്രകം,
ദഗ്ദ്ധ്വാ കാശിപുരീം സ്യമന്തകമണിം
കാന്ത്യാ സ്വയം ഭൂഷയൻ
കുൎവ്വാണശ്ശതധന്വനോപി നിധനം
കൃഷ്ണോനിശം പാതു വഃ.

സാരം—ഘണ്ടാകൎണ്ണന്മാക്ക ഗതിയെ ദാനംചെയ്തിട്ടു, വെള്ളിക്കുന്നായ കൈലാസത്തിൽചെന്നു ഗിരീശനായ ശിവങ്കൽനിന്നു വരത്തെ വാങ്ങുന്നവനായി, കാമദേവനായ പുത്രനെ ജനിപ്പിക്കുന്നവനായി, പൌണ്ഡ്രകനെ ഹനിക്കുന്നവനായി, കാശിപുരിയെ ദഹിപ്പിച്ചിട്ടു, ശതധന്വാവിന്റെ വധത്തെ ചെയ്യുന്നവനായി, സ്യമന്തകം എന്ന രത്നത്തെ തന്നത്താനെ ശോഭയോടുകൂടി അണിയുന്നവനായ കൃഷ്ണൻ നിങ്ങളെ സദാ പാലിക്കട്ടെ.

അൎത്ഥം—ഘണ്ടാകൎണ്ണഗതിം (ഘണ്ടാകൎണ്ണന്മാൎക്ക് ഗതിയെ) വിതീൎയ്യ (വിതരണംചെയ്തിട്ടു, ദാനംചെയ്തിട്ടു) കളധൌതാദ്രൌ (കളധൌതാദ്രിയിൽ, വെള്ളിക്കുന്നിൽ, കൈലാസത്തിൽ) ഗിരീശാൽ [ഗിരീശനിൽ (ശിവനിൽ) നിന്ന്] വരം (വരത്തെ) വിന്ദൻ (അറിയുന്നവൻ, വാങ്ങുന്നവൻ, പ്രാപിക്കുന്നവൻ) അംഗജം (അംഗജനെ, കാമദേവനെ) ആത്മജം (ആത്മജനെ, തനയനെ) ജനയൻ (ജനിപ്പിക്കുന്നവൻ) പൌണ്ഡ്രകം (പൌണ്ഡ്രകനെ) നിഷ്പ്രാണയൻ (പ്രാണനില്ലാതാക്കുന്നവൻ, കൊല്ലുന്നവൻ) കാശിപുരീം (കാശിപുരിയെ) ദഗ്ദ്ധ്വാ (ദഹിപ്പിച്ചിട്ടു) ശതധന്വനഃ (ശതധന്വാവിന്റെ) നിധനം (വധം) അപി (ഉം) കുൎവ്വാണഃ (കുൎവ്വാണൻ, ചെയ്യുന്നവൻ) സ്യമന്തകമണിം (സ്യമന്തകമണിയെ) സ്വയം (തന്നത്താൻ) കാന്ത്യാ (കാന്തിയോടു, ശോഭയോടു) ഭൂഷയൻ [ഭൂഷണം (അലങ്കാരം) ആക്കി ചെയ്യുന്നവൻ] ആയ കൃഷ്ണഃ (കൃഷ്ണൻ) വഃ (നിങ്ങളെ) അനിശം (സദാ) പാതു (പാലിക്കട്ടെ).

കഥ ൫൯—ഘണ്ടാകർണ്ണഗതി.

മാനിനിമാരിൽ മണിയായ രുഗ്മിണി താമരക്കണ്ണന്റെ ഭാൎയ്യാപദം ലഭിച്ചതുകൊണ്ട് ആനന്ദാംബുധിയിൽ മഗ്നയായി വാഴുന്നകാലത്ത് ഒരിക്കൽ പുത്രനുണ്ടാകാഞ്ഞയാൽ വിവരം വരനോടു പറഞ്ഞു. രാമൻ, സാത്യകി, കൃതവൎമ്മാവ്, ഉഗ്രസേനൻ, ഉദ്ധവൻ, വസുദേവൻ എന്നിവരെ രാജ്യം രക്ഷിക്കാൻ നിയോഗിച്ചിട്ടു രുഗ്മിണിയോടുകൂടി മുകുന്ദൻ ഗരുഡാരൂഢനായി കൈലാസത്തിലേക്കു പുറപ്പെട്ടു സായാഹ്നത്തിൽ വിശ്രുതമായ ബദരികാശ്രമത്തെ പ്രാപിച്ചു. അവിടെ അധിവസിക്കുന്ന മുനിമാർ മാധവനേയും ദാരങ്ങളേയും അൎഘ്യം, പാദ്യം, വന്യഭോജനം ഇത്യാദിയാൽ ഭക്തിപൂൎവ്വം പൂജിച്ചു. അന്നു ഭഗവാൻ അവരോടൊരുമിച്ച് അവിടെ പാൎത്തു. രാത്രിയിൽ ഘണ്ടാകർണ്ണന്മാർ അസംഖ്യം പിശാചന്മാരോടും ശവങ്ങളോടുംകൂടി നായാട്ടിനായി വനത്തിൽ വന്നു. അവരുടെ ഭയംകരങ്ങളായ വേഷങ്ങളും ക്രൂരങ്ങളായ കൎമ്മങ്ങളും കണ്ടു പേടിച്ച് അഗ്നിഹോത്രാദികളും ഉപേക്ഷിച്ചു മുനിമാർ കൃഷ്ണനെ ശരണം പ്രാപിച്ചു—"ഞാൻ വിഷ്ണു, എന്റെ ശവവും വിഷ്ണു, ത്രിവിക്രമൻ ഞാൻതന്നെ, ഹൃഷീകേശൻ ഞാനാണ്, ബലിയെ ബന്ധിച്ചതു ഞാനത്രെ, പുരുഷോത്തമൻ ഞാൻ, സുരേശൻ ഞാൻ, നാരായണൻ ഞാൻ" ഇങ്ങനെ സൎവ്വാത്മനാ വിശ്വസിച്ച് ഉറക്കെപ്പറഞ്ഞു കളിക്കുന്ന പിശാചന്മാരെ വിളിച്ചു കൃഷ്ണൻ വൎത്തമാനം ചോദിച്ചു. അവർ "നമോ നാരായണായ" എന്നു ജപിച്ചു ഭഗവാനെ വന്ദിച്ചു. ഒരു പിശാചൻ പറഞ്ഞു—"ഞാൻ ഘണ്ടൻ എന്ന ശിവഭൃത്യനാണ്. ദ്വാരകയിൽച്ചെന്നുകണ്ടു ഭഗവാനെ നമസ്കരിക്കാൻ പുറപ്പെട്ടു. ഹരിയും ശവപചനും എന്നുവേണ്ട സൎവ്വവും ആയി വൎത്തിക്കുന്ന പരമാത്മാവിനെ ഞങ്ങൾ ഇതാ കാണുന്നു. ഞങ്ങൾക്കു സദാ ഭക്തിയുണ്ടാകാൻ അനുഗ്രഹിക്കണം". ഭഗവാൻ പിശാചന്മാരെ സ്പൎശിച്ചു ശിവഭക്തന്മാരായ ആ നിഷ്പാപന്മാരെ അനുഗ്രഹിച്ചു. ഘണ്ടന്റെ അനുജനായ കർണ്ണനെ പ്രത്യേകം സ്പൎശിച്ചു. അപ്പോൾ ഘണ്ടാകർണ്ണന്മാർ സുന്ദരന്മാരായിത്തീൎന്നു. അവർ സുസ്വരഗീതങ്ങളാൽ സ്തുതിച്ചു. ഗന്ധൎവ്വരൂപികളായ ഘ

ണ്ടാകണ്ണന്മാരും കൂട്ടരും പ്രഭാതവേളയിൽ കൈലാസത്തേക്ക പോയി.

കഥ ൬൦—വരസ്വീകരണം.

രാവിലെ രുഗ്മിണീകൃഷ്ണന്മാരും മുനിമാരും ബദരികയിൽനിന്ന് ഗരുഡൻെറ പുറത്തിരുന്ന കൈലാസത്തിലേക്ക പോകുമ്പോൾ ബ്രഹ്മാവും, ദേവന്മാരും, ദിക്പാലന്മാരും, വിദ്യാധരന്മാരും, ചാരണന്മാരും മററും മുകുന്ദനേയും സദാശിവനേയും ഒരുമിച്ച കണ്ടു വന്ദിക്കാനായി കൂടെ പുറപ്പെട്ടു. ഇവർ കൈലാസത്തിൽ ചെന്നുചേരുന്നതിനുമുമ്പുതന്നെ പാൎവ്വതീയുക്തനായ പരമേശ്വരൻ ഭൂതങ്ങളോടും പൈശാചന്മാരോടും ചേൎന്ന് വാസുദേവനെ സല്ക്കരിക്കാനായി ഒരുങ്ങിനിന്നു. ശിവനും കൃഷ്ണനും പരസ്പരം വന്ദിച്ചു. ദേവന്മാരും ഋഷികളും രണ്ടായിക്കണ്ട ഈശ്വരനെ ഒന്ന് എന്നറിഞ്ഞു ഭക്തിപൂൎവ്വം സ്തുതിച്ചു. പുത്രാൎത്ഥം വരിച്ച കൃഷ്ണനോടു ശിവൻ പറഞ്ഞു—“ഞാൻ വരം പണ്ടേ തന്നിട്ടുണ്ട്. എൻെറ നേത്രാഗ്നിയിൽ ദഹിച്ച കാമൻെറ പതി എന്നെ സേവിക്കയാൽ രതീപതി ഇനിയും അവതരിക്കും”.ഭഗവദ്വചനംകേട്ടു സന്തുഷ്ടരായ വൈദൎഭീമാധവന്മാർ ദേവമുനിമാരുമൊരുമിച്ചു വാഹനത്തിൽ കയറി മൂന്നാംദിവസം ബദരികയിൽ എത്തി, അവിടുന്നു യഥാകാലം ദ്വാരകയിൽ ചെന്നുചേൎന്നു.

കഥ ൬൧—പ്രദ്യുമ്നൻ.

ശ്രീപുത്രനായ കാമൻ കൃഷ്ണൻെറ മനസ്സിൽനിന്നു രുഗ്മിണിയുടെ ഗൎഭത്തിലേക്ക പ്രവേശിച്ചു. ദേവി പ്രസവിച്ചനിമയത്തുതന്നെ പ്രജയെ ശംബരൻ എന്ന അസുരൻ മരണഭീതിയാൽ മായകൊണ്ട് അപഹരിച്ചു സമുദ്രത്തിൽ എറിഞ്ഞു. ആ കുമാരനെ ഒരു മീനം ഉടനെ വിഴുങ്ങി. ആ മീനത്തെ ഒരു കൈവൎത്തൻ പിടിച്ചു ശംബരനു കാഴ്ചവച്ചു. അസുരഗൃഹത്തിൽ പാചകപ്രവൃത്തി ചെയ്തു താമസിക്കുന്ന മായാവതിയെ ശംബരൻ ഈ മത്സ്യം ഏല്പിച്ചു. കാമൻെറ പുനൎജ്ജന്മം കാമിച്ചു രതി നാരദവാക്യത്തെ മാനിച്ചു സ്വനാമരൂപങ്ങളെ മറച്ചു പാചകവിദ്യയിൽ അദ്വിതീയയായി ശംബരഗൃഹത്തിൽ പാൎക്കുന്ന മായാവതി ആ മത്സ്യത്തെക്കീ

റിനോക്കിയപ്പോൾ അതിസുന്ദരനായ ഒരു ബാലനേക്കണ്ടു സംശയിച്ചിരുന്നു. അന്നേരം നാരദൻചെന്ന് മായാവതിയോടു വാസ്തവം പറഞ്ഞു മാഞ്ഞു. അവൾ ആരുമറിയാതെ ബാലനെ വളൎത്തി. അവൻ യുവാവായപ്പോൾ അവൾ വസ്തുതയെല്ലാം അവനെ ഗ്രഹിപ്പിച്ചു. കൃഷ്ണാത്മജൻ ശംബരനെ പോരിനുവിളിച്ചു. ധൎമ്മയുദ്ധം ചെയ്തിട്ടു ഫലിക്കായ്കയാൽ ശംബരൻ മായായുദ്ധം ചെയ്യുവാനാക്കി. അവന്റെ സൎവ്വശ്രമങ്ങളും വിഫലമായി. ഒടുവിൽ ആ യുവാവ് ശംബരനെ ഹനിച്ചു. കാന്തയും സുരൂപിണിയും ആയ രതീദേവിയോടുകൂടി രൌഗ്മിണേയൻ ദ്വാരകയിൽചെന്നു. മിന്നലും മേഘവും പോലെ വിളങ്ങുന്ന വധൂവരന്മാരെ കണ്ടു ദ്വാരകാവാസികൾ അത്ഭുതപരതന്ത്രരായി. നാരദൻ ഉടൻവന്നു സംഗതികളെല്ലാം കൃഷ്ണാദികളെ ഗ്രഹിപ്പിച്ചു. ദ്വാരകാവാസികൾ രതീകാമന്മാരെ കണ്ട് ആനന്ദിച്ചു. രുഗ്മിണിയും കൃഷ്ണനും സ്വപുത്രനായ പ്രദ്യുമ്നനേയും ഭാൎയ്യ രതിയേയും ലാളിച്ചു.

### കഥ ൩൨ — പൌണ്ഡ്രകവധം.

രാമൻ അമ്പാടിയിൽച്ചെന്നു നന്ദൻ യശോദ രോഹിണി തുടങ്ങിയ ഗുരുജനങ്ങളേയും, ഭക്തകളായ ഗോപസ്ത്രീകളേയും കണ്ട് അവരുടെ പ്രീതിക്കുവേണ്ടി അവിടെ രണ്ടുമാസം സുഖമായി പാൎത്തു — അക്കാലത്ത് ഒരുദിവസം പൌണ്ഡ്രകവാസുദേവന്റെ ദൂതൻ ദ്വാരകയിൽവന്നു കൃഷ്ണനോടു പറഞ്ഞു — "കാശിനൃപൻ എന്നു വിശ്രുതനായ ഞാനാണ് വാസുദേവൻ; നീ വാസുദേവൻ എന്ന പേരും, ശംഖചക്രഗദാപത്മാദികളായ വിഷ്ണുചിഹ്നങ്ങളും മാററിവന്ന് എന്റെ കാൽക്കൽ വീഴണം. അല്ലെങ്കിൽ എന്നോടു യുദ്ധംചെയ്യണം. ഞാൻ നിന്നെക്കൊല്ലും. രണ്ടു വാസുദേവന്മാർ ഒരുമിച്ചു ജീവിച്ചിരുന്നുകൂടാ". രണ്ടിലൊന്നു ചെയ്യാമെന്നു പറഞ്ഞു ദൂതനെ അയച്ചിട്ടു കൃഷ്ണൻ യദുസേനയോടുകൂടി കാശിരാജ്യത്തുചെന്നു യുദ്ധംചെയ്തു ശത്രുസൈന്യത്തെ മുഴുവൻ നശിപ്പിച്ചു. അപ്പോൾ പൌണ്ഡ്രകൻ ശംഖചക്രാദ്യായുധങ്ങളും, കൌസ്തുഭം, വനമാല, പീതാംബരം, മകരകുണ്ഡലം ഇവയും കൃത്രിമമായി ധരിച്ചു തേരിലേറിവന്നു. വാസുദേവൻ പൌണ്ഡ്രകവാസുദേവനെ ഘോരസമരാന്തത്തിൽ ചക്രംകൊണ്ടു കഴുത്തറുത്തു കൊന്നു.

കഥ ൯൩—കാശിദഹനം.

പൌണ്ഡ്രകന്റെ പക്ഷം പിടിച്ചു പോരിനുവന്ന കാശീശന്റെ കണ്ഠം ബാണംകൊണ്ടു ഖണ്ഡിച്ചു ശിരസ്സ് കാശിപുരിയിൽ ഇട്ടിട്ട് കൃഷ്ണൻ സേനായുതനായി ദ്വാരകക്കു പോയി. പുരിയിൽ ചെന്നുവീണ ശിരസ്സും കുണ്ഡലവും കണ്ടറിഞ്ഞു രാജഭാൎയ്യമാരും പുത്രന്മാരും ദുഃഖത്താൽ വിലപിച്ചു. പിന്നെ സുദക്ഷിണൻ എന്ന രാജനന്ദനൻ സംസ്കാരാദി കൎമ്മങ്ങളെല്ലാം യഥാവിധി ചെയ്തു ശേഷം വാരാണസീപുരപതിയായ വിശ്വനാഥനെ തപസ്സുചെയ്തു പ്രത്യക്ഷമാക്കി താതഹന്താവിനെ വധിക്കുന്നതിനു വരംവരിച്ചു. ഗൃഹത്തിൽചെന്നു ബ്രാഹ്മണരുമൊന്നിച്ചു ദക്ഷിണാഗ്നിയിൽ ആഭിചാരരീത്യാ ഹോമിച്ചു കൃത്യയെ ഉണ്ടാക്കി അയച്ച് ഒന്നു പരീക്ഷിച്ചുനോക്കാൻ ശിവൻ പറഞ്ഞു. സുദക്ഷിണൻ അങ്ങനെ ചെയ്തു. അഗ്നിയേക്കാളും ജ്വലിച്ച തേജസ്സ്, ഘോരദംഷ്ട്രകൾ, ചെമ്പിച്ച കേശം, തത്തിക്കാളുന്ന മൂന്നു കണ്ണു, ത്രിശൂലം ഇവയോടുകൂടി ഹോമകുണ്ഡത്തിൽനിന്നു പുറപ്പെട്ട കൃത്യ സുദക്ഷിണന്റെ പ്രാൎത്ഥനയനുസരിച്ച് ദിക്കുകൾ എരിച്ചുകൊണ്ടു ദ്വാരകയിലേക്കു പോയി. യാദവന്മാർപേടിച്ചു ചൂതുകളിച്ചു രസിച്ചുകൊണ്ടിരുന്ന കൃഷ്ണനോട് സംകടമുണൎത്തിച്ചു. ഭഗവാൻ പാൎശ്വവൎത്തിയായ സുദൎശനത്തെ നിയോഗിച്ചു. കാലാഗ്നിപ്രഭയോടുകൂടിയ സുദൎശനത്തെക്കണ്ടു കൃത്യ വാരാണസിയിലേക്ക് പലായനം ചെയ്തു. സുദൎശനം പിന്നാലെ ചെന്ന്, കൃത്യയേയും സുദക്ഷിണനേയും ഹോതാക്കളേയും എന്നുവേണ്ട ശങ്കരക്ഷേത്രമൊഴിച്ചു കാശിപുരി മുഴവനും ദഹിപ്പിച്ചു.

കഥ ൯൪—ശതധന്വാവിന്റെ നിധനം.

രാമകൃഷ്ണന്മാർ ഹാസ്തിനത്തിൽ പാണ്ഡവന്മാരുടെ വൎത്തമാനം അറിവാൻ പോയിരുന്നപ്പോൾ അക്രൂരനും കൃതവൎമ്മാവുംകൂടെ സത്യഭാമാകാമുകനായിരുന്ന ശതധനുസ്സിനെ പ്പറഞ്ഞിളക്കി രാത്രിയിൽ അവനേക്കൊണ്ട് സത്രാജിത്തിനെക്കൊല്ലിച്ചു സ്യമന്തകരത്നത്തെ അപഹരിപ്പിച്ചു. ഭാമ ദുഃഖിച്ചു താതദേഹം തൈലത്തോണിയിലിട്ടു സൂക്ഷിച്ചിട്ട് ഹാസ്തിനത്തിൽചെന്നു ഭൎത്താവിനെക്കണ്ടു വാൎത്തകളെല്ലാം കരഞ്ഞുകൊണ്ടു പറഞ്ഞു കേൾപ്പിച്ചു. ശതധ

നുസ്സിനെ വധിക്കണം എന്നു തീൎച്ചയാക്കി ഭാമയും രാമകൃഷ്ണന്മാരും ദ്വാരകയിൽ വന്നു. അപ്പോൾ പാഞ്ചാലീവിവാഹം ദൂതൻ അറിയിക്കയാൽ രാമകൃഷ്ണന്മാർ പാഞ്ചാലരാജ്യത്തുചെന്നു വിപ്രന്മാരായി നില്ക്കുന്ന പാണ്ഡവന്മാരെക്കണ്ടറിഞ്ഞു സന്തോഷിച്ചു. കൃഷ്ണൻ കുംഭകാരാലയത്തിൽ പ്രവേശിച്ചു വസുദേവസഹജയായ കുന്തിയേക്കണ്ടു മേൽവേണ്ടു സംഗതി പറഞ്ഞു നിശ്ചയിച്ചിട്ടു സ്വയംവരംകഴിഞ്ഞു ജ്യേഷ്ഠനോടുകൂടി ദ്വാരകയിൽ വന്നു. രാമകൃഷ്ണന്മാർ കൊല്ലാൻവരുന്നു എന്നറിഞ്ഞു ശതധനുസ്സു ഓടിച്ചെന്നു വിവരം അക്രൂരനേയും കൃതവൎമ്മാവിനേയും അറിയിച്ചു. കൃഷ്ണനെ ജയിക്കാൻ പ്രയാസമായതുകൊണ്ടു എവിടെ എങ്കിലും ഓടിയൊളിച്ചു രക്ഷപ്പെടാൻ അവർ പറഞ്ഞതനുസരിച്ചു സ്യമന്തകം അക്രൂരങ്കൽ സമൎപ്പിച്ചിട്ടു പ്രതിദിനം നൂറുയോജന പായുന്ന വാജിയേറി ശതധന്വാവ് നീറുന്ന ഹൃദയത്തോടുകൂടി പലദിക്കിലും പാഞ്ഞു. വഴിയെ ഗരുഡധ്വജമേറി സീരിയും മാധവനും ഒരുമിച്ചെത്തുന്നുമുണ്ട്. മിഥിലാപുരത്ത് എത്തിയപ്പോൾ കുതിര ചത്തുവീണു. രാമകൃഷ്ണന്മാരെ അടുത്തുകണ്ടു പേടിച്ചു ശതധന്വാവ് ഓടി. കൃഷ്ണൻ താഴെ ഇറങ്ങി ഓടിയോടി തൊട്ടിട്ടും തൊടാതേയും മിഥിലാരാജ്യത്തിൻെറ ഉത്തരഭാഗത്തുള്ള ഉപവനത്തിൻെറ സമീപത്തുവച്ചു ശതധന്വാവിനെ പിടിച്ചു ചക്രംകൊണ്ടു കൊന്നു. പരിശോധിച്ചു രത്നം അവൻെറ കൈവശമില്ല എന്നു കൃഷ്ണൻ പറഞ്ഞു. രാമൻ അതു വിശ്വസിച്ചില്ല. സ്യമന്തകം അന്വേഷിക്കാൻ അനുജനെ ഭരമേല്പിച്ചിട്ടു രാമൻ മിഥിലയിൽപ്പോയി ആറുവൎഷം പാൎത്തു. അന്നു ബലദേവൻ സുയോധനനെ ഗദായുദ്ധമഭ്യസിപ്പിച്ചു. ശതധനുസ്സിനെ ഹനിച്ചു അവൻെറ അധീനത്തിൽ രത്നമില്ല എന്നു അറിഞ്ഞ ഉടൻ കൃഷ്ണൻ ഗരുഡാരൂഢനായി ദ്വാരകയിൽചെന്നു ഭാമയേക്കൊണ്ടു യഥാവിധി പിതൃകൎമ്മങ്ങൾ ചെയ്യിച്ചു സ്യമന്തകവും തേടി അവിടെ സുഖമായി വസിച്ചു.

### കഥ ൩൫—സ്യമന്തകദൎശനം.

കൃതവൎമ്മാവും അക്രൂരനും സ്യമന്തകഗോപനത്താൽ ഭഗവാനെ ഭയപ്പെട്ടു കാശിയിൽചെന്നു ഗൂഢമായി പാൎത്തു രത്നസഹായ

ത്താൽ പല യാഗാദിസൽകൎമ്മങ്ങൾ ചെയ്തു. അക്കാലത്തു ദ്വാരകയിൽ ആധിഭൌതികമായും, ആധിദൈവികമായും അസംഖ്യം അനൎത്ഥങ്ങൾ ഉണ്ടായി. അനാവൃഷ്ടിനിമിത്തം ഉത്ഭവിച്ച ആപത്തുഴവൻ അക്രൂരനെ വരുത്തിയാൽ തീരുമെന്നും അവൻെറ അച്ഛൻ ഗാന്ദിനി പണ്ടു കാശിയിൽ വൎഷം ഉണ്ടാക്കി എന്നും യദുവൃദ്ധന്മാർ പറഞ്ഞതനുസരിച്ചു കൃഷ്ണൻ അയാൾക്ക് ആളയച്ചു. അക്രൂരൻ പേടിച്ചുവിറച്ചു ദ്വാരകയിൽവന്നു വസ്തുതയെല്ലാം തുറന്നു പറഞ്ഞു. സ്യമന്തകം ഭഗവാൻെറ കാൽക്കൽവച്ചു നമസ്കരിച്ചു. ഭഗവാൻ അതു സ്വയം കണ്ഠത്തിലണിഞ്ഞു. വാസ്തവമറിഞ്ഞു രാമൻ മിഥിലയിൽനിന്നു വന്നു. സ്യമന്തകത്തിൻെറ വൃത്താന്തം എല്ലാം എല്ലാവരേയും ഗ്രഹിപ്പിച്ചിട്ടു മുകുന്ദൻ അത് അക്രൂരനുതന്നെ കൊടുത്തു.

ശ്ലോകം.

ഭിന്ദാനസ്സുരാസുരഞ്ച നരകം
ധാത്രീം നയൻ സ്വസ്തരും
ഷട്സാഹസ്രയുതായുതം പരിണയ-
ന്നുല്ലാദയന്നാത്മജാൻ
പാൎത്ഥേനൈവ ച ഖാണ്ഡവാഖ്യവിപിനം
നിൎദ്ദാഹയൻ മോചയൻ
ഭൂപാൻ ബന്ധനതശ്ച ചേദിപരിപുഃ
കൃഷ്ണോനിശം പാതു വഃ.

സാരം—മുരൻ എന്ന അസുരനോടുകൂടിയ നരകനെ ഭേദിക്കുന്നവനായി, സ്വൎഗ്ഗത്തുള്ള വൃക്ഷത്തെ ഭൂമിയിലേക്കു കൊണ്ടുവരുന്നവനായി, പതിനാറായിരം (കന്യകളെ) വിവാഹംചെയ്യുന്നവനായി, ആത്മജന്മാരെ ഉല്ലാദിക്കുന്നവനായി, അൎജ്ജുനനോടുകൂടത്തന്നെ ഖാണ്ഡവം എന്നു പ്രസിദ്ധമായ വിപിനത്തെ ദഹിപ്പിക്കുന്നവനായി, രാജാക്കന്മാരെ ബന്ധനത്തിൽനിന്ന് അഴിച്ചുവിടുന്ന

വനായി, ശിശുപാലന്റെ ശത്രുവായ കൃഷ്ണൻ നിങ്ങളെ സദാ പാലിക്കട്ടെ.

അൎത്ഥം—സമുരാസുരം (മുരാസുരനോടു കൂടിയവനെ) നരകം (നരകനെ), ഭിന്ദാനഃ (ഭിന്ദാനൻ, ഛേദിക്കുന്നവൻ, പിളൎക്കുന്നവൻ) ച (ഉം) സ്വസ്തരും (സ്വൎഗ്ഗത്തുള്ള തരുവിനെ, വൃക്ഷത്തെ, കല്പവൃക്ഷത്തെ) ധാത്രീം (ധാത്രിയെ, ഭൂമിയെ) നയൻ (നയിക്കുന്നവൻ, കൊണ്ടുവരുന്നവൻ) ഷട്സാഹസ്രയുതായുതം [ഷട് (ആറ്) സാഹസ്രം (സഹസ്രത്തെ സംബന്ധിച്ചത്, ആയിരം) ത്തോടു യുതം ആയ (കൂടിയ) അയുതം (പതിനായിരത്തെ) പതിനാറായിരം കന്യകമാരെ] പരിണയൻ(പരിണയിക്കുന്നവൻ, വിവാഹം ചെയ്യുന്നവൻ) ആത്മജാൻ (ആത്മജന്മാരെ, പുത്രന്മാരെ) ഉല്പാദയൻ (ഉല്പാദിക്കുന്നവൻ, ജനിപ്പിക്കുന്നവൻ) പാൎത്ഥേന (പാൎത്ഥനെ, അൎജ്ജുനനെ, കൊണ്ടു) ഏവ (തന്നെ) ച (ഉം) ഖാണ്ഡവാഖ്യവിപിനം [ഖാണ്ഡവം എന്ന് ആഖ്യ (പേര്) ഉള്ള വിപിനത്തെ (കാട്ടിനെ] നിൎദ്ദാഹയൻ (ദഹിപ്പിക്കുന്നവൻ) ഭൂപാൻ (ഭൂപന്മാരെ, രാജാക്കളെ) ബന്ധനതഃ (ബന്ധനത്തിൽനിന്ന്) ച (ഉം)നിൎമ്മോചയൻ (അഴിച്ചുവിടുന്നവൻ) ചേദിപരിപുഃ [ചേദിപന്റെ (ചേദി എന്ന രാജ്യത്തെ രാജാവായ ശിശുപാലന്റെ)രിപു (ശത്രു) ആയവൻ] കൃഷ്ണഃ (കൃഷ്ണൻ) അനിശം (സദാ) വഃ (നിങ്ങളെ)പാതു (പാലിക്കട്ടെ).

കഥ ൩൩—മുരാസുരവധം.

ഹിരണ്യാക്ഷനെക്കൊന്നു വരാഹരൂപിയായ വിഷ്ണു ഭൂമിയെ സ്വസ്ഥാനത്താക്കി. അന്നു ഭൂപുത്രനായി നരകൻ ജനിച്ചു. ദാനവസ്പൎശത്താലും, വധത്താലും, അശുദ്ധമായി ഹീനഭാവത്താൽ മുഷിഞ്ഞിരുന്ന സമയത്തു ജനിച്ചതുകൊണ്ടു വിഷ്ണുപുത്രനാണെങ്കിലും നരകൻ പാപിയും ദുൎബ്ബുദ്ധിയും അസുരനും ആയിട്ടു തീൎന്നു. അച്ഛൻ നാരായണാസ്ത്രം കൊടുത്തു പുത്രനെ അനുഗ്രഹിച്ചു മറഞ്ഞു. നരകൻ പ്രാഗ്ജ്യോതിഷം എന്ന രാജ്യത്തു വന്നു അഗമ്യമായ ഒരു പുരം തീൎത്ത് അതിൽ ഏറിയൊരു കാലം സുഖമായി പാൎത്തു. ഒടുവിൽ അവൻ അസുരന്മാരോടു ചേൎന്നു പരമദുഷ്ടനായി

ത്തീൎന്നു. നരകൻ ദിഗ്ജയം ചെയ്തു രാജാക്കളെ ഹരിച്ചു അസം ഖ്യം കന്യമാരെ കാരാഭവനത്തിലാക്കി. ഗോവധം വിപ്രവധം ഇ ത്യാദി ദുഷ്ടകൎമ്മം പലതും ചെയ്തു. ഒരുദിവസം സുരലോകത്തു ചെ ന്നു ദേവന്മാരെ ജയിച്ച് അദിതിയുടെ കൎണ്ണികയും ഇന്ദ്രച്ഛത്രവും തട്ടിപ്പറിച്ചുകൊണ്ടു പോന്നു. ഇന്ദ്രൻ ദ്വാരകയിൽവന്നു സങ്കടമ റിയിച്ചു. കൃഷ്ണൻ സത്യഭാമയോടുകൂടി ഗരുഡാരൂഢനായി സൈ ന്യസമേതം പ്രാഗ്ജോതിഷപുരത്തിന്റെ സമീപത്തു ചെന്നു ഗദ യാൽ അദ്രിദുൎഗ്ഗത്തേയും, അസ്ത്രങ്ങളാൽ അഗ്നിജലവായുദുൎഗ്ഗങ്ങ ളേയും, നാന്ദകത്താൽ മുരപാശത്തേയും, പാഞ്ചജന്യനാദത്താൽ യന്ത്രത്തേയും, ഗദയാൽ കിടങ്ങുമുതലായതിനേയും സംഹരിച്ചു ശം ഖം മുഴക്കിക്കൊണ്ടു അകത്തു കടന്നു. അപ്പോൾ പഞ്ചശിരസ്സനാ യ മുരാസുരൻ എഴീററു ത്രിശൂലംകൊണ്ടു യുദ്ധം തുടങ്ങി. ഗരു ഡൻ മുരന്റെ മുഖങ്ങൾ കീറി. മുരമാധവന്മാർ ഘോരസമരം ചെ യ്തു. ഒടുവിൽ കൃഷ്ണൻ ചക്രത്താൽ മുരന്റെ ശിരസ്സുകൾ മുറക്ക് അ റുത്തു. താമ്രൻ, അന്തരീക്ഷൻ, ശ്രവണൻ, വസു, വിഭാവസു, ന ഭസ്വാൻ, അരുണൻ എന്ന ഏഴു മുരനന്ദനന്മാർ താതവധം ക ണ്ടു കോപിച്ചു പോരിനുവന്നു. സസൈന്യരായ സപ്തനന്ദനന്മാരെ യും കൃഷ്ണൻ കൊന്നു.

കഥ ൫൫—നരകാസുരവധം.

ഈ വൎത്തമാനം കേട്ടു കോപിച്ചു നരകൻ പടഹാദിഘോഷ ങ്ങളോടും സേനകളോടും ദൈത്യവീരരുമൊരുമിച്ചു പുറപ്പെട്ടുവന്നു കൃഷ്ണനോടു യുദ്ധമേററു. മാധവൻ സേനകളെ നായകന്മാരുമൊ രുമിച്ചു സ്വൎഗ്ഗത്തേയ്ക്കു പറഞ്ഞയച്ചു. ഐരാവതവംശത്തിൽ ജ നിച്ച അറുപത്തുനാലു വാരണങ്ങളോടുമൊത്തുവന്ന നരകൻ ബാണങ്ങൾ തൂകി കൃഷ്ണനെ മോഹിപ്പിച്ചു. അപ്പോൾ ഭാമ ദാനവ നോടേററു തോററുപോകാതെ നിന്നു പൊരുതു. ഗരുഡൻ ഗജങ്ങ ളുടെ മുഖങ്ങൾ ചവിട്ടി കൊത്തി കീറിപ്പിളൎന്നു പന്തിയിലേക്ക് ഓടിച്ചു. താൎക്ഷ്യന്റെ നേരെ നരകൻ വജ്രമയച്ചു. അന്നേരം കൃ ഷ്ണൻ ഉണൎന്നു രണ്ടാമതും യുദ്ധംതുടങ്ങി. നരകൻ ശൂലികൊടുത്ത ശൂലം പ്രയോഗിച്ചപ്പോൾ ചക്രപാണി ചക്രത്താൽ നരകന്റെയും

ഗജത്തിന്റേയും കഴുത്തു മുറിച്ചു താഴെയിട്ടു. ഛത്രകുണ്ഡലരത്നങ്ങളോടും നരകപുത്രനായ ഭഗദത്തനോടും കൂടെവന്നു ഭൂമി കൃഷ്ണനെ സ്തുതിച്ചു പ്രസാദിപ്പിച്ചു. മാധവൻ ഭൂമിയെ അയച്ചിട്ടു ഭൗമമന്ദിരത്തിൽ ചെന്നു ഭഗദത്തനെ രാജാവാക്കി കാരാഭവനത്തിൽ കിടന്ന കന്യകമാരെ വരുത്തി വസ്ത്രാലങ്കാരാദികൾ കൊടുത്തു സന്തോഷിപ്പിച്ച് അവരുടെ അർത്ഥന അനുസരിച്ചു ശിബികകളിലേറി ദ്വാരകയിലേക്കയച്ചു. ഒരാനയെ ഭഗദത്തനു കൊടുത്തിട്ടു ശേഷം അറുപത്തുമൂന്ന് ആനയേയും സ്വനഗരത്തിലേക്കെത്തിക്കാൻ കൃഷ്ണൻ ഏർപ്പാടു ചെയ്തു.

കഥ നവ്വ—പാരിജാതഹരണം.

കൃഷ്ണൻ ഭാമയോടൊന്നിച്ചു ഗരുഡാരൂഢനായി സ്വർഗ്ഗത്തു ചെന്നു അദിതിയെ വന്ദിച്ചു കുണ്ഡലം നൽകി ദേവന്മാരുടെ സല്ക്കാരമേററ ഏതാനും ദിവസം അവിടെ താമസിച്ചിട്ടു ഭൂമിയിലേക്കു പോരുന്ന സന്ദർഭത്തിൽ പ്രിയയുടെ കാമിതത്തെ പൂരിപ്പിക്കാനായി ഒരു പാരിജാതത്തയ്യ പിഴുതെറിഞ്ഞു കോപിച്ചു യുദ്ധത്തിനു വന്ന ഇന്ദ്രനെ ജയിച്ചിട്ടു ദ്വാരകയിൽ എത്തി സമരപ്രിയയായ ധർമ്മദാരങ്ങളുടെ ഗൃഹാങ്കണത്തിൽ അതുനട്ടു. എന്നാൽ പൂവ് അധികം വീഴുന്നതു വൈദർഭിയുടെ ഗൃഹാങ്കണത്തിലാണ്.

കഥ നൻ—പതിനാറായിരം കന്യകമാരുടെ വിവാഹം.

പണ്ട് ഒരു രാജാവിനു വളരെ ഭാര്യമാരുണ്ടായിരുന്നു. വിഷ്ണു ഒരു ദിവസം ഭിക്ഷുരൂപംധരിച്ച് അവരുടെ സന്നിധിയിൽ ചെന്നു. നാരിമാർ ഭർത്താവിനെ ഉപേക്ഷിച്ചു ഭിക്ഷുവിന്റെ വശം ചേരുവാൻ ആഗ്രഹിച്ചതറിഞ്ഞു രാജാവ് അവരെ ശപിച്ചു.—വിഷ്ണു ഭർത്താവായി വരുമെന്നു ആ നാരിമാർക്ക് ഒരു വരം ഉണ്ട് എന്നും, അന്നത്തെ രാജാവു നരകനായി ജനിച്ചു എന്നും കൂടി പക്ഷാന്തരങ്ങൾ ഉണ്ടു.—നാരദാജ്ഞയാൽ ഈ സ്ത്രീകൾ ബ്രഹ്മാവിനെ തപസ്സുചെയ്തു പ്രസാദിപ്പിച്ചു വിഷ്ണു ഭർത്താവായി വരും എന്നു വരം വാങ്ങി എന്നും ഒരു മതമുണ്ട്—വിഷ്ണു ഭർത്താവായി വരട്ടെ എന്നും നാരദൻ അനുഗ്രഹിച്ചു എന്നും പറയുന്നുണ്ടു—ഏതായാലും പ്രാഗ്ജോതിഷത്തിൽ നിന്നു കൊണ്ടുവന്ന പതിനാറായിരം കന്യ

കന്മാരേയും ഭഗവാൻ അത്രയും രൂപങ്ങൾ ധരിച്ച് ഒരുമിച്ച് ഒരു ദിവസം ഒരു ശുഭമുഹൂൎത്തത്തിൽ വേളി കഴിച്ചു. ഈശ്വരമായയ്ക്ക് എന്താണു വായ്യാത്തതു.

കഥ ൨൦—പുത്രന്മാർ.

പുതിയ ഭാൎയ്യമാൎക്കെല്ലാവൎക്കും പ്രത്യേകം പ്രത്യേകം ഓരോമണിഗൃഹം തീൎപ്പിച്ചു കൊടുത്തു. ഓരോ ഭവനത്തിലും ഭഗവാൻ പ്രത്യേകമുണ്ടുതാനും. നിസ്സംഗനായ നാരായണൻ ഗൃഹസ്ഥനായി വഴിപോലെ വാഴുന്ന കാലത്തു നാരിമാൎക്ക പരസ്പരം വൈരത്തിനൊസ്സുഖക്കേടിന്നോ കാരണമുണ്ടായില്ല. സുന്ദരിമാരായ കാന്തമാരെ യഥേഷ്ടം രമിപ്പിച്ചുകൊണ്ടു ഭഗവാൻ ദ്വാരകയിൽ സുഖമായി പാൎത്തു. കൃഷ്ണന്റെ പതിനാറായിരത്തെട്ടു ഭാൎയ്യമാൎക്കും പത്തുപത്തു നന്ദനന്മാർ വീതമുണ്ട്. നന്ദനന്ദനന്റെ സൌന്ദൎയ്യവീൎയ്യാദികൾ ഈ നന്ദനന്മാൎക്ക് എല്ലാവൎക്കുമുണ്ട്. പ്രദ്യുമ്നൻ, ചാരുദേഷ്ണൻ, സുദേഷ്ണൻ, ചാരുദേഹൻ, സുചാരു, ചാരുഗുപ്തൻ, ഭദ്രചാരു, ചാരുചന്ദ്രൻ, അതിചാരു, ചാരു എന്ന പത്തുപേരും വൈദൎഭീപുത്രന്മാരും; ഭാനു, സുഭാനു, സ്വൎഭാനു, പ്രഭാനു, ഭാനുമാൻ, ചന്ദ്രഭാനു, ബൃഹൽഭാനു, ഹവിൎഭാനു, ശ്രീഭാനു, പ്രതിഭാനു, എന്ന പത്തുപേർ ഭാമാപുത്രന്മാരുമാണ്. ജാംബവതിക്കു സാംബൻ, സുമിത്രൻ തുടങ്ങി പത്തുപുത്രന്മാരുണ്ടായിരുന്നു. ഭാനുചന്ദ്രാദി പത്തുപേർ സത്യയ്ക്കും, ശ്രുതാദിപത്തുപേർ കാളിന്ദിയ്ക്കും, പ്രഘോഷാദികൾ ലക്ഷ്മണയ്ക്കും, വൃകഹംസാദികൾ മിത്രവിന്ദയ്ക്കും, സംഗ്രാമചിത്താദികൾ ഭദ്രയ്ക്കും പുത്രന്മാരാകുന്നു. കുബ്ജാപുത്രനായ ഉപശ്ലോകനുൾപ്പടെ ശ്രീകൃഷ്ണന് ഒരു ലക്ഷത്തിഅറുപതിനായിരത്തി ഒരുൺപത്തൊന്നു സന്താനങ്ങൾ ഉണ്ടായിരുന്നു. ഇവരുടെ പേരെല്ലാം ഒരു ഗ്രന്ഥത്തിലും പറഞ്ഞിട്ടില്ല. എന്നാൽ ഹരിവംശത്തിൽ നിന്നു വളരെ നാമങ്ങൾ ഗ്രഹിക്കയും ചെയ്യാം.

കഥ ൨൧—ഖാണ്ഡവദാഹം.

പാഞ്ചാലീസ്വയംവരംകഴിഞ്ഞു പാണ്ഡവന്മാർ ഇന്ദ്രപ്രസ്ഥത്തിൽ സുഖമായി താമസിക്കുന്ന കാലത്തു ഖാണ്ഡവത്തെ ദഹിപ്പിക്കണമെന്ന് അഗ്നി അൎജ്ജുനനോട് അപേക്ഷിച്ചു. കൃഷ്ണാൎജ്ജു

നന്മാർ വനത്തിൽ ചെന്നു. അഗ്നി പാൎത്ഥനു ഗാണ്ഡീവവും അക്ഷയതൂണിയും നൽകി. ദഹനൻ ദഹിച്ചുതുടങ്ങിയപ്പോൾ തക്ഷകനേയും കുടുംബത്തെയും രക്ഷിക്കാനായി ഇന്ദ്രൻ വന്നു വൎഷിച്ചു. കൃഷ്ണസാരഥിയായ പാൎത്ഥൻ ശരകൂടം കെട്ടി വൎഷം തടുത്തു. ഖാണ്ഡവം മുഴവൻ വെന്തു വെളുത്തു. ഖാണ്ഡവദാഹസമയത്തു മയനേ ഫൽഗുനൻ രക്ഷിച്ചതുകൊണ്ടു സന്തോഷിച്ച വിശ്വകൎമ്മനിൎമ്മിതമായ ഇന്ദ്രപ്രസ്ഥത്തിൽ ജലസ്ഥലഭ്രാന്തിയുണ്ടാകുന്ന ഒരു സഭ ആ അസുരശില്പി പാണ്ഡവന്മാൎക്കുണ്ടാക്കി കൊടുത്തു.

കഥ ൨൨—ഭൂപമോചനം (മാഗധവധം).

ജരാസന്ധൻ പിടിച്ചുകെട്ടി കാരാഗൃഹത്തിൽ പാൎപ്പിച്ചിരിക്കുന്ന നൃപന്മാർ ഒരു ദൂതൻ മുഖാന്തരം ഭഗവാനെ ശരണം പ്രാപിച്ചു. അപ്പോൾ ആകാശത്തുനിന്നിറങ്ങിവന്ന നാരദൻ ഭക്തോത്തമനായ ധൎമ്മജൻെറ രാജസൂയം ചെയ്യണം എന്ന ആഗ്രഹവും, അതു ഭഗവാൻകൂടെ ചെന്നിരുന്നു വേണ്ടവണ്ണം നടത്തണം എന്ന ആ ദേവൎഷിയുടെ ഉപദേശവും നിവേദിപ്പിച്ച് "നൃപതികളയച്ചതും മുനിവരനുരച്ചതും" ഓൎത്ത് താൻ ഉടനടി ചെയ്യേണ്ടത് എന്താണ് എന്ന് മന്ത്രീശ്വരനായ ഉദ്ധവനോട് കാൎയ്യവ്യാകുലനായി കൃഷ്ണൻ ചോദിച്ചു. രാജസൂയത്തിനു ദിഗ്ജയം ചെയ്യുമ്പോൾ മാഗധനെ കൊല്ലാം എന്ന് ഉദ്ധവൻ സമാധാനം പറഞ്ഞതുകേട്ട് മാധവൻ നാരദനേയും ദൂതനേയും അയച്ചിട്ട് ഇന്ദ്രപ്രസ്ഥത്തിൽ ചെന്നു ഭീമാൎജ്ജുനന്മാരൊരുമിച്ച മഗധരാജ്യം പ്രാപിച്ചു യുദ്ധം വരിച്ചു. ജരാസന്ധൻ രണ്ടു ഗദവരുത്തി ഒന്നു ഭീമനുകൊടുത്തിട്ട് യുദ്ധംതുടങ്ങി. ഭീമമാഗധന്മാരുടെ സമരം അതിഭയങ്കരമായിരുന്നു. ഗദ പൊടിഞ്ഞപ്പോൾ മുഷ്ടിയുദ്ധം തുടങ്ങി. കൈകാൽ ഞെരിക്കുക, ഇടിക്കുക, അടിക്കുക, സിംഹനാദംചെയ്ക,പൽകടിക്കുക, ഇത്യാദികളോടുകൂടിയ മുഷ്ടിയുദ്ധംചെയ്തു കുറെ കഴിഞ്ഞപ്പോൾ മാരുതിക്ക് അല്പം ക്ഷീണമുണ്ടായി. സ്വതേജസ്സും സ്വവീൎയ്യവും ഭീമനു നൽകി പ്രതിയോഗിയെ കൊല്ലാൻ കൃഷ്ണൻ സംജ്ഞകാണിച്ചു. അൎജ്ജുനൻ പച്ചിലകീറി തിരിച്ചിട്ടുകാട്ടി. ഭീമസേനൻ മാഗധനെ ഭൂമിയിൽ തള്ളിയിട്ട് ഒരു കാല് സ്വകരങ്ങളിൽ ഗ്രഹിച്ചു പ്രതിയോ

ഗിയുടെ മറുകാലിൽ ചവിട്ടിയേറിനിന്ന് ആന ഇളംപന ചീന്തും പോലെ ചീന്തി സന്ധിക്കാത്തവിധത്തിൽ തിരിച്ചു ദൂരെ എറിഞ്ഞു. ജരാസന്ധപുത്രനായ സഹദേവനെ കൃഷ്ണൻ രാജാവായി വാഴിച്ചു. ഇരുപതിനായിരത്തി എണ്ണൂറു നൃപന്മാരുടെ ബന്ധനത്തെ മോചിച്ചു കാരാഭവനത്തിൽനിന്നു മാധവൻ പുറത്തുകൊണ്ടുവന്നു രാജസൂയത്തിനു വരാൻ അവരെ ക്ഷണിച്ചിട്ടു ഭഗവാൻ യാത്രയയച്ചു.

കഥ ൨൩—ശിശുപാലവധം.

സഹദേവന്റെ നിവേദനമനുസരിച്ച് അഗ്ര്യപൂജക്കു ഭഗവാനെ വരിച്ചു മണികനകസിംഹാസനത്തിൽ ഇരുത്തി ധർമ്മജൻ കാലുകഴകിച്ചു തീർത്ഥം ശിരസ്സിലേററു. ഇതു കണ്ടും, സജ്ജനങ്ങളുടെ കൃഷ്ണസ്തുതി കേട്ടും കോപിച്ചു കുമതിയായ ശിശുപാലൻ കൃഷ്ണനെയും പാണ്ഡവന്മാരേയും കുറിച്ചു കുത്സിതവാക്കുകൾ പറഞ്ഞു. കൃഷ്ണൻ അനങ്ങിയില്ല. അർജ്ജുനൻ കോപിച്ചു വില്ലെടുത്ത് യുദ്ധത്തിനൊരുങ്ങി. ഭീമാദികളും അടുത്തു. ചേദിരാജൻ വാളും പരിചയും എടുത്തു പാർത്ഥാദികളെ ഭർത്സിച്ചുകൊണ്ടുനിന്നു. യജ്ഞഭംഗമുണ്ടാകരുതെന്നു കരുതി ദാമോദരൻ സുദർശനത്തെ അയച്ചു. ശിശുപാലകണ്ഠം ഛേദിച്ചു. ഒരു ദിവ്യപ്രഭ ആ മൃതശരീരത്തിൽനിന്നു കൃഷ്ണങ്കൽ ചേർന്നു. എല്ലാവരും ഭഗവാനെ പുകഴ്ത്തി.

---

ശ്ലോകം ൨൦.

കൗന്തേയേന ച കാരയൻ ക്രതുവരം,
സൌഭഞ്ച നിഘ്നൻ, നൃഗം
പാപാദാശു വിമോചയംശ്ച, വിവിദം
നിഷ്പീഡയൻ വാനരം,
ഹത്വാ ബാണഭുജാൻ മൃധേ ച ഗിരിശം
ജിത്വാ ഗണൈരന്വിതം
ദത്വാ വല്ലവമന്തകായ മുദിതഃ
കൃഷ്ണോനിശം പാതു വഃ.

സാരം—കുന്തീപുത്രനായ യുധിഷ്ഠിരനെക്കൊണ്ടു് രാജസൂയം എന്ന ശ്രേഷ്ഠമായ യാഗത്തെ ചെയ്യിക്കുന്നവനായി, സൌഭം എ

ന്ന വിമാനത്തിൽ ഇരുന്ന സാലചനെ സൌഭത്തോടുകൂടി ഹനി ക്കുന്നവനായി, വിവിദൻ എന്ന വാനരനെ പീഡിപ്പിക്കുന്നവനാ യി, യുദ്ധത്തിൽ ഭൂതഗണങ്ങളോടുകൂടിയ ശിവനെ ജയിച്ചിട്ട്, ബാ ണാസുരന്റെ (ൻറന്റെ) ഭുജങ്ങളെ ഛേദിച്ചിട്ട്, വല്ക്കലാസുരനെ കാലനു കൊടുത്തിട്ടു മുദിതനായ കൃഷ്ണൻ നിങ്ങളെ സദാ പാലി ക്കട്ടെ.

അൎത്ഥം—കൌന്തേയേന [കൌന്തേയനെ (കുന്തിയുടെ പു ത്രനെ) കൊണ്ട്, യുധിഷ്ഠിരനേക്കൊണ്ട്] ക്രതുവരം [ക്രതുക്കളിൽ (യാഗങ്ങളിൽ) വരമായ (ശ്രേഷ്ഠമായ) വിശ്രുതമായ രാജസൂയ ത്തെ] കാരയൻ (ചെയ്യിക്കുന്നവൻ) സൌഭം [സൌഭത്തെ (ആ കാശത്തിൽകൂടെ ആരും കാണാതെവന്ന വിമാനത്തെ) സൌഭ ത്തിൽ കയറിവന്ന സാലചനെ] നിഘ്നൻ (ഹനിക്കുന്നവൻ) നൃഗം (നൃഗൻ എന്ന രാജാവിനെ) പാപാൽ (പാപത്തിൽനിന്ന്) ആ ശു (വേഗം) വിമോചയൻ (മോചിപ്പിക്കുന്നവൻ, മോക്ഷം കൊടു ക്കുന്നവൻ) ച (ഉം) വിവിദം (വിവിദനെ) വാനരം (വാനരനെ, കുരങ്ങനെ) നിഷ്പീഡയൻ (നിഷ്പീഡനം ചെയ്യുന്നവൻ, കൊല്ലുന്ന വൻ) മൃധേ (മൃധത്തിൽ, യുദ്ധത്തിൽ) ച (ഉം) ഗണൈഃ (ഗണ ങ്ങളോട്, ഭൂതഗണങ്ങളോട്) അന്വിതം (അന്വിതനെ, കൂടിയവ നെ) ഗിരിശം (ഗിരിശനെ, ശിവനെ) ജിത്വാ (ജയിച്ചിട്ട്) ബാ ണഭുജാൻ [ബാണൻ എന്ന അസുരന്റെ (ൻറന്റെ) ഭുജങ്ങളെ (കൈകളെ] ഛിത്വാ (ഛേദിച്ചിട്ട്, മുറിച്ചിട്ട്) വല്ക്കലം (വല്ക്കലൻ എന്ന അസുരനെ) അന്തകായ (അന്തകന്ന്, കാലന്ന്) ദത്വാ (കൊടുത്തിട്ട്) മുദിതഃ (മുദിതൻ, മോദിച്ചവൻ) കൃഷ്ണഃ (കൃഷ്ണൻ) വഃ (നിങ്ങളെ) അനിശം(സദാ) പാതു (പാലിക്കട്ടെ).

കഥ ൭൪—രാജസൂയം.

ധൎമ്മജൻ നാലുദിക്കും നാലനുജന്മാരെക്കൊണ്ടു ജയിപ്പിച്ചു സമസ്തരാജാക്കന്മാരോടും തിറവാങ്ങി രാജസൂയത്തിനു വേണ്ടതെ ല്ലാമൊരുക്കി. അശേഷഭാൎയ്യായുക്തനായ കൃഷ്ണൻ, ധൃതരാഷ്ട്രനും മ ക്കളും, ഭീഷ്മദ്രോണാദികൾ, ഗാന്ധാരിതുടങ്ങിയ നൃപദാരങ്ങൾ, അംഗവംഗകലിംഗാദിഭൂപാലജാലം, മുനിമാർ എന്നുവേണ്ട ചാതു

ൎണ്ണ്യവൎഗ്ഗവും ഇന്ദ്രപ്രസ്ഥത്തിൽ വന്നുനിറഞ്ഞു. വ്യാസൻ, പരാശരൻ, പൈലൻ, സുമന്തു, ധൌമ്യൻ, ഭരദ്വാജൻ, അസിതൻ, ഗൌതമൻ, വീതിഹോത്രൻ, കണ്വൻ, അംഗിരസ്സ്, ദേവലൻ, മൈത്രേയൻ, കശ്യപൻ, അഗസ്ത്യൻ, വസിഷ്ഠൻ, ജാബാലി, നാരദൻ തുടങ്ങിയ ദിവ്യന്മാരും ഈശ്വരതുല്യന്മാരും ആയ തപോധനന്മാരെ കൃഷ്ണന്റെ ആജ്ഞയനുസരിച്ച ധൎമ്മജൻ ഋത്വിക്കുകളായി വരിച്ചു. സജ്ജനപൂജക്ക് അൎജ്ജുനനേയും, വിപ്രന്മാരെ കാൽ കഴുകിക്കാൻ കൃഷ്ണനേയും മഹാനസത്തിലേക്കു ഭീമനേയും, ഇല വെച്ചു വിളമ്പിക്കുന്നതിനും മററും ദുശ്ശാസനനേയും, ദാനത്തിനു കൎണ്ണനേയും കലവറക്കു സുയോധനനേയും നിയമിക്കയും, സമസ്തഭാരവും ഭീഷ്മദ്രോണാദികളിൽ സമൎപ്പിക്കയും ചെയ്തിട്ടു യുധിഷ്ഠിരൻ മുനിശാസനയോടുകൂടി യജ്ഞദീക്ഷയോടായി ശാലയിൽ പ്രവേശിച്ചു യാഗംതുടങ്ങി. പൂൎവ്വവേദക്രമം ചെയ്യുമ്പോൾ ഇന്ദ്രാദിസൎവ്വദേവന്മാരും ആനന്ദതുന്ദിലന്മാരായി വന്നുനിറഞ്ഞു. യജ്ഞംകൊണ്ട് എല്ലാ ലോകത്തിലും മംഗലമുണ്ടായി. അന്നപാനാദികൾകൊണ്ട് എല്ലാവരും തൃപ്തിപ്പെട്ടു. ധൎമ്മജൻ ഋത്വിക്കുകളേയും യഥാവിധി പൂജിച്ചു. അഗ്ര്യപൂജകണ്ടു കോപിച്ച ചേദിരാജനെ കൃഷ്ണൻ ഹനിച്ചശേഷം ധൎമ്മജൻ യാഗം പൂൎത്തിയാക്കി ഋത്വിക്സദസ്യരെ വന്ദിച്ചു ദക്ഷിണചെയ്തു അവഭൃതസ്നാനവുംകഴിഞ്ഞു തെളിഞ്ഞു രാജാധിരാജനായി വിളങ്ങി. ചാതുൎവ്വൎണ്ണ്യത്തേയും യഥായോഗ്യം സൽക്കരിച്ചു ധൎമ്മജൻ യാത്രയയച്ചു.

കഥ ൭൦—സൌഭസാല്വദന്തവക്ത്രവിഡൂരഥസംഹാരം.

കൃഷ്ണൻ ശിശുപാലനെ കൊന്നതുകേട്ടു കോപിച്ചു ഞാൻ യദുകുലത്തെ ഒടുക്കുന്നുണ്ട് എന്നു സദസ്സിൽ പ്രതിജ്ഞചെയ്തിട്ടു സാല്വൻ പോയി, ഭൂമിപരാഗമുഷ്ടിമാത്രം ഭുജിച്ചുകൊണ്ടു പഞ്ചാഗ്നിമദ്ധ്യത്തിൽ ഇരുന്ന് അതികഠിനമായ തപസ്സുചെയ്തു ശിവനെ പ്രസാദിപ്പിച്ചു പ്രത്യക്ഷമാക്കി സൌഭം എന്ന ഒരു വിമാനവും വരവുംവാങ്ങി അതിൽ സൈന്യസമേതം കയറി ആകാശത്തുകൂടേ ദ്വാരകയിൽചെന്നു ശരം വൎഷിച്ചു. അപ്പോൾ രാമനും, പ്രദ്യുമ്നാദികളും യദുസേനയോടുകൂടി വന്ന് ആകാശത്തെ ലക്ഷ്യമാക്കി ശര

ങ്ങളയച്ച ശത്രുസൈന്യങ്ങളുടെ കരചരണാദികൾ മുറിച്ച ഭൂമിയിലിട്ടു. സാല്വൻ സൌഭം ഉടൻ താഴ്ത്തി ഭൂമിയിലിറങ്ങിനിന്നു യുദ്ധംതുടങ്ങി. ഇരുപക്ഷത്തിലും ഉള്ള ഭടന്മാർ പ്രതിക്ഷണം മരിക്കുന്നു. പ്രദ്യുമ്നൻ മോഹിച്ച തേരിൽവീണു. പിന്നെ എഴുന്നീറ്റ ഇരുപത്തേഴദിവസം അയാൾ സാല്വനോടു യുദ്ധം ചെയ്തു. അപ്പോൾ ദുന്നിമിത്തങ്ങൾ കണ്ടു പാൎത്ഥന്മാരോടു യാത്രചൊല്ലി ദ്വാരകയിൽവന്ന വാസുദേവൻ പരിഘങ്ങൾ, ഭവനങ്ങൾ, ഉപവനങ്ങൾ മുതലായതുകളെ ഭേദിപ്പിച്ചതു കണ്ടു കോപിച്ച സാല്വനോടു പോരുതുടങ്ങി. സാല്വൻ കൃഷ്ണന്റെ ശാൎങ്ഗം ദൂരെ തെറിപ്പിച്ചു. ഉടൻ കൃഷ്ണന്റെ ഗദയേററ ഭയന്നു സൌഭത്തിൽകയറി മറഞ്ഞുനിന്നുകൊണ്ടു സാല്വൻ മായകാട്ടി. 'വസുദേവനെ ശത്രു അപഹരിച്ചു, എന്നു ദേവകിയുടെ ദൂതൻ കൃഷ്ണനെ അറിയിച്ചു. അച്ഛനും സാല്വനും ആകാശത്തുനില്ക്കുന്നതും കൃഷ്ണൻ കണ്ടു. ശത്രു വസുദേവന്റെ ശിരസ്സു മുറിച്ചു ഭൂമിയിൽ എറിഞ്ഞിട്ടു മറഞ്ഞു. അല്പം കഴിഞ്ഞപ്പോൾ പിതൃശിരസ്സുകാണായ്കയാൽ ഇതെല്ലാം മായയാണ് എന്നു ഗ്രഹിച്ചു ശത്രുസൈന്യത്തെ മുഴുവൻ നശിപ്പിച്ചു. അപ്പോൾ ഗദാപാണിയായി യുദ്ധത്തിനുവന്ന സാല്വന്റെ കണ്ഠം കൃഷ്ണൻ ചക്രംകൊണ്ടു ഖണ്ഡിച്ചു സൌഭത്തേയും നശിപ്പിച്ചു. ദന്തവക്ത്രൻ ഭഗവാനോടു സാല്വൻ മരിച്ചപ്പോൾ ഗദായുദ്ധംതുടങ്ങി. പതിനായിരം ആനയുടെ ബലമുള്ള അവനെ മാധവൻ ഗദകൊണ്ടടിച്ചുപൊടിച്ചു. ഉടൻ ദന്തവക്ത്രന്റെ അനുജൻ വിഡൂരഥൻ യുദ്ധത്തിനുവന്നു. കംസാരി സുദൎശനത്താൽ ആ വീരനേയും കൊന്നു. ഇങ്ങിനെ ശത്രുസംഹാരംചെയ്തശേഷം ഗദാധരൻ സ്വഗൃഹത്തിൽ സുഖമായി പാൎത്തു.

കഥ ൬൩—നൃഗമോക്ഷം.

ഒരുദിവസം സാംബാദികൾ വെയിലുകൊണ്ടു കളിച്ചു ക്ഷീണിച്ചു ദാഹിച്ചു വലഞ്ഞ് ഒരു കൂപത്തിന്റെ കരയിൽച്ചെന്നു നോക്കി. അതിൽ വെള്ളം അശേഷമില്ല. ഒരു വലിയ ഓന്ത് അതിൽ കിടക്കുന്നു. അതിനെ കരയ്ക്ക് എടുത്തു രക്ഷിക്കണമെന്നു കരുതി അവർ ചെയ്ത ശ്രമം എല്ലാം വിഫലമായപ്പോൾ ഭഗവൽ

പുത്രന്മാർ വിവരം കൃഷ്ണനെ അറിയിച്ചു. അദ്ദേഹം വന്നു കൃകലാസത്തെ നിഷ്പ്രയാസം കരസ്ഥ് എടുത്തുവച്ചപ്പോൾ അതു ദിവ്യത്വ പംധരിച്ചു ജിജ്ഞാസുക്കളായ ജനങ്ങൾ കേൾക്കുമാറു ചക്രപാണിയോടു പറഞ്ഞു—"ഞാൻ ഇക്ഷ്വാകുവിന്റെ അനുജനായ നൃഗനാണ്. പ്രതിദിനം ഞാൻ വളരെ ഗോക്കളെ ദാനംചെയ്തുവന്നു. ഒരു ദിവസം ഒരു ഭൂസുരനു കൊടുത്ത പശു ഗോശാലയിൽ പ്രവേശിച്ചു. അടുത്തദിവസം ഞാൻ അതിനെ അറിയാതെ മറ്റൊരു ഭൂസുരനു കൊടുത്തു. ഗോസ്വാമികൾ കണ്ടുമുട്ടി പരസ്പരം പിണങ്ങി രണ്ടുപേരും വന്ന് എന്നേക്കണ്ടു വസ്തുതപറഞ്ഞു. രണ്ടുപേരും ആ പശുവിനെ തങ്ങൾക്കുതന്നെ വേണമെന്നു ശഠിച്ചു. ഞാൻ മാറിമാറി രണ്ടുപേരോടും കൂടുതൽ കൂടുതൽ പശുക്കളെ കൊടുക്കാമെന്നു പറഞ്ഞു. എന്നാൽ അവർ അതു സമ്മതിച്ചില്ല. ഒടുവിൽ രണ്ടുപേരും പിണങ്ങി പശുവിനെ ഉപേക്ഷിച്ച് എന്നെ അധിക്ഷേപിച്ചുകൊണ്ടു പോയി. കാലാന്തരത്തിൽ ഞാൻ മരിച്ചു യമലോകത്തു ചെന്നപ്പോൾ ദുഷ്കൃതമോ സുകൃതമോ മുമ്പേ അനുഭവിക്കേണ്ടതെന്നു ധൎമ്മരാജൻ എന്നോടു ചോദിച്ചു. ഞാൻ ദുഷ്കൃതഫലത്തെ വരിച്ചു. യമാജ്ഞയാൽ ഞാൻ ഇങ്ങനെ കൃകലാസരൂപംധരിച്ച് ഈ കിണററിൽ പതിച്ചു. ആയിരം വൎഷം കഴിഞ്ഞു മാധവൻ തൊടുമ്പോൾ പാപംതീൎന്നു ഇവിടെ വന്നുചേരാമെന്നും യമധൎമ്മൻ പറഞ്ഞിരുന്നു". നൃഗൻ കൃഷ്ണനെ വന്ദിച്ച് അനുവാദംവാങ്ങി വിമാനത്തിൽകയറി സ്വൎഗ്ഗത്തേക്കുപോയി. ഭഗവാൻ പുത്രന്മാരോടു ബ്രഹ്മമാഹാത്മ്യത്തെ വൎണ്ണിച്ചു.

കഥ—ദ്വിവിദവധം.

മൈന്ദന്റെ സഹജനും, അശ്വിനീപുത്രനും, സുഗ്രീവഭൃത്യനും, നരകന്റെ ഇഷ്ടനും, ദുഷ്ടനും ആയ ദ്വിവിദൻ എന്ന വാനരൻ സ്വാസ്നേഹിതന്റെ വധംകേട്ടു കോപിച്ചു ബ്രാഹ്മണഗൃഹങ്ങൾ തീവച്ചു ചുടുക, മുനികളുടെ തപോവിഘ്നംചെയ്ക, സ്ത്രീബാലവൃദ്ധരെ ഗുഹയിലടയ്ക്കുക, മുതലായ ദുഷ്കൃത്യങ്ങൾചെയ്തു ചാടിനടന്ന് ഒരിക്കൽ രൈവതകാദ്രിയിൽചെന്നപ്പോൾ രാമൻ മദ്യമത്തനായി യോഷാമണികളുടെ നടുക്കു മദ്യകുംഭവുംവച്ചുകൊണ്ടിരിക്കുന്നതുക

ണ്ടു ഗോഷ്ഠികാട്ടി അബലകളെ പേടിപ്പിച്ചു കലശം കൈക്കലാക്കി വൃക്ഷത്തിൽകയറി. ബലൻ വസ്ത്രഗ്രഹിച്ച് ഒരു വലിയ കല്ലെടുത്തു വാനരനെ എറിഞ്ഞു. അവൻ കല്ല് പിടിച്ചു പൊട്ടിച്ചും മദ്യപിച്ചു കലശം തകൎത്തു താഴെ എറിഞ്ഞു. രാമൻ ഗദകൊണ്ടും വിവിദൻ മരംപിഴുതും യുദ്ധംതുടങ്ങി. ഒടുവിൽ വിവിദന്റെ തലക്കു തല്ലിത്തകൎത്തു മുസലി അവനെ ഭൂമിയിൽ വീഴ്ത്തിയാൎത്തു.

കഥ ൭൭—ബാണൻ.

മഹാബലിയുടെ മൂത്ത പുത്രനായ ബാണൻ നൃത്തകാലത്തു മുരജം കൊട്ടി പ്രസാദിപ്പിച്ചതുകൊണ്ടു ശങ്കരൻ അവന്ന് ആയിരം ബാഹുക്കൾ നല്കി. പിന്നെ ഭക്തനായ ബാണന്റെ അപേക്ഷ അനുസരിച്ചു പന്നഗഭൂഷണൻ പാൎവ്വതിയോടും ഗുഹഗണേശാദിഭൂതങ്ങളോടുംകൂടി ബലിപുത്രന്റെ ഗോപുരത്തിൽ വാണു. സഹസ്രബാഹുക്കൾ തനിക്കു വൃഥാ ഭാരമാണെന്നും യുദ്ധംചെയ്യാൻ കൈലാസവാസിയല്ലാതെ ആരുമില്ലെന്നും ബാണൻ ഒരു ദിവസം പറഞ്ഞപ്പോൾ കോപിച്ചു ശിവനരുളി—"നിന്റെ കേതു മുറിയുന്നദിവസം നിന്നോടു യുദ്ധത്തിന് എന്നോടു തുല്യനായ ഒരാൾവരും. അവൻ നിന്റെ ബലമദമടക്കും". ഇതുകേട്ടു ബാണൻ സന്തുഷ്ടനായി ഗൃഹംപ്രവേശിച്ചു പ്രതിദിവസം കൊടിമരം നോക്കിക്കൊണ്ടിരുന്നു.

കഥ ൭൮—ഉഷാനിരുദ്ധം.

ബാണന്റെ മകളായ ഉഷ ഒരുദിവസം പാൎവ്വതീപരമേശ്വരന്മാരെ വന്ദിച്ചു. അപ്പോൾ ശിവാങ്കസ്ഥയായ പാൎവ്വതിയെപ്പോലെ തനിക്കു രമിച്ചു വസിക്കാൻ എന്നു സാധിക്കും എന്ന് അവൾ വിചാരിച്ച വിവരം അറിഞ്ഞു ദേവി അവളെ അനുഗ്രഹിച്ചു. ഉഷ മൂന്നാംദിവസം രാത്രി സ്വപ്നത്തിൽകണ്ട പുമാനെ ഉണൎന്നപ്പോൾ കാണായ്കയാൽ വിഷാദിച്ചു. അന്നേരം ബാണമന്ത്രിയായ കുംഭാണ്ഡന്റെ പുത്രി ചിത്രലേഖ എന്ന തോഴി ദേവന്മാരുടേയും മനുഷ്യരുടേയും ചിത്രങ്ങൾ എഴുതിക്കാണിച്ചു. പ്രദ്യുമ്നനേക്കണ്ടപ്പോൾ ഉഷ ലജ്ജിച്ചുനിന്നു. ഉടൻ ചിത്രലേഖ അനിരുദ്ധന്റെ ചിത്രം കാണിച്ചപ്പോൾ അദ്ദേഹംതന്നെയാണ് സ്വകാമുകൻ എന്ന് ഉഷ

സമ്മതിച്ചു. കുംഭാണ്ഡപുത്രി ആ രാത്രിതന്നെ ദ്വാരകയിൽചെന്നു മായകൊണ്ടു കൃഷ്ണപൌത്രനെ ആകർഷിച്ചുകൊണ്ടുവന്ന് ഉഷയ്ക്കു കൊടുത്തു. ഗൂഢമായി വസിച്ചിരുന്ന ഈ ദമ്പതിമാരുടെ വൃത്താന്തം ഏതാനുംദിവസം കഴിഞ്ഞു രക്ഷികൾ വഴിയറിഞ്ഞു പുത്രീഗൃഹത്തിൽചെന്നു ബാണൻ അനിരുദ്ധനെ കണ്ടു കോപിച്ച് അവനെ ബന്ധിക്കാൻ ആജ്ഞാപിച്ചു. എതിർത്ത ദൈത്യഭൃത്യരെ മുഴുവൻ വട്ടപ്പരിഘംകൊണ്ടു കുമാരൻ തച്ചുകൊന്നു. ഉടൻ ബാണനും അനിരുദ്ധനുംതമ്മിൽ ഒരു വലിയ യുദ്ധം ഉണ്ടായി. ബലിപുത്രൻ ക്ഷീണിച്ചു എങ്കിലും മായാബലത്താൽ നാഗാസ്ത്രംകൊണ്ടു ജാമാതാവിനെ ബന്ധിച്ചു. ഇങ്ങിനെ നാലുമാസകാലം കഴിഞ്ഞപ്പോൾ ഒരുദിവസം നാരദൻ ദ്വാരകയിൽചെന്നു കൃഷ്ണനോടു വൃത്താന്തമറിയിച്ചു.

കഥ ൨൦൦—ശംകരനാരായണയുദ്ധം.

സാത്യകി,പ്രദ്യുമ്നൻ, സാംബൻ, തുടങ്ങിയ വീരന്മാരും, യദുസൈന്യവും രാമകൃഷ്ണന്മാരും ശോണിതപുരത്തേക്കു പുറപ്പെട്ടു. അന്നു ബാണന്റെ കേതുമുറിഞ്ഞതു കണ്ട് അയാൾ യുദ്ധത്തിനൊരുങ്ങി. യദുസേന കോട്ടകിടങ്ങുമുതലായതുകൾ തകർത്തു അകത്തുകടക്കാൻ തുടങ്ങിയപ്പോൾ ഭൂതഗണങ്ങൾ എതിർത്തു. അവരെ സഹായിക്കാൻ ബാണസൈന്യവും എത്തി. രാമൻ കുംഭാണ്ഡകൂപകർണ്ണന്മാരെ കൊന്നു. ഗുഹനും പ്രദ്യുമ്നനും, ബാണപുത്രനും സാംബനും, ബാണനും സാത്യകിയും, ശംകരനും നാരായണനും തമ്മിലും ഘോരമായ സമരംചെയ്തു. ശൈവജ്വരവും വിഷ്ണുജ്വരവും പരസ്പരം വട്ടരെ പിണങ്ങി. ഒടുവിൽ ശിവനും ഭൂതഗണങ്ങളും യുദ്ധഭൂമിയിൽനിന്നു മാറി.

കഥ ൨൦൧—ബാണയുദ്ധം.

കൃഷ്ണൻ അസുരസൈന്യങ്ങളെ ഒടുക്കിയതു കണ്ട് അഞ്ഞൂറുകരങ്ങളിൽ വില്ലുകളും അഞ്ഞൂറുകരങ്ങളിൽ ബാണങ്ങളും ധരിച്ചു ബാണൻ ബാണാരിയോട് എതിർത്തു. അന്നേരം യുദ്ധഭൂമി മുഴുവൻ മാധവബാണന്മാരുടെ ബാണങ്ങൾകൊണ്ടു മൂടി. കൃഷ്ണൻ ശത്രുവിന്റെ അമ്പും വില്ലും തേരുമെല്ലാമൊടുക്കിയപ്പോൾ ഭഗവാൻ സു

പുത്രനെ ഹനിച്ചെങ്കിലോ എന്ന ഭയന്നു മാതാവായ കോട്ടവി ന ഗ്നയായി കേശവന്റെ മുന്നിൽ വന്നുനിന്നു. ഉടൻ യുദ്ധംചെയ്യു ന്നത് അധൎമ്മമാണെന്നുകരുതി കൃഷ്ണൻ വാങ്ങി. ബാണൻ അന്തഃ പുരത്തിൽ ചെന്നു വിഷണ്ണനായി കുറെ നേരം ഇരുന്നിട്ടു പിന്നെ യും തേരിലേറി യുദ്ധത്തിന്നൊരുങ്ങിവന്നു. കൃഷ്ണൻ ചക്രമെടുത്തു ബാണന്റെ ഭുജങ്ങൾ മുറയ്ക്കു ഛേദിച്ചു തുടങ്ങി. ബാണൻ പേടി ച്ചു വിറച്ചു. ശിവവാക്യത്തെ ആധാരമാക്കി ബലിപുത്രനു ഭഗവാൻ നാലു ബാഹുക്കൾ മാത്രം കൊടുത്തു. ബാണൻ ശിവാജ്ഞയാൽ ഉ ഷാനിരുദ്ധന്മാരെ സസ്നേഹം കൃഷ്ണപാദങ്ങളിൽ സമൎപ്പിച്ചു. മാധ വൻ ശിവനോടും ബാണനോടും യാത്ര ചൊല്ലി ഉഷാനിരുദ്ധന്മാ രോടും സേനയോടുംകൂടി ദ്വാരകയിൽ ചെന്നു സുഖമായി പാൎത്തു.

കഥ ൩൧—വല്ക്കലവധം.

അധികമമാന്തിക്കാതെ സുയോധനാദികളും പാണ്ഡവന്മാ രും തമ്മിൽ കലഹമുണ്ടാകുമെന്നു കരുതി രാമൻ പുറപ്പെട്ടു പുണ്യ തീൎത്ഥങ്ങളാടി ഒരിക്കൽ നൈമിശാരണ്യത്തിൽചെന്നു മുനിമാരു ടെ സല്ക്കാരമേററു പാൎത്തു. അന്നു മുനിസദസ്സിൽ വീരാസനത്തി ലിരുന്നു പുരാണംപറഞ്ഞു കേൾപ്പിക്കുന്ന വ്യാസശിഷ്യനായ സൂത നെ ദൃഷ്ടിനീതനെന്നുറച്ചു ബലഭദ്രൻ കുശാഗ്രത്താൽ അവനെ കൊന്നു. മുനിമാരുടെ സങ്കടം കണ്ടു രാമൻ ഭഗവത്കഥ പറഞ്ഞു കേൾപ്പിക്കാനായി സൂതന്റെ ദേഹത്തിൽനിന്ന് ഒരു പുത്രനെ ഉ ണ്ടാക്കിക്കൊടുത്തു. അവിടെ നടന്നു യാഗവിഘ്നംചെയ്യുന്ന വല്ക്ക ലാസുരൻ ആകാശത്തു വന്നു രക്തവൎഷംതുടങ്ങി. ഹലധരൻ ഹ ലംകൊണ്ടു വല്ക്കലനെ കൊന്നു മഹൎഷിമാരെ വന്ദിച്ചു പങ്കജമാല യും വാങ്ങി പല തീൎത്ഥങ്ങളുമാടിനടന്നു.



ശ്ലോകം ൧൧.

കൌന്തേയൈരുപസംഹരൻ വസുമതീ-
ഭാരം കുചേലോദയം
കുൎവ്വാണോപി ച രുഗ്മിണീം വിദലയൻ
സന്തോഷയൻ നാരദം

വിപ്രായാത്ഥു സമപ്പയൻ മൃതസുതാൻ
കാലിംഗകം കാലയൻ
മാതുഷ്ഷട് തനയാൻ പ്രദശ്യ സുഖയൻ
കൃഷ്ണോനിശം പാതു വഃ.

സാരം—പാണ്ഡവന്മാരെക്കൊണ്ടു ഭൂമിയുടെ ഭാരത്തെ ഉപസംഹരിക്കുന്നവനായി, കുചേലന്ന് അഭ്യുദയത്തെ ചെയ്യുന്നവനായി, രുഗ്മിയെ പിളക്കുന്നവനായി, നാരദനെ സന്തോഷിപ്പിക്കുന്നവനായി, മരിച്ചുപോയ പത്തു പുത്രന്മാരെ ബ്രാഹ്മണന്നു വേഗം സമപ്പിക്കുന്നവനായി, കലിംഗനൃപനെ കാലന്നു കൊടുക്കുന്നവനായി, മാതാവായ ദേവകിക്കു(മരിച്ച) ആറു പുത്രന്മാരെ വഴിപോലെ കാണിച്ചു സുഖിപ്പിക്കുവനായ കൃഷ്ണൻ നിങ്ങളെ സദാ പാലിക്കട്ടെ.

അത്ഥം—കൌന്തേയൈഃ [കൌന്തേയന്മാരെ (പാണ്ഡവന്മാരെ) കൊണ്ടു; കൌന്തേയന്മാർ എന്ന പദത്തിനു കുന്തിയുടെ മക്കൾ എന്നാണു പദാത്ഥം. നകുലസഹദേവന്മാർ മാദ്രീപുത്രന്മാരാണെങ്കിലും ഭൂയോഭാഗംനോക്കി അതായതു ഛത്രിന്യായേന കൌന്തേയന്മാർ എന്നു പറഞ്ഞു എന്നോ, മഹാഭാരതയുദ്ധത്തിൽ ധമ്മജന്റെ ആജ്ഞയനുസരിച്ചു അധികം ശത്രുക്കളെ ഹനിച്ചതു ഭീമാജ്ജുനന്മാരായതുകൊണ്ടു് ഇങ്ങനെ നിദ്ദേശിച്ചു എന്നോ, അല്ലാത്തപക്ഷം മാദ്രി ഭത്താവിന്റെ ചിതാഗ്നിയിൽ ചാടി ഉടൽ വെടിഞ്ഞശേഷം അശ്വിനീനന്ദനന്മാരെ വളത്തിയതു കുന്തിയായതുകൊണ്ടു് ഇങ്ങനെ അവരേക്കൂടെ കൌന്തേയന്മാർ എന്നു ഗണിച്ചു എന്നോ സമാധാനപ്പെടണം.] വസുമതീഭാരം [വസുമതിയുടെ (ഭൂമിയുടെ) ഭാരം (ഭാരത്തെ] ഉപസംഹരൻ (ഉപസംഹരിക്കുന്നവൻ, അവസാനിപ്പിക്കുന്നവൻ) കുചേലോദയം [കുചേലന്നു ഉദയം (അഭ്യുദയത്തെ] കുവ്വാണഃ (കുവ്വാണൻ, ചെയ്യുന്നവൻ) അപി ച(ഉം) രുഗ്മിണം (രുഗ്മിയെ, രുഗ്മിണിയുടെ മൂത്ത സഹോദരനെ) വിദലയൻ(വിശേഷേണ ദലനം ചെയ്യുന്നവൻ, പിളക്കുന്നവൻ, കൊല്ലുന്നവൻ) നാരദം (നാരദനെ) സന്തോഷയൻ (സന്തോഷിപ്പിക്കുന്നവൻ) മൃതസുതാൻ [മൃതന്മാരായ (മരിച്ച) സുത

ന്മാരെ (പുത്രന്മാരെ) വിപ്രായ (വിപ്രന്നു, ബ്രാഹ്മണന്നു) ആശു (വേഗം) സമൎപ്പയൻ (സമൎപ്പിക്കുന്നവൻ, വഴിപോലെ കൊടുക്കുന്നവൻ) കാലിംഗകം (കാലിംഗകനെ, കലിംഗരാജ്യത്തെ രാജാവിനെ) കാലയൻ (കാലന്നു കൊടുക്കുന്നവൻ, കൊല്ലുന്നവൻ) മാതുഃ (മാതാവിന്ന്, അമ്മക്ക്, ദേവകിക്ക്) ഷട്തനയാൻ [ഷട് (ആറ്) തനയന്മാരെ (പുത്രന്മാരെ) പണ്ടു കംസനാൽ ഹതന്മാരായ കീൎത്തിമാൻ തുടങ്ങിയ ദേവകീനന്ദനന്മാരെ] പ്രദൎശ്യ (പ്രദൎശിപ്പിച്ചിട്ട്, പാതാളത്തിൽനിന്നു കൊണ്ടുവന്നു കാണിച്ചിട്ടു) സുഖയൻ (സുഖിപ്പിക്കുന്നവൻ) ആയ കൃഷ്ണഃ (കൃഷ്ണൻ) വഃ (നിങ്ങളെ) അനിശം (സദാ) പാതു (പാലിക്കട്ടെ).

കഥാവൃത്തം—ഭാരതയുദ്ധം.

രാജസൂയാവസരത്തിൽ ധനാദ്ധ്യക്ഷനായിരുന്ന സുയോധനൻ മയനിൎമ്മിതമായ സഭയിൽ ജലസ്ഥലഭ്രാന്തിയാൽ നിലത്തു വീണു മുട്ടുമുറിഞ്ഞതുകണ്ടു ഭീമൻ കൈകൊട്ടിയും പാഞ്ചാലി വായ് പൊത്തിയും ഹസിക്കയും മന്ദഹസിക്കയും ചെയ്തതാണ് സുപ്രസിദ്ധമായ മഹാഭാരതകഥയുടെ മൎമ്മവും ഭാരതയുദ്ധത്തിന്റെ കാരണവും. അല്ലെങ്കിൽ പാണ്ഡവന്മാൎക്കും ധാൎത്തരാഷ്ട്രന്മാൎക്കും തമ്മിൽ തീൎത്താൽ തീരാത്ത വൈരമോ വാശിയോ ഉണ്ടാവുകയില്ലായിരുന്നു—ധൃതരാഷ്ട്രൻ ജ്യേഷ്ഠൻ ആയിരുന്നു എങ്കിലും അന്ധനായതുകൊണ്ട് അനുജൻ പാണ്ഡുവാണു രാജ്യം വാണത്. ഭാൎയ്യയെ സ്പൎശിച്ചാൽ മരിക്കട്ടെ എന്നു കിന്ദമൻ ശപിച്ചശേഷം പാണ്ഡു വനത്തിൽ കുന്തിയോടും മാദ്രിയോടുംകൂടി പാൎക്കുന്നകാലത്തു ധൎമ്മാദികളിൽനിന്നു ദുൎവ്വാസാവു കൊടുത്ത മന്ത്രശക്തികൊണ്ടു ജനിച്ച യുധിഷ്ഠിരാദികളെ പിതാവു സ്വൎഗ്ഗം ഗമിച്ചപ്പോൾ ശതശൃംഗപൎവ്വതത്തിൽനിന്നു മുനിമാർ കൂട്ടിക്കൊണ്ടുവന്ന അവസരത്തിൽ ധൃതരാഷ്ട്രൻ വാത്സല്യപൂൎവ്വം സ്വീകരിച്ചു സ്വന്തം മക്കളെപ്പോലെതന്നെ ആയിരുന്നു വളൎത്തിവന്നത്. എന്നാൽ കുട്ടിക്കളിയിൽ അക്കാലത്തു ജനിച്ച വൈരം വളൎന്നുവന്നപ്പോഴാണ് സുയോധനൻ ഭീമന്നു വിഷംകൊടുക്കുക, ഗംഗയിൽ കെട്ടിയിടുക മുതലായ ദുഷ്കൃത്യങ്ങൾ ആരംഭിച്ചതും. ഭീഷ്മരോ, ധൃതരാഷ്ട്രരോ, തടയു

കയോ, ശാസിക്കയോ ചെയ്യാഞ്ഞതാലും ധൎമ്മജൻ ഇതെല്ലാം ശ്രദ്ധമായി സൂക്ഷിച്ചതുകൊണ്ടും സുയോധനനു പാണ്ഡവന്മാരെ ലാക്ഷാഗൃഹത്തിൽ ഇട്ടു തീവെയ്ക്കാൻ ധൈൎയ്യം ഉണ്ടായി. എങ്കിലും ഗൃഹം ഭസ്മമാക്കിയതു ഭീമസേനൻതന്നെ ആയിരുന്നു. വേഷച്ഛന്നന്മാരായി നടന്ന പാണ്ഡവന്മാൎക്കു കൃഷ്ണാവിവാഹംകൊണ്ടു പാഞ്ചാലന്റെയും വിശിഷ്യ യദുനാഥനായ കൃഷ്ണന്റെയും മൈത്രി ലഭിച്ചപ്പോൾ പുത്രചാപല്യത്തെ മറച്ചു ധൃതരാഷ്ട്രർ ഇന്ദ്രപ്രസ്ഥം തന്നുജന്റെ മക്കൾക്കു കൊടുത്തു. അതുകൊണ്ടു മത്സരം കാലക്രമേണ അവസാനിക്കുമായിരുന്നു. വിശിഷ്യ രാജസൂയംകൊണ്ടു പാണ്ഡവന്മാരുടെ പ്രതാപവും പ്രശസ്തിയും പരമകാഷ്ഠയെ പ്രാപിച്ചു. ഈ അവസരത്തിലായിരുന്നു പാഞ്ചാലിയുടെ ചിരി സുയോധനന്റെ ഉള്ളുപൊള്ളിച്ചത്. ഇതിന് ഒരു പ്രതിക്രിയയായി ദുൎയ്യോധനൻ ശകുനിമുഖാന്തരം പാണ്ഡവന്മാരെ ചൂതിൽ തോല്പിച്ചു ദുശ്ശാസനനെക്കൊണ്ടു ദ്രൌപദീവസ്ത്രാക്ഷേപം ചെയ്യിച്ചു. ചിരിച്ചില്ലെങ്കിൽ ചൂതും വസ്ത്രാക്ഷേപവും പാഞ്ചാലിയുടെ ശാപവും ഉണ്ടാവുകയില്ലായിരുന്നു. വസ്ത്രാക്ഷേപം ദുസ്സഹദുഃഖത്തിനും അച്ഛേദ്യമായ വൈരത്തിനും ഇടയാക്കി—പാണ്ഡവന്മാർ പാഞ്ചാലിയോടുകൂടി പന്ത്രണ്ടുവൎഷം വനവാസവും ഒരുവൎഷം വിരാടരാജ്യത്ത് അജ്ഞാതവാസവും കഴിച്ചു. അഭിമന്യു വിരാടപുത്രിയായ ഉത്തരയെ വിവാഹംചെയ്തു. രാജിയായിത്തീരുന്നതിനുള്ള ബന്ധുക്കളുടെ ശ്രമംമുഴുവൻ വിഫലമായി. ഒടുവിൽ ഭഗവദ്ദൂതുകഴിഞ്ഞ് ഇരുക്കൂട്ടരും കുരുക്ഷേത്രത്തിൽ യുദ്ധത്തിനു തയ്യാറായി. പാണ്ഡവപക്ഷത്തിൽ പതിനെട്ടുദിവസവും സേനയെ നയിച്ചതു ധൃഷ്ടദ്യുമ്നൻതന്നെ ആയിരുന്നു. പ്രതിപക്ഷത്തിൽ പത്തുദിവസം ഭീഷ്മരും അഞ്ചുദിവസം ദ്രോണരും രണ്ടുദിവസം കൎണ്ണനും ഒരുദിവസം ശല്യരും സേനാനായകന്മാരായിരുന്നു. ഭാരതഭൂമിയിൽ ഉണ്ടായിരുന്ന മിക്ക രാജാക്കന്മാരും ഭാരതസമരത്തിൽ പങ്കുകൊണ്ടു. പാണ്ഡവന്മാൎക്ക് എട്ട് അക്ഷൌഹിണിയും സുയോധനനു പതിനൊന്ന് അക്ഷൌഹിണിയും ഉണ്ടായിരുന്നു. ധാൎത്തരാഷ്ട്രന്മാരെ മുഴുവൻ ഭീമനാണ് കൊന്നത്. ഭീഷ്മരെ ശിഖണ്ഡിയും ദ്രോണരെ ധൃഷ്ടദ്യുമ്നനും കൎണ്ണനെ അൎജ്ജുന

നം, ശല്യരെ ധർമ്മജനും, ശകുനിയെ സഹദേവനും നശിപ്പിച്ചു. തീർത്ഥസ്നാനാനന്തരം കുരുക്ഷേത്രത്തിൽ എത്തിയ ബലഭദ്രന്റെ മുന്നിൽവെച്ച് ഭീമൻ ഗദായുദ്ധത്തിൽ സുയോധനന്റെ തുടതകർത്തു നിലംപതിപ്പിച്ചതിനോടുകൂടി സമരം അവസാനിച്ചു. മൃതന്മാരുടെ സംസ്കാരാദികർമ്മങ്ങളും ഉദകക്രിയയും മററും കഴിഞ്ഞ ശേഷം യുധിഷ്ഠിരൻ ഭീഷ്മരിൽനിന്ന് അറിയേണ്ടതെല്ലാം അറിഞ്ഞ രാജാധിരാജനായി അനേകം യാഗങ്ങളും ചെയ്തു കീർത്തിമാനായി മുപ്പത്താറുവർഷം രാജ്യഭാരംചെയ്തു.

കഥ ൮൪—കുചേലോദയം.

യമനിയമാദികൾ ശീലിച്ചു വിരാഗിയും ഭക്തനുമായ കുചേലൻ, ഒരുദിവസം ഒരിക്കൽമാത്രമെങ്കിലും പുത്രന്മാൎക്ക് ആഹാരം കൊടുക്കാൻ നിവൃത്തികാണാഞ്ഞു ദുഃഖിച്ചു സബ്രഹ്മചാരിയായ കൃഷ്ണനെ ചെന്ന് ആശ്രയിക്കാൻ ധർമ്മദാരങ്ങൾ പ്രാർത്ഥിക്കയാൽ, കല്ലും നെല്ലും കരിക്കട്ടയും കരടും കലൎന്ന നെല്ലവിൽ പ്രാഭൃതമായി ഒരു കീറപ്പഴന്തുണിയിൽ കെട്ടിക്കക്ഷത്തിലാക്കി, അനന്തചിന്താവിവശാന്തരാത്മാവും, ഭക്തിപരവശനും ആയിച്ചെന്നു ഗോപുരം, വാരണപ്പന്തി, പത്തിഗൃഹം, മതിലുകൾ ദ്വാരങ്ങൾ, നല്ലാർസദനങ്ങൾ മുതലായതു കടന്നു രുഗ്മിണീഭവനത്തിൽ പ്രവേശിച്ചു. അപ്പോൾ മുകുന്ദൻ സതീർത്ഥ്യനെ സസംഭ്രമം പുണൎന്നു പാണിയും ഗ്രഹിച്ചു കൂട്ടിക്കൊണ്ടുപോയി രോമാഞ്ചകഞ്ചുകിതനായി ബാഷ്പവർഷം ചെയ്യുന്ന ആ ഭക്തോത്തമന്റെ പാദങ്ങൾ നന്നായ് കഴകി ആ ഭക്തദാസൻ തീർത്ഥം ശിരസ്സിലേററു. പിന്നെ ലക്ഷ്മീവല്ലഭൻ കുചേലനെ ലക്ഷ്മീതല്പത്തിലിരുത്തി ദിവ്യാംഗരാഗവും കല്പകപ്പൂക്കളും നൽകിപ്പൂജിച്ചു. വൈദർഭി ആലവട്ടം വീശി. കൃഷ്ണൻ കുശലം ചോദിച്ചു—"സഖേ! ഭവാൻ നിസ്പൃഹനാണെങ്കിലും അനുരൂപയായ ഭാര്യയോടുകൂടി യഥാവിധി ധർമ്മം ചരിക്കുന്നില്ലേ? ഗുരുകുലവാസത്തിൽ വിറകിന്നുപോയതും ഇരുട്ടും മഴയും വന്നതും നാം കണ്ണുകാണാതെ വലഞ്ഞതും മുനി നമ്മെ വന്നുകണ്ട് അനുഗ്രഹിച്ചതും മററും അങ്ങ് ഇപ്പോഴും ഓർമ്മിക്കുന്നില്ലയോ?" കുചേലൻ പറഞ്ഞു.—"നിഗമങ്ങൾക്കും കലാഹന്ദാകൾക്കും, നാദബിന്ദുക്കൾ

ക്കം, എന്നുവേണ്ട സമസ്തത്തിന്നും ആത്മാവും, ചരാചരങ്ങളായ സകലലോകങ്ങൾക്കും സ്ഥാനവും പരമഗുരുവുമായ ഭഗവാൻ സാന്ദീപനിഗൃഹത്തിൽ പഠിക്കാൻ ഒരുമിച്ചു പാത്തതു വളരെ അത്ഭുതമായിരിക്കുന്നു". കൃഷ്ണൻ പ്രാഭൃതം ചോദിച്ചിട്ടും കുചേലൻ അതുകൊടുക്കാൻ നാണിച്ചപ്പോൾ കാരുണ്യമൂത്തി കിഴിപിടിച്ചു വാങ്ങി അഴിച്ച് ഒരു പിടി അവിൽ വാരിത്തിന്നു. രണ്ടാമതും മുഷ്ടിപിടിച്ചപ്പോൾ രുഗ്മിണി തടുത്തു. പിന്നെ മാധവൻ അതിഥിക്ക് ആഹാരാദിസല്ക്കാരം ചെയ്തു ഓരോ വത്തമാനങ്ങൾ പറഞ്ഞുതന്നെ രാത്രികഴിച്ചുകൂട്ടി. രാവിലെ സ്നാനവും അർഘ്യവും കഴിഞ്ഞു ഭൂസുരൻ യാത്രചൊല്ലി ഭഗവാനെ സ്മരിച്ചും, പോയകായ്യം പറയാൻ മറന്നതുകൊണ്ടും മനോരാജ്യപ്പെട്ടും നടന്നു ചെന്നപ്പോൾ സ്വഗൃഹസ്ഥാനത്തു മണിമയഭവനങ്ങളും, മാളികകളും കനകമതിലുകളും, ചിത്രധ്വജപതാകങ്ങളും മററുംകൊണ്ട് ഇന്ദ്രമന്ദിരതുല്യമായിക്കണ്ടു വല്ലാതെ പരിഭ്രമിച്ചു നിന്നു. അപ്പോൾ നാരീശതങ്ങളാൽ ആവൃതയായ പ്രണയിനി പുത്രന്മാരോടുകൂടി എതിരേല്ക്കാൻ സമീപത്തു വന്നസമയം ഇതെല്ലാം മാധവൻെറ കളിയാണെന്നും, ഹരിചരണങ്ങളെ ഗതിയുള്ളു എന്നും സത്വാത്മനാ ഉറച്ചു കുചേലൻ ഗൃഹത്തിൽ ചെന്നു സുഖമായി പാത്തു. അന്ത്യകാലത്തു മുക്തിയും ലഭിച്ചു.

കഥ ൮൭—രുഗ്മിവധം.

സ്വയംവരാവസരത്തിൽ കൃഷ്ണനാൽ അവമാനിതനായ രുഗ്മി മൂന്നുവഷം തപസ്സുചെയ്തു ശിവനെ പ്രസാദിപ്പിച്ചു ശത്രുസംഹാരത്തിനായി ഒരു ചാപംവാങ്ങി അസംഖ്യം നൃപന്മാരെ ജയിച്ച് ഉന്നതപ്രൌഢിയോടെ വാണു. കൃഷ്ണനോടു നേരിട്ടാൽ വില്ലൊടിഞ്ഞു പോകുമെന്നു ശിവൻ അരുളിച്ചെയ്തിരുന്നതുകൊണ്ടു രുഗ്മി വൈരം ഉള്ളിലൊതുക്കി പാത്തുവരുന്നകാലത്തു സോദരീസ്നേഹത്തെ മുൻനിത്തി രുഗ്മാവതി എന്ന പുത്രിയെ രുഗ്മിണീപുത്രനായ പ്രദ്യുമ്നനു വിവാഹം ചെയ്തുകൊടുക്കാൻ നിശ്ചയിച്ചു. എതിത്ത രാജാക്കളെ പ്രദ്യുമ്നൻ ഏകരഥനായി നിന്നു ജയിച്ചു. പിന്നെ വൈദഭിയുടെ മകൾ ചാരുമതിയെ കൃതവമ്മാവിൻെറ പുത്രനു കൊടു

ത്തു. കാലാന്തരത്തിൽ രുക്മി പുത്രന്റെ പുത്രി രോചനയെ വൈരമെല്ലാമുപേക്ഷിച്ചു പിതാമഹൻ അനിരുദ്ധനെക്കൊണ്ടു കല്യാണം കഴിപ്പിച്ചു. ആ മംഗലകർമ്മത്തിനു രാമകൃഷ്ണാദിയദുക്കളും, വൈദർഭിയും മററും ഒന്നിച്ചു ഭോജകടത്തിൽ വന്നിരുന്നു. അന്നു കലിംഗന്റെ ഗൂഢോപദേശമനുസരിച്ചു രുക്മി രാമനോടു ചൂതുകളിച്ചു. ക്രീഡാചതുരനല്ലാത്ത രാമൻ ആദ്യം പലേതവണ തോററുപോയെങ്കിലും ഒടുവിൽ ജയിച്ചു. അതു സമ്മതിക്കാതെ രുക്മിയും കൂട്ടരും ശഠിച്ചു. അടുത്തകളിയിലും രാമൻ വിജയിയായി. അതും താൻ തന്നെയാണു ജയിച്ചതു എന്നു രുക്മിപറഞ്ഞപ്പോൾ—"രുക്മിയെ രാമൻ ജയിച്ചു; ചൂതിൽ രാമനോടു രുക്മി തോററു" എന്ന് അശരീരിയുണ്ടായി. ആ അശരീരിയെ ബഹുമാനിക്കാതെ രുക്മിയും രാജാക്കളും രാമനേയും യദുക്കളേയും അധിക്ഷേപിച്ചു. രാമൻ എഴുന്നേററു രുക്മിയെ പരിഘമെടുത്തു തച്ചുകൊന്നു.

കഥ ൮൬—നാരദമോഹനം.

ഭഗവാൻ പതിനാറായിരത്തെട്ടു ഭാര്യമാരോടുകൂടി പാക്കുന്നത് എങ്ങനെ എന്ന് അറിയണമെന്നു കരുതി നാരദൻ, ഒരുദിവസം ദ്വാരാവതിയിൽ ചെന്നു രുക്മിണീഗൃഹത്തിൽ വച്ചു കൃഷ്ണനെകണ്ടു. ശയനീയത്തിൽ പ്രവേശിച്ചിരുന്ന ഭഗവാൻ നാരദനെ യഥാവിധി പൂജിച്ചു. മുനി ഭാമാസദനത്തിൽ ചെന്നപ്പോൾ കൃഷ്ണൻ സഭാര്യനായി ചൂതുകളിക്കുന്നു. വേറൊരുഗൃഹത്തിൽ മാധവൻ പുത്രരെ മടിയിൽ ഇരുത്തി കളിപ്പിക്കുന്നതു മുനി കണ്ടു. ഒരിടത്തു കൃഷ്ണൻ കുളിക്കുന്നു. മറെറാരിടത്തു ഹോമം കഴിക്കുന്നു. പിന്നെ ഒരിടത്തു വേദിയരെ പൂജിക്കുന്നു. അന്യത്ര സന്ധ്യയെ വന്ദിക്കുന്നു. മറെറാരിടത്തു ജപിക്കുന്നു. വേറൊരിടത്തു ആയുധാഭ്യാസം ചെയ്യുന്നു. പിന്നൊരിടത്തു ജലക്രീഡ ചെയ്യുന്നു. ഇങ്ങനെ നാരദൻ പതിനാറായിരത്തെട്ടു ഭവനങ്ങളിലും ചെന്നു ഭഗവാനെ പല ജോലികൾ ചെയ്യുന്നതായിക്കണ്ടു ആനന്ദമഗ്നനായി രണ്ടാമതും വൈദർഭീഗൃഹത്തെ പ്രാപിച്ചു. അവതാരമഹിമയെ വർണ്ണിച്ചുകൊണ്ടു നടക്കാൻ സച്ചിന്മയനോട് അനുവാദംവാങ്ങി നാരദൻ അംബരത്തിൽ 'കൃഷ്ണ കൃഷ്ണ' എന്നു ജപിച്ചുകൊണ്ടു പോയി.

## കഥ ൮൭—സന്താനഗോപാലം.

ഭഗവാൻ ഭൂഭാരം മിക്കവാറും തീൎത്തു ദ്വാരകയിൽ ഭാൎയ്യാപുത്രപൌത്രാദിമിത്രങ്ങളോടുകൂടി സുഖമായി താമസിക്കുന്നകാലത്ത് ഒരുദിവസം ഒരു വിപ്രൻ, ഒരു സുതൻ ഉണ്ടാവുകയും അതു ജനിച്ചപ്പോൾത്തന്നെ മരിക്കകയും ചെയ്കയാൽ ശവം ഗോപുരദ്വാരത്തിൽ കൊണ്ടുവച്ചു നിലവിളിച്ചുകൊണ്ടു യദുക്കളോട് ഒന്നൊഴിയാതെ അവസ്ഥകൾ എല്ലാവരുമറിയിച്ചു. ആരും ഒന്നും ഉരിയാടിയില്ല. വൈദികൻ സങ്കടംകൊണ്ടു കൃഷ്ണാദികളെ പഴിച്ചിട്ടു മൃതദേഹം എടുത്തുകൊണ്ട് ആലയത്തിലേക്കുപോയി. പിന്നെയും സുതൻ ജനിച്ചു. അതും മരിച്ചു. വിപ്രൻ മുന്നെപ്പോലെ സങ്കടമുണൎത്തി. അന്നുമാരും മിണ്ടായ്കയാൽ മടങ്ങി ആലയത്തിൽ ചെന്നു ദുഃഖിച്ചുവാണു. ഇങ്ങനെ ക്രമേണ ആ ഭൂസുരന് എട്ടുപുത്രന്മാരുണ്ടാവുകയും അവരെല്ലാവരും മരിക്കയും ചെയ്തു. ബ്രാഹ്മണൻ അപ്പോഴപ്പോൾ വസ്തുത ഭഗവാനെ അറിയിക്കയും ചെയ്തു. എന്നാൽ എല്ലാം നിഷ്ഫലം തന്നെ. കൃഷ്ണൻ ബന്ധുമിത്രാദികളേയും പൂജ്യന്മാരായ മുനിമാരേയും ക്ഷണിച്ചുവരുത്തി ഒരു യാഗംചെയ്തുകൊണ്ടിരുന്ന അവസരത്തിൽ നവമനന്ദനന്റെ ശവവുംകൊണ്ടുവന്നു നിന്നു ക്രന്ദനംചെയ്തു വിഷാദാന്ധനായി സങ്കടം പറഞ്ഞിട്ടും ആരും മിണ്ടായ്കയാൽ അൎജ്ജുനൻ മൌനത്തെ ഭഞ്ജിച്ചു—"വിപ്രരക്ഷണത്തിന് ഇവിടെ ആരുമില്ലേ? യാദവർ യാഗം കഴിച്ചു ഭൂസുരന്മാരാകാൻ തുടങ്ങുന്നോ? ബ്രഹ്മണ! ഇനിപുത്രനുണ്ടാകുന്നു എങ്കിൽ ഞാൻ രക്ഷിക്കാം. രക്ഷിച്ചില്ലെങ്കിൽ ഈ വില്ലുമായി പാൎത്ഥൻ അഗ്നിപ്രവേശം ചെയ്യുന്നുണ്ട്". മഹാനുഭാവന്മാരായ രാമകൃഷ്ണാദികളാൽ അസാദ്ധ്യമായ കാൎയ്യം എന്തിനു വൃഥാ തലയിൽ വലിച്ചുവെക്കുന്നു എന്നു ചോദിച്ച ഭൂമിദേവനോടു ജിഷ്ണു രണ്ടാമതും പറഞ്ഞു—"സാധുബ്രാഹ്മണ! ഞാൻ രാമനൊ കൃഷ്ണനൊ അല്ല. വിശ്വവിജയിയായ പാൎത്ഥനെ ഭവാൻ കേട്ടറിയില്ലേ? ശ്രദ്ധിച്ചു കേൾക്കു. ഞാൻ പാഞ്ചാലനെ ബന്ധിച്ചു, രാത്രിയിലെതിൎത്ത ഗന്ധൎവ്വനെ ജയിച്ചു, ലാക്കെത്തുറിച്ചു പാഞ്ചാലിയെ വേട്ടു. തീൎത്ഥമാടിനടന്ന് ഈ ദ്വാരകയിൽവന്ന് എതിൎത്ത യാദവന്മാരെ എല്ലാം ജയി

ച്ചു കൃഷ്ണസഹോദരിയായ സുഭദ്രയെ ഞാൻ അപഹരിച്ചു. ശരകൂടംകെട്ടി വൎഷംതടുത്തു ഖാണ്ഡവത്തെ ദഹിപ്പിച്ചതും ഞാനാണ്. രാജസൂയത്തിന് ഉത്തരദിക്കുമുഴുവൻ ജയിച്ചു തിറവാങ്ങിയതും ഞാനാണ്. യുദ്ധംചെയ്തു പ്രസാദിപ്പിച്ചു ശിവനോടു പാശുപതം വാങ്ങിയതും ഈ ഞാൻ തന്നെ. ചിത്രരഥനെ വെന്നു സുയോധനാദികളെ അഴിച്ചുവിട്ടതും ഭാരതയുദ്ധത്തിൽ കൎണ്ണാദിമഹാരഥന്മാരേയും അസംഖ്യം സേനകളേയും ജയിച്ചതും മററാരുമല്ല. യമനെ ജയിച്ചെങ്കിലും ഞാൻ ബാലനെത്തരാം" ബ്രാഹ്മണൻ ഇതുകേട്ടു സമാധാനപ്പെട്ടുപോയി. പത്താമത്തെ പ്രസവകാലമായപ്പോൾ ശരകൂടവുംകെട്ടി പാൎത്ഥൻ കാത്തു നിന്നു. പുത്രൻ ജനിച്ചപ്പോൾ തന്നെ ഉടലോടുകൂടി മറഞ്ഞു. അൎജ്ജുനൻ അധിക്ഷേപം സഹിച്ചു സ്വൎഗ്ഗാദിലോകങ്ങളിലും യമപുരത്തും തിരക്കിയിട്ടും ബാലനെ കാണായ്കയാൽ അഗ്നിപ്രവേശത്തിന്നൊരുങ്ങി. അപ്പോൾ കൃഷ്ണൻ വന്നു പാൎത്ഥനെ തേരിൽ കയററി രണ്ടുപേരും കൂടി പാലാഴിയിൽ ചെന്ന് അനന്തശായിയെ വന്ദിച്ചു പത്തു ബാലന്മാരേയും ഭഗവാനോടു വാങ്ങി ഭൂമിയിൽ വന്നു ബ്രാഹ്മണന്നു കൊടുത്തു സന്തോഷിപ്പിച്ചു.

## കഥ ൮൮—കലിംഗവധം.

രാമനോടു ചൂതുപൊരുവാൻ രുഗ്മിയെ പ്രേരിപ്പിച്ചതു കലിംഗനാണ്. രുഗ്മിക്ക് അനുകൂലമായിനിന്ന് അശരീരി വിശ്വസിക്കയില്ലെന്നു ശഠിച്ചു രാമനെ അധിക്ഷേപിച്ചതിൽ പ്രാധാന്യം കലിംഗൻതന്നെ. രുഗ്മിയെ കൊന്നപ്പോൾ പേടിച്ചോടിയ കലിംഗനെ ബലഭദ്രരാമൻ ചാടിപ്പിടിച്ചു ദന്തമിടിച്ചു യമപുരത്തേക്കയച്ചു.

## കഥ ൮൯—പുത്രദൎശനം.

രാമകൃഷ്ണന്മാർ ഈശ്വരാവതാരപുരുഷന്മാരാണെന്നറിഞ്ഞു ദേവകി കംസനാൽ ഹനിക്കപ്പെട്ട പുത്രന്മാരെ കാണണം എന്നു പറകയാൽ മാധവൻ ജ്യേഷ്ഠനോടുകൂടി സുതലത്തിൽ ചെന്നു മഹാബലിയെ കണ്ടു. ആ ഭക്തോത്തമനാൽ യഥാവിധി പൂജിതനായ ഭഗവാൻ പറഞ്ഞു. "പ്രസിദ്ധന്മാരായ ആറു മനുപുത്രന്മാർ

ബ്രാഹ്മശാപത്താൽ ഹിരണ്യകശിപുവിൻെറ നന്ദനന്മാരായിട്ടും രണ്ടാമത്തു ദേവകീസുതന്മാരായിട്ടും ജനിച്ചു. ഒടുവിൽ കംസനാൽ വധിക്കപ്പെട്ടിട്ട് അവർ ഭവാൻെറ സമീപത്തു പാക്കുന്നു. എൻെറ മാതാവിനെ കാണിക്കാനായി അവരെ എനിക്കു തരണം. മനപുത്രന്മാരുടെ ശാപാന്തീനം. എൻെറ പാദത്തോട് അവക്കു ചേരേണ്ട കാലവുമായി". ബലി ഭഗവാനെ വണങ്ങി മനപുത്രന്മാരെ കൊടുത്തു. രാമകൃഷ്ണന്മാർ ജ്യേഷ്ഠന്മാരോടുകൂടി ഭൂമിയിൽ വന്നു അമ്മയെക്കണ്ടു വന്ദിച്ചു. ദേവകി മക്കളെ ആശ്ലേഷിച്ച് പരമാനന്ദമഗ്നയായി. പിന്നെ മനപുത്രന്മാർ മാതാവിൻെറ അനുവാദപ്രകാരം വിഷ്ണുപദം പ്രാപിച്ചു—പിന്നെ ഭഗവാൻ ഭക്തന്മാരായ ശ്രുതദേവൻ എന്ന ബ്രാഹ്മണൻേറയും ബഹുലാശ്വൻ എന്ന നൃപൻെറയും പൂജയാറ് അവരെ അനുഗ്രഹിച്ചു—കൃഷ്ണൻ ജലക്രീഡ തുടങ്ങിയ നാനാവിധകാമകലകളാൽ പതിനാറായിരത്തെട്ടു ഭാൎയ്യമാരേയും യഥാകാമം രമിപ്പിച്ചുകൊണ്ടു ദ്വാരകയിൽ സുഖമായി അധിവസിച്ചു.

ശ്ലോകം ൮൨.

അദ്ധാ ബുദ്ധിമദുദ്ധവായ വിമലം
ജ്ഞാനം മുദൈവാദിശൻ,
നാനാനാകിനികായചാരണഗണൈ—
രുൽബോധിതാത്മാ സ്വയം,
മായാം മോഹമയീം വിധായ ജഗതാ—
മുന്മൂലയൻ സ്വം കുലം
ദേഹഞ്ചാപി പയസ്സമുദ്രവസതിഃ
കൃഷ്ണോനിശം പാതു വഃ.

സാരം—പരമാത്മബുദ്ധിയുള്ളവനും വിരക്തനും ആയ ഉദ്ധവന്ന് വിശുദ്ധമായ ജ്ഞാനത്തെ സന്തോഷത്തോടുകൂടിത്തന്നെ ഉപദേശിക്കുന്നവനായി, പല ജാതികളിൽപ്പെട്ട ദേവന്മാരുടെ സമൂഹങ്ങളാൽ സ്വാത്മാവിനെ ഓൎമ്മിപ്പിക്കപ്പെടുന്നവനായി, തന്നത്താനെ ലോകങ്ങൾക്ക് മോഹമയിയായ മായയെ ഉണ്ടാക്കീട്ടു സ്വ

ന്തം വംശത്തേയും സ്വദേഹത്തേയും ഉന്മൂലനം ചെയ്യുന്നവനായി പാൽകടലിൽപോയി പള്ളികൊണ്ടരുളുന്ന കൃഷ്ണൻ നിങ്ങളെ സദാ പാലിക്കട്ടെ.

അത്ഥം—അദ്ധാബുദ്ധിമദുദ്ധവായ [അദ്ധാ (സത്യം, പരമാത്ഥം) ബുദ്ധിമാൻ (ബുദ്ധിയുള്ളവൻ) ആയ ഉദ്ധവന്ന് (പാരമാത്ഥബുദ്ധിയും വിരക്തിയും ഉള്ളവൻ, തത്വജ്ഞാനി അഥവാ ആസ്തിക്യബുദ്ധിയുള്ളവൻ എന്നു ഭാവം] വിമലം (വിഗതമായ മലത്തോടുകൂടിയതു, നിർമ്മലം, വിശുദ്ധം) ജ്ഞാനം (ജ്ഞാനത്തെ) മുദാ (സന്തോഷത്തോടുകൂടി) ഏവ (തന്നെ) ആദിശൻ (ഉപദേശം ചെയ്യുന്നവൻ) നാനാനാകിനികായചാരണഗണൈഃ [നാനാ (പല) നാകികളുടെ (നാകത്തിലുള്ളവരുടെ, സ്വർഗ്ഗവാസികളുടെ) നികായങ്ങളാലും (ജാതികളാൽ, കൂട്ടങ്ങളാലും) ചാരണന്മാരുടെ (പാടികൊണ്ട് അലഞ്ഞുനടക്കുന്ന ഒരുതരം ദേവന്മാരുടെ) ഗണ (സമൂഹ) ങ്ങളാലും (വിദ്യാധരൻ, അപ്സരസ്സ്, യക്ഷൻ, ഗന്ധർവ്വൻ, കിന്നരൻ, സിദ്ധൻ ഇത്യാദി ദേവന്മാരിൽ പലേ അവാന്തരവിഭാഗങ്ങളുമുണ്ട്] ഉൽബോധിതാത്മാ [ഉൽബോധിതമായ (അറിയപ്പെട്ട) ആത്മാവിനോടുകൂടിയവൻ, സ്വാത്മാവിനെ ഓർമ്മിക്കപ്പെട്ടവൻ, സ്വർഗ്ഗാരോഹണകാലമായി എന്നു ദേവന്മാർ അറിയിച്ചു] സ്വയം (തന്നെത്താനെ) ജഗതാം (ജഗത്തുകൾക്കു, ലോകങ്ങൾക്കു) മോഹമയീം (മോഹമയിയെ) മായാം (മായയെ) വിധായ (വിധാനം ചെയ്തിട്ട്, ഉണ്ടാക്കീട്ടു) സ്വം (സ്വമായ, സ്വന്തം) കുലം (കുലത്തെ, വംശത്തെ) ദേഹം (ദേഹത്തെ, നവശരീരത്തെ) ച, അപി (ഉം) ഉന്മൂലയൻ (ഉന്മൂലനം ചെയ്യുന്നവൻ, നശിപ്പിക്കുന്നവൻ) പയസ്സമുദ്രവസതിഃ [പയസ്സമുദ്രം (പാൽകടൽ) ആകുന്ന വസതിയോട് (വാസസ്ഥാനത്തോടുകൂടിയവൻ) ആയി] കൃഷ്ണഃ (കൃഷ്ണൻ) വഃ (നിങ്ങളെ) അനിശം (സദാ) പാതു (പാലിക്കട്ടെ).

കഥ ൯൦—ഉദ്ധവോപദേശം.

ഉദ്ധവൻ—'ശ്രീകൃഷ്ണാ! ഭഗവല്ലോകത്തേക്ക് എന്നേക്കൂടെ കൂട്ടിക്കൊണ്ടുപോകണം'.

ഭഗവാൻ—'ത്വം തു സവ്വം പരിത്യജ്യ—സ്നേഹം സ്വജനബ

സ്വഷു മയ്യാവേശ്യമനാസ്സമൃക്—സമദൃക് വിചരസ്വ ഗാം (പ്രപഞ്ചം മായയാണ് എന്നറിഞ്ഞു, സ്വജനസ്നേഹം വിട്ടു, മനസ്സ് എങ്കൽ സമൎപ്പിച്ചു സമചിത്തനായി ഭവാൻ സഞ്ചരിച്ചാലും)'.

ഉദ്ധവന്റെ ഇരുപത്തൊന്നു ചോദ്യവും ഭഗവാന്റെ ഉത്തരവും.

ചോദ്യം—൧. 'ഭഗവൻ! സംഗം കളയാൻ ഉപായമെന്തു?'.

ഉത്തരം—'ഉദ്ധവാ! ലോകതത്വത്തെ വിമൎശിക്കുക' [ലോകതത്വവിമൎശനത്തിന് അനുഗുണമായ അവധൂതയദുസംവാദവും പറഞ്ഞു കേൾപ്പിച്ചു].

ചോ—൨. 'വിഷയങ്ങളിൽ വൎത്തിക്കുന്ന ദേഹികൾ വിഷയങ്ങളിൽ ബന്ധമുണ്ടാകാതെ ഇരിക്കുന്നതും ബന്ധമുണ്ടാകുന്നതും എങ്ങനെ' [അഥവാ,

'ഗുണേഷു വൎത്തമാനോപി—ദേഹജേഷ്വനപാവൃതഃ
ഗുണൈൎന്ന ബദ്ധ്യതേ ദേഹീ—ബദ്ധ്യതേ വാ കഥം വിഭോ!']

ഉ—'ബന്ധം അവിദ്യകൊണ്ടും മോക്ഷം വിദ്യകൊണ്ടും ഉണ്ടാകുന്നു'.

ചോ—൩. 'വിദ്വാൻ ആര്?'.

ഉ—'ജിതേന്ദ്രിയന്മാരും, ഭാഗവതന്മാരും, ബോധികളും, ലോകാനുഗ്രഹപരന്മാരും ആയ മഹാന്മാർ വിദ്വാന്മാരാണ്'.

ചോ—൪. 'ഭക്തി എന്നാൽ എന്തു?'.

ഉ— 'സൎവ്വാത്മനാ ഭഗവാനെ സ്നേഹിക്കുന്നതു ഭക്തി. കായം വാക്കു മനസ്സ് ഇവയാൽ എപ്പോഴും ചെയ്യുന്നതെല്ലാം ഈശ്വരപരമായി ചെയ്യുന്നതുതന്നെ ഭക്തി. ഇതുകൊണ്ടു മോക്ഷവും സിദ്ധിക്കും.'

ചോ—൫. 'ബന്ധമോക്ഷങ്ങൾക്കു വിഷയമാര്?'

ഉ—'പരമാത്മാവാണു ബന്ധമോക്ഷങ്ങൾക്കെല്ലാം വിഷയം. പരമാത്മാവു താൻതന്നെ അനാദിയായ മായയോടു ചേരുമ്പോൾ ഗുണബന്ധം നിമിത്തം ജീവാത്മാവു ആകുന്നു. അങ്ങനെ വിഷയാസക്തമായ ജീവന്റെ മായാബന്ധത്തെ സാത്വികോപാസന കൊണ്ടു പോക്കി തെളിയിക്കണം'.

ചോ—൬. 'വിഷയം ആപത്തിനു മൂലമാണ് എന്നു പ്രത്യക്ഷമായിരിക്കുമ്പോൾ വിഷയങ്ങളെ സേവിക്കാൻ കാരണമെന്തു?'.

ഉ—'അനാത്മാക്കളായ ദേഹാദികളിൽ അഹംബുദ്ധി ആത്മാവിൽ നില്ക്കുന്നതുകൊണ്ടു മനസ്സു രജോഗുണയുക്തമാകുന്നു.—കാമം രജോഗുണധ്യാനംകൊണ്ടുണ്ടാകുന്നു.—ഗുണാതീതമായ ആത്മാവിനെ ധ്യാനിച്ചിട്ടു മനസ്സിലുള്ള രജസ്സിനെ കളയണം.

ചോ—റ. 'ഹംസസനകസംവാദം എന്തു?'

ഉ—'അന്യോന്യം ചേൎന്നിരിക്കുന്ന വിഷയമനസ്സുകളുടെ വേർപാട് എങ്ങനെ എന്നു നാന്മുഖനോടു സനകാദികൾ ചോദിച്ചു. ഉത്തരം തോന്നാഞ്ഞ് എന്നെ ബ്രഹ്മാവു സ്മരിച്ചു. ഞാൻ ഹംസമായിട്ടവതരിച്ചു—'ഭയാതീതനായിരിക്കുന്ന എന്നെ സാനന്ദം ആശ്രയിച്ചു വിഷയമനസ്സുകളെ വേർപെടുത്തണം.'—എന്നു പറഞ്ഞു'.

ചോ—വ. 'ഹംസസംവാദങ്ങൾ പലതുണ്ടല്ലൊ. അതിൽ പ്രാധാന്യമേറിയത് ഏതു?'

ഉ—'ശ്രേയസ്കരമായിട്ടുള്ളതു ഭക്തിമാൎഗ്ഗംതന്നെ'

ചോ—ൻ. 'ധ്യാനമാൎഗ്ഗം എങ്ങനെ?'

ഉ—'പ്രാണവായുവിനെ ജയിച്ചു ഹൃൽപത്മത്തിലെ കൎണ്ണികക്കു ഭഗവദ്രൂപം കല്പിച്ചു ധ്യാനിക്കണം'.

ചോ—൧൦. 'ധ്യാനത്താൽ ഉണ്ടാകുന്ന സിദ്ധികളേവ?'.

ഉ—'അണിമാദികളായ അഷ്ടൈശ്വൎയ്യസിദ്ധികൾ, ഭഗവല്ലാഭം, നിവൃത്തിമുതലായവയാണ്. സകലതും ഈശ്വരാംശമാണ്'.

ചോ—൧൧. 'സൎവ്വാംശസ്വരൂപമഹത്വം നിൎവ്വചിക്കുക'.

ഉ—'സൎവ്വവസ്തുക്കളിലും അന്തൎഭവിച്ചിരിക്കുന്ന ഗുണാതീതൻ ഞാൻതന്നെ'.

ചോ—൧൨. 'നാലാശ്രമങ്ങൾക്കും നാനാവൎണ്ണങ്ങൾക്കും ആശ്രയം ഭക്തിയാണല്ലൊ. അതുകൊണ്ടു വൎണ്ണാശ്രമങ്ങളുടേയും ഭക്തിസാധനങ്ങളുടേയും ഉത്ഭവങ്ങളും വൎണ്ണാശ്രമങ്ങൾക്കു ഭക്തിസാധനങ്ങളായ കൎമ്മങ്ങളും എന്തെല്ലാമാണ്?'.

ഉ—'സൎവ്വവസ്തുക്കളിലും സൎവ്വസാധാരണമായി ഏകമായിട്ടുള്ളത് ആത്മാവാണ്. ആ ആത്മാവിനെ അറിയണം. ഇതിനു ജ്ഞാനം എന്നു പറയുന്നു. ആത്മാവിൻെറ യുക്തിയെ ചിന്തിക്കു

ന്നതു വിജ്ഞാനമത്രേ. ലോകത്തിലെ കൎമ്മബഹുലത്വം കണ്ടു വൈരാഗ്യമുണ്ടാക്കണം. ആത്മജ്ഞാനം, വിജ്ഞാനം, വൈരാഗ്യം, ഭഗവൽകഥാസക്തി, കീൎത്തനശ്രദ്ധ ഇവയെല്ലാം ഭക്തിസാധനങ്ങളാണ്'.

ചോ—൫൨. 'യമനിയമാദികളെ വിവരിക്കുക'.

ഉ—'ഹിംസകൂടാതെ ഇരിക്കുന്നതും, ഇന്ദ്രിയനിഗ്രഹവും, ബുദ്ധിയുടെ അടക്കവും മററും ശമദമാദികളാണ്—അന്തരിന്ദ്രിയനിഗ്രഹം, മനശ്ശാന്തി, സൎവ്വകൎമ്മനിവൃത്തി ഇവ ശമവും; ബഹിരിന്ദ്രിയനിഗ്രഹം, സംയമനം ഇവ ദമവും; ശരീരംകൊണ്ടു സാധിക്കുന്നതും മററു യാതൊന്നിനേയും ഉപേക്ഷിക്കാത്തതും ആയുള്ള കൎമ്മമെല്ലാം യമവും; (അഹിംസാ, സത്യവചനം—ബ്രഹ്മചൎയ്യമകല്കതാ—അസ്തേയമിതി പഞ്ചൈതേ—യമാശ്ചൈവ വ്രതാനിച) പ്രതിജ്ഞ, ഉപവാസാദിവ്രതം, ബന്ധനം, നിശ്ചയം, സങ്കല്പം ഇത്യാദി പലെ അൎത്ഥങ്ങൾ ഉള്ളതും, ദേശകാലാധിസാധനാപേക്ഷമായ സന്ധ്യോപാസനജപാദികളും യമവും ആകുന്നു. (ശൌചമിജ്യാതപോദാനം—സ്വാധ്യായോപസ്ഥനിഗ്രഹഃ— വ്രതമൌനോപവാസഞ്ച—സ്നാനഞ്ച നിയമാ ദശ').

ചോ—൫൩. 'ദോഷം ഗുണംകൊണ്ടു ഭേദമായിട്ടു വേദത്തിൽ പറയുന്നു. അപ്പോൾ വേദം ദ്വൈതകാരണമാണോ?'.

ഉ—'ജ്ഞാനം,ഭക്തി, കൎമ്മം, ഈ മൂന്നു യോഗങ്ങളും പുരുഷാൎത്ഥസാധനങ്ങളാണ്. ജ്ഞാനകാണ്ഡം വിരക്തന്തന്നെ. കാമികൾ മനസ്സിൽ കൎമ്മമനശ്ശുദ്ധി വരണം. കാമംപോകാത്ത അവസ്ഥയിൽ ഭക്തിയുണ്ടാകുന്നു. കൎമ്മത്താൽ ജ്ഞാനത്തിന്ന് അഭേദം കല്പിച്ചാൽ ഗുണദോഷജ്ഞാനം വൈരാഗ്യകൎമ്മവിരുദ്ധമാകയില്ല. ഈ വിധി ജ്ഞാനമായ വിവേകത്തിന്നായിട്ടാണ്'.

ചോ—൫൪. 'തത്വസംഖ്യ എത്ര?'.

ഉ—'തത്വങ്ങൾ മായാകാൎയ്യങ്ങളാകയാൽ അവയെ യുക്തന്മാർ ഒന്ന്,മൂന്ന്, പതിനൊന്ന്, ഇരുപത്തഞ്ച് എന്ന് പലേ വിധത്തിലും വിധിക്കുന്നു'.

ചോ—൫൫. 'പ്രകൃതിപുരുഷന്മാരെ നിൎവ്വചിക്കുക'.

ഉ—'സൎവ്വഭേദങ്ങളും തോന്നിക്കുന്നതു പ്ര ..........കൃതി

കല ചൈതന്യാത്മാവായി സൎവ്വഗനായിരിക്കുന്നത് പുരുഷനമാണ്. എന്നാൽ പ്രകൃതിയും പുരുഷനും രണ്ടല്ല ഏകമാണെതാനും'.

ചോ—൧൭. 'ജനനമരണരൂപമായ സംസാരത്തിന്റെ ഹേതുക്കൾ ഏവ?'.

ഉ—'കൎമ്മസംയുക്തമായ മനസ്സ് ഓരോ ശരീരത്തിൽ ചെന്നു വ്യാപിച്ചിട്ടു ജനനവും മരണവും ഉണ്ടാകുന്നു. പൂൎവ്വദേഹത്തിന്റെ ഓൎമ്മയില്ലാതെ ആകുന്ന അവസ്ഥയാണ് മരണം. പിന്നെ ഒരു ദേഹം ഞാനെന്നുകണ്ടു കാരണം ധരിക്കുന്നതു ജനനംതന്നെ. എന്നാൽ ആത്മാവിന്റെ പരമാൎത്ഥജ്ഞാനത്തിൽ ജനനവും മരണവും ഇല്ല'.

ചോ—൧൮. 'ആത്മാഭിമാനത്തെ ഹനിക്കാൻ ഉത്തമമായ മാൎഗ്ഗമെന്ത്?'.

ഉ—'സംസാരത്തിന്റെ പരമാൎത്ഥങ്ങളെ ചിന്തിച്ചു സംസാരാഭിമാനങ്ങൾ കളയണം. (ഭിക്ഷുഗീത ഭഗവാൻ പറഞ്ഞു) സംസാരാദികൾ ഗുണമയമായിരുത്താനും. ഗുണമയമായ വിഷയത്തിൽ ചേരാതെ ഗുണമായ വിഷയം വിട്ടാൽ മായയെ വെട്ടിത്തെ പുരുഷാൎത്ഥത്തെ സാധിക്കാം (ഉദാഹരണത്തിന് ഐളന്റെ കഥ പറഞ്ഞു)'.

പത്താൻപതാമത്തെ ചോദ്യത്തിനു ഭഗവൽപൂജാവിധിയെ ഭഗവാൻ ഉപദേശിച്ചു.

ചോ—൨൦. 'സംസാരം ആത്മാവിനോ ദേഹത്തിനോ?'.

ഉ—'ആത്മാവും ദേഹവും തമ്മിൽ സംബന്ധിക്കുന്നതാണ് സംസാരം'.

ചോ—൨൧. 'പ്രായേണ മനസ്സമാധാനമുള്ള യോഗികളും ഈ യോഗം ദുസ്സാധമാകയാൽ മോക്ഷസിദ്ധിക്ക് എളുപ്പവഴി പറയണം'

ഉ—'സൎവ്വഭൂതങ്ങളേയും ഈശ-രാത്മകമായി കല്പിച്ച് ഉപാസിക്കുക''.

ഇങ്ങിനെ ഭഗവാന്റെ ഉപദേശങ്ങൾ കേട്ടു തുഷ്ടിപ്പെട്ട് ഉദ്ധവൻ ഭഗവാനെ നമസ്കരിച്ചു ഭഗവദാജ്ഞയാൽ ഭഗവദ്ധ്യാനത്തോടുകൂടി ബദൎയ്യാശ്രമത്തിൽ ചെന്നു തപസ്സുചെയ്തു പരമാത്മാപ്രാപ്തിയെ പ്രാപിച്ചു.

ജ്ഞാ.൫.൦

കഥകൾ——ഭഗവൽസ്തുതി.

(൯൧) മുനികൾ, സിദ്ധന്മാർ, ഗന്ധൎവ്വന്മാർ, വിദ്യാധരന്മാർ, കിന്നരന്മാർ, പിതൃക്കൾ, നാഗങ്ങൾ, ചാരണന്മാർ, അപ്സരസ്സുകൾ, ഭൂതങ്ങൾ, ഇന്ദ്രാദിദേവകൾ, ബ്രഹ്മാവ്, ശിവൻ മുതലായവർ അംബരത്തിൽ വന്നുനിന്നു പൂമലർ തൂകി ഭഗവാനെ സ്തുതിച്ചു. (൯൨) നിൎഗ്ഗുണനും നിഖിലലോകാശ്രയനും ആയ ഈശ്വരൻ സത്വഭൂതനാണെങ്കിലും നിഷ്കളനായിട്ടാണ് നില്ക്കുന്നതു. ആ പരബ്രഹ്മത്തിൽനിന്നു മായ ഉത്ഭവിച്ചു. ബ്രഹ്മത്തിനു മായാബന്ധമില്ലെങ്കിലും അത് അതിൽ ചേൎന്നു മയങ്ങി. അവ്യക്തമായ ബ്രഹ്മത്തിനു മായാശക്തിയാൽ സുവ്യക്തമായ ഒരു പുരുഷരൂപം ഉണ്ട് എന്നു തോന്നി. യോഗനിദ്രയിൽ ശയിച്ചിരിക്കുന്ന ആ മായാമയന്റെ നാഭീസരോജത്തിൽ ബ്രഹ്മാവുണ്ടായി. ബ്രഹ്മാവ് സകലസൃഷ്ടികളും ചെയ്തു. (൯൩) ഈശൻ ആദ്യം സനകൻ സനന്ദൻ സനൽകുമാരൻ സനാതൻ എന്നു നാലായിട്ട് അവതരിച്ചു. ബ്രഹ്മചൎയ്യനിഷ്ഠയെ കാണിക്കാനാണ് സനകാദികൾ ജനിച്ചതു. (൯൪) ലോകൎക്കു സാത്വതതന്ത്രോപദേശംചെയ്വാൻ സാത്വികനായ നാരദനായി ഭഗവാൻ അവതരിച്ചു.(൯൫) തപോബലത്തെ ലോകത്തിൽ പ്രദൎശിപ്പിക്കാൻ വിഷ്ണു നരനാരായണന്മാരായി അവതരിച്ചു.(൯൬) അത്രിപത്നിയായ അനസൂയയിൽ ദത്താത്രേയൻ എന്ന സംജ്ഞയോടുകൂടി ജനിച്ചു ഭഗവാൻ ദണ്ഡനീതികളെല്ലാം ഉപദേശിച്ചു.

(൯൭) ബ്രഹ്മമുഖത്തുനിന്നു വേദം ഹരിച്ച ഹയഗ്രീവനെ വിഷ്ണു മത്സ്യമായി ജനിച്ചു ഹനിച്ചു. (൯൮) ദുൎവ്വാസശ്ശാപത്താൽ ജരാനരവന്ന ദേവന്മാൎക്ക് അമൃതംലഭിക്കാനായി സുരാസുരന്മാർ യോജിച്ചു മന്ദരഗിരിയെ മത്താക്കി വാസുകിയെ പാശമാക്കി പാലാഴി മഥിക്കുമ്പോൾ താണ പൎവ്വതത്തെ ഉയൎത്താൻ നാരായണൻ കൂൎമ്മമായി അവതരിച്ചു. (൯൯) മന്ദരം അധികം പൊങ്ങിയപ്പോൾ താഴ്ത്താൻ അന്നു ഈ കൃഷ്ണൻ പക്ഷിയായി അവതരിച്ചു. (൧൦൦) പാൽക്കടലിൽനിന്നു ദേവന്മാൎക്ക് അമൃതംകൊണ്ടുവന്നു കൊടുക്കാനും ഭൂമിയിൽ ആയുൎവ്വേദത്തെ ഉപദേശിക്കാനും ആയി വൈകുണ്ഠൻ ധന്വന്തരിയായി ജനിച്ചു. (൧൦൧) അസുരന്മാരോട് അമൃതംവാങ്ങി സുരന്മാൎക്കു കൊടുക്കുന്നതിനും ശാസ്താവിന്റെ ജനനത്തിനുമായി വിഷ്ണുഭഗവാൻ മോഹിനീവേഷം പൂണ്ടു.

(൧൦൨) സനകാദികളുടെ ശാപത്താൽ ജയൻ എന്ന വിഷ്ണുപാർഷദൻ ഹിരണ്യാക്ഷനായിജ്ജനിച്ചു ഭൂമിയെ സമുദ്രത്തിൽ താഴ്ത്തി. അപ്പോൾ ബ്രഹ്മാവിൻെറ മൂക്കിൽനിന്നു വരാഹമായി അവതരിച്ചു ദാമോദരൻ അസുരനെക്കൊന്നു മേദിനിയെ സ്ഥാനത്താക്കി. (൧൦൩) കയാധുവിൻെറ ഗർഭത്തിൽ വച്ചുതന്നെ നാരദങ്കൽനിന്ന് ഉപദേശം സിദ്ധിച്ചു പരമഭാഗവതനായിത്തീൎന്ന പ്രഹ്ലാദൻ എന്ന ബാലനെ രക്ഷിക്കാനും, ത്രൈലോക്യകണ്ടകനായ ഹിരണ്യകശിപുവിനെ സംഹരിച്ചു ലോകത്തിനു കുശലം ഉണ്ടാക്കാനും ആയി ഹൃഷീകേശൻ സ്തംഭത്തിൽനിന്നു നരസിംഹമായി പുറപ്പെട്ടു. (൧൦൪) പയോവ്രതത്താൽ പ്രസാദിച്ച കേശവൻ അദിതീപുത്രനായി ഉപേന്ദ്രൻ എന്ന നാമത്തോടുകൂടി ജനിച്ചു. നൎമ്മദാതീരത്തു യാഗംകഴിച്ചുകൊണ്ടിരുന്ന മഹാബലിയോടു മൂന്നടിസ്ഥലത്തിനു നീർവാങ്ങി ആകാശഭൂമിപാതാളങ്ങളെ ത്രിപാദമായി വാമനരൂപി വീണ്ടെടുത്തു.

(൧൦൫) രേണുകയുടേയും ജമദഗ്നിയുടേയും തനയനായിജ്ജനിച്ച രാമൻ ശിവനെ തപസ്സുചെയ്തു പരശു വാങ്ങി, സുബ്രഹ്മണ്യനുമൊരുമിച്ചു വിദ്യാഭ്യാസംചെയ്തു പാൎക്കുന്ന കാലത്തു കാൎത്തവീൎയ്യൻ ദേവപശുവിനെ കരസ്ഥമാക്കാൻവേണ്ടി സ്വപിതാവിനെ ഹരിച്ച വസ്തുതയറിഞ്ഞു വന്ന് ഇരുപത്തൊന്നുതവണ ഭൂപ്രദക്ഷിണംചെയ്തു ക്ഷത്രിയന്മാരെ ഒടുക്കുകയും, സമന്തപഞ്ചകം എന്ന ഒരു രക്തഹ്രദം ഉണ്ടാക്കി അതിൽ പിതൃക്രിയ ചെയ്കയും വീരഹത്യാപാപത്തെ നശിപ്പിക്കാൻ കേരളഖണ്ഡം വരുണനോടു വാങ്ങി ബ്രാഹ്മണൎക്കു ദാനംചെയ്കയും ഉണ്ടായി. (൧൦൬) ജയവിജയന്മാർ രണ്ടാമതു രാവണകുംഭകൎണ്ണന്മാരായിജ്ജനിച്ചു ദേവന്മാരേയും സാധുക്കളേയും ഉപദ്രവിക്കയാൽ മാധവൻ അനന്തശംഖചക്രങ്ങളോടു (ലക്ഷ്മണഭരതശത്രുഘ്നന്മാരോടു) കൂടി ദശരഥപുത്രനായിജ്ജനിച്ചു, താടകസുബാഹുതുടങ്ങിയ വീരന്മാരെ കൊന്നു, ദിവ്യാസ്ത്രമന്ത്രങ്ങൾ ലഭിച്ചു, വിശ്വാമിത്രൻെറ യാഗം രക്ഷിച്ചു, അഹല്യയെ പാദസ്പൎശത്താൽ പരിശുദ്ധയാക്കി, ശിവചാപം ഭഞ്ജിച്ചു, സീതയെ പരിണയിച്ചു, പരശുരാമനെ ജയിച്ചു, അയോദ്ധ്യയിൽ സഭാൎയ്യന്മാരായ അനുജന്മാരോടുകൂടി സുഖമായിപാൎത്തു. കൈകേയിയാൽ പ്രാ

ൎത്ഥിതനായ ദശരഥനെ സത്യവാനാക്കാനായി സീതാലക്ഷ്മണന്മാരോടുകൂടി നിഷാദന്റെ വഞ്ചിയിൽകയറി ഗംഗകടന്നു ഭരദ്വാജനെ വന്ദിച്ചു പഞ്ചവടിയിൽ പാൎക്കുന്ന കാലത്ത് ലക്ഷ്മണനാൽ നാസാച്ഛേദം ചെയ്യപ്പെട്ട ശൂൎപ്പണഖയുടെ സഹജന്മാരായ ഖരദൂഷണത്രിശിരസ്സുകളേയും സൈന്യങ്ങളേയും യമപുരത്താക്കി. രാവണൻ രാമനെ മാരീചമായയിൽ ഭ്രമിപ്പിച്ചകററി സീതയെ അപഹരിച്ച് അശോകവനികയിലാക്കി. ലക്ഷ്മണയുക്തനായ രാമൻ ജടായുസ്സിനെ സംസ്കരിപ്പിച്ചു, കബന്ധനെ ഹനിച്ചു, ശബരിയെക്കണ്ടു പമ്പാതടത്തിൽചെന്നു ഹനുമാനോടുകൂടി സുഗ്രീവനെകണ്ടു സഖ്യംചെയ്തു ബാലിയെക്കൊന്നു മതംഗാശ്രമത്തിൽ പാൎത്തു. തെക്കോട്ടയച്ച വാനരന്മാരിൽ പ്രധാനനായ ഹനുമാൻ സമുദ്രംകടന്നു ലങ്കയിൽചെന്നു ലക്ഷ്മിയെ ജയിച്ചു സീതയെക്കണ്ട് അംഗുലീയം കൊടുത്തു വസ്തുതയറിയിച്ചു ചൂഡാമണി വാങ്ങി തോരണം മുറിച്ച് എതിൎത്തുവന്ന രാക്ഷസന്മാരെ കൊന്നു ബ്രഹ്മാസ്ത്രബദ്ധനായി രാവണനെക്കണ്ട് ആ രാജധാനി മുഴുവൻ ചുട്ട് വിജയിയായി ചെന്നു രാമനെ വന്ദിച്ചു. രാമൻ കപികളെക്കൊണ്ടു സമുദ്രത്തിൽ ചിറയിടീച്ചു ലങ്കയിൽച്ചെന്നു പുത്രാമാത്യസേനായുക്തനായ രാവണനെക്കൊന്നു അഗ്നിശുദ്ധയായ പ്രിയതമയെ സ്വീകരിച്ചു പുഷ്പകത്തിൽകൂടെ അയോദ്ധ്യയിൽചെന്നു പ്രജകളെ രക്ഷിച്ചു പാൎത്തു. സ്വല്പ അപവാദംകൊണ്ടു സീതയെ വനത്തിൽ ഉപേക്ഷിച്ച ശേഷം വിശ്രുതമായ അശ്വമേധംചെയ്തു കുശനു രാജ്യംകൊടുത്തു സരയൂനദിയിൽ മുങ്ങി വൈകുണ്ഠം പ്രാപിച്ചു.

(൨൦) ദൈത്യാരി കപിലനായി ജനിച്ചു മാതാവായ ദേവഹൂതിക്ക് ഉപദേശം നൽകയും, അറുപതിനായിരം സഗരപുത്രന്മാരെ കോപാഗ്നിയിൽ ദഹിപ്പിക്കയും സാംഖ്യമതം സ്ഥാപിക്കയുംചെയ്തു. (൨൧) വേദത്തെ വ്യസിക്കുന്നതിനും പുരാണങ്ങളെ നിൎമ്മിക്കുന്നതിനും ആയി ഗരുഡധ്വജൻ ബാദരായണനായി അവതരിച്ചു. (൨൨) സതിയേയും ശിവനേയും ക്ഷണിക്കാതെ അവമാനിച്ചു യാഗംതുടങ്ങിയ ദക്ഷനെ വീരഭദ്രൻ കൊന്നശേഷം വനമാലിയുടെ സാമവാക്യത്താൽ സംഹാരമൂൎത്തി ആ പ്രജാപതിയെ ജീവിപ്പിക്കാൻ ബ്രഹ്മാവിന് അനുജ്ഞകൊടുത്തു (൨൩) മാതാവായ സുരു

ചിയാൽ അധിക്ഷിപ്തനായ സുനീതീപുത്രൻ അഞ്ചാമത്തെ വയസ്സിൽ നാരദനോട് ഉപദേശംവാങ്ങി തപസ്സുചെയ്തപ്പോൾ ബലിധ്വംസി പ്രത്യക്ഷമായി വന്ന് ആ ധ്രുവനെന്ന ബാലനെ അനുഗ്രഹിച്ചു. സുരുചി കാട്ടുതീയിൽപ്പെട്ടു മരിച്ചശേഷം ഉത്തമൻ എന്ന അനുജനെ കൊന്ന യക്ഷന്മാരേവെന്ന് ഏറിയോരുകാലം രാജ്യഭാരംചെയ്തു ധ്രുവൻ സുഖമായി പാർത്തു.

(൧൧) പൃഥുചക്രവത്തിയായി അവതരിച്ച ഈ കംസാരി കീത്തിശാലിയായി പ്രജകളെ പാലിച്ചു. (൧൨) പാണ്ഡ്യരാജനായ ഇന്ദ്രദ്യുമ്നൻ അഗസ്ത്യശാപംകൊണ്ട് ഗജേന്ദ്രനായി പരിണമിച്ചു പാൽക്കടലിൻെറ നടുക്കുള്ള ത്രികൂടഗിരിയിൽ സഞ്ചരിക്കുന്ന കാലത്ത് ഒരു മദ്ധ്യാഹ്നത്തിൽ താമരപ്പൊയ്കയിൽ ഇറങ്ങിയപ്പോൾ ദേവലശാപത്താൽ മുതലയായിത്തീന്ന ഹൂഹൂ എന്ന ഗന്ധവ്വൻ കാലിൽ പിടികൂടി. ഗ്രാഹത്തെ വിടീക്കാൻ നിവൃത്തിയില്ലാതെ വളരെക്കാലം നിന്നുഴന്ന ഗജേന്ദ്രൻ താമരപ്പൂവു പറിച്ച് അധോക്ഷജനെ അച്ചിച്ചു ഭജിച്ചപ്പോൾ ഭഗവാൻ ചക്രപാണിയായിവന്നു നക്രത്തെ ഖണ്ഡിച്ചു ഇന്ദ്രദ്യുമ്നനു സാരൂപ്യംകൊടുത്തു.

(൧൩) അംബരീഷൻെറ ഹരിവാസരം മുടക്കി കൃത്യയെക്കൊണ്ടു സംഹരിപ്പിക്കാൻ തുടങ്ങിയ ദുവ്വാസസ്സിനെ വിശ്വംഭരൻ അയച്ച ചക്രം സവ്വലോകങ്ങളിലും ഭ്രമിപ്പിച്ച് ഒടുവിൽ ഭക്തവത്സലൻ ആ ഭക്തൻെറ കാല്ക്കൽതന്നെ ആ മുനിയെ ശരണം പ്രാപിപ്പിച്ചു. (൧൪) ഏകാദശി മുടക്കാത്തപക്ഷം ഭായ്യ സന്ധ്യാബലിയുടെ മടിയിൽവച്ച് മകൻ ധമ്മാംഗദൻെറ ശിരസ്സും രുക്മാംഗദൻ അറക്കണമെന്ന ദ്വിതീയദാരങ്ങളായ മോഹിനി അപേക്ഷിച്ചപ്പോൾ അതിന്ന് ഒരുങ്ങിയ ഭക്തനെ കൈടഭാരി ഗരുഡാരൂഢനായി വന്നു അനുഗ്രഹിച്ചു ഭക്തദാസൻ നാട്ടുകാക്കു മുഴുവൻ മുക്തികൊടുത്തു (൧൫) സത്യത്തിനുവേണ്ടി രാജ്യം ഭായ്യ പുത്രൻ ജാതിഎന്നു വേണ്ട സവ്വവും ഉപേക്ഷിച്ച ഹരിശ്ചന്ദ്രൻ സ്വസന്താനം മരിച്ചുകിടക്കുമ്പോൾ നിദ്രാഷയാണെന്നറിഞ്ഞിട്ടും പ്രിയതമയുടെ ഗളച്ഛേദം സ്വസ്വാമികല്പനയാൽ ചെയ്യാൻ ഒരുങ്ങിയ സമയം ശ്രീവത്സലാഞ്ഛനൻ പ്രത്യക്ഷമായി വന്നു ഭക്തനെ കാത്തു.

(൱൫൩) ശകുനിപുത്രനായ വൃകൻ എന്ന അസുരൻ നാരദന്റെ ഉപദേശപ്രകാരം ശിവനെ തപസ്സുചെയ്തു പ്രത്യക്ഷമാക്കി സ്വകരത്താൽ മൂൎദ്ധാവിൽ തൊട്ടാൽ ഉടൻ ആ ആൾ മരിക്കണം എന്നു വരം വാങ്ങി ഭഗവാന്റെ ശിരസ്സിൽതന്നെ തൊട്ടു പരീക്ഷിക്കണമെന്നു നിശ്ചയിച്ചു. അനുഗ്രഹിച്ചിട്ടു നിഗ്രഹിക്കുന്നത് അദൌഗ്യമാണെന്നുകരുതി ത്രിപുരാരി വൃഷഭാധിരൂഢനായി ഓടി. അസുരൻ പിന്നാലെ ചെല്ലുന്നതുകണ്ടു നാരായണൻ ഒരു ബാലനായി ചെന്നുനിന്നു വൃകനോടു സംഗതിചോദിച്ചറിഞ്ഞിട്ടു ചുടലക്കാട്ടിൽ നൃത്തം ചെയ്യുന്ന ഭിക്ഷാരിയുടെ വരം ഫലിക്കയില്ല എന്നു പറഞ്ഞു ബോധിപ്പിച്ചു. ഈശ്വരമായയിൽ ഭ്രമിച്ചു വൃകൻ സ്വശിരസ്സിൽ ഹസ്തംവച്ചു ഭസ്മമായി. (൱൫൪) സരസ്വതീതീരവാസികളായ താപസന്മാർ‌വേണ്ടി ബ്രഹ്മവിഷ്ണുമഹേശ്വരന്മാരെ ഭൃഗു പരീക്ഷിച്ചു. മഹാവിഷ്ണുവിനെപ്പോലെ ശാന്തനായി ആരും ഇല്ല എന്നു തീൎച്ചപ്പെടുത്തി.

(൱൫൫) നാഭിയുടേയും മേരുദേവിയുടെയും പുത്രനും പ്രസിദ്ധനും ആയിരുന്ന ഋഷഭൻ എന്ന രാജാവും ശാൎങ്ഗിതന്നെ. (൱൫൬) കലികാലം ഒട്ടു അവസാനിക്കാറാകുമ്പോൾ വിഷ്വക്സേനൻ കല്ക്കിയായി അവതരിക്കും. സ്നേഹിക്കുന്നവൎക്കും ദ്വേഷിക്കുന്നവൎക്കും കാമിക്കുന്നവൎക്കും ഭജിക്കുന്നവൎക്കും യജിക്കുന്നവൎക്കും ധ്യാനിക്കുന്നവൎക്കും സ്തുതിക്കുന്നവൎക്കും രക്ഷാധികാരിയായ ഭഗവാൻ ശ്രീനാരായണൻ മുക്തികൊടുക്കുന്നു. ധൎമ്മത്തിനു വാട്ടം തട്ടുമ്പോഴൊക്കെയും ഭക്തവത്സലൻ അവതരിച്ചു അധൎമ്മത്തെ ധ്വംസിച്ചു ധൎമ്മത്തെ സ്ഥാപിക്കുന്നു. ഇപ്രകാരം കരുണാശാലിയായി രാമകൃഷ്ണരൂപം ധരിച്ചു വിളങ്ങുന്നവ വിഷ്ണുവിനെ ബ്രഹ്മാദികൾ വിവിധസ്തോത്രമന്ത്രങ്ങളെക്കൊണ്ടു സ്തുതിച്ചു പ്രസാദിപ്പിച്ചു.

കഥ ൱൨൦—യദുശാപം.

ബ്രഹ്മാദികളാൽ ഉൽബോധിതനായ കൃഷ്ണൻ മാഗധസമരം ഭാരതായോധനം ആദിയായവയാൽ ഒരുവിധം ഭൂഭാരം ശമിപ്പിച്ചു എങ്കിലും സ്വന്തം പുത്രപൌത്രാദികളെക്കൊണ്ടു മറ്റൊരുവിധത്തിൽ ഭൂമിക്കു ഭാരം ഉണ്ടായിരിക്കുന്നതുംകൂടി തീൎക്കണം എന്നു വിചാരിച്ചുകൊണ്ടിരിക്കുമ്പോൾ ഭൃഗു, ഭരദ്വാജൻ, വസിഷ്ഠൻ, കശ്യ

പൻ തുടങ്ങിയ മുനിമാർ ഭഗവാനെ കാണാൻ വന്നു. അപ്പോൾ അവരെ പരിഹസിക്കാൻവേണ്ടി യദുക്കളിൽ ചിലർ സാംബനെ ഒരു ഗർഭിണിയുടെ വേഷംകെട്ടിച്ചു നിറുത്തി അവൾ പെറുന്നതു് എപ്പോഴെന്നും ആണൊ പെണ്ണൊ എന്നും ചോദിച്ചു. താപസന്മാർ പരസ്പരംനോക്കി. അവരിൽ ഒരാൾ പറഞ്ഞു—"പോട്ടു. ഇവൾ ഒരു ഇരുമ്പുലക്ക പ്രസവിക്കും. ആ ഉലക്കകൊണ്ടു നിങ്ങളുടെ കുലവും മുടിയും." ഋഷികൾ ഭഗവാനെ വണങ്ങീട്ടു സന്തുഷ്ടന്മാരായി മറഞ്ഞു. സാംബൻ പ്രസവിച്ച മുസലത്തെ യദുരാജന്റെ കല്പനപ്രകാരം അരംകൊണ്ടു രാകി പൊടിച്ചു സമുദ്രത്തിൽ കലക്കി, ബാക്കിവന്ന ഖണ്ഡം സമുദ്രത്തിൽ യദുക്കൾ എറിഞ്ഞു. അക്കാലത്തു് അർജ്ജുനൻ ദ്വാരകയിൽവന്നു പാർക്കുന്നുണ്ടായിരുന്നു.



കഥ ൧൨൧—മായാമോഹം.

ദ്വാരകയിൽ ദുർന്നിമിത്തങ്ങൾ കണ്ടപ്പോൾ കൃഷ്ണൻ ജ്യേഷ്ഠനോടും പുത്രപൌത്രാദികളോടുംകൂടി പ്രഭാസതീർത്ഥത്തിൽ പോയി. അവർ തീർത്ഥസ്നാനം ചെയ്തു ദേവപൂജയും പിതൃതർപ്പണവും ബ്രാഹ്മണൎക്കു ദാനവും മററും കഴിച്ചു. പിന്നെ യദുക്കൾ കളഭമാല്യാഭൂഷണവസ്ത്രങ്ങളാൽ അലംകൃതരായി ഭഗവതിയെപ്പൂജിച്ചു അഹംകരിച്ചു മദ്യവും സേവിച്ചു മദിച്ചു തന്നത്താൻ മറന്നു നാണവും വെടിഞ്ഞു ഈശ്വരമായയിൽ മുഴുകി പരസ്പരം ശത്രുക്കളായിത്തീർന്നു.

കഥ ൧൨൨—കുലനാശം.

യദുക്കൾ വാഗ്വാദം വൎദ്ധിച്ചു ക്രുദ്ധിച്ചു തങ്ങളിൽ പകുത്തു നിന്നു ആയുധങ്ങൾകൊണ്ടു പൊരുതു തുടങ്ങി. ആയുധങ്ങൾ ഒടുങ്ങിയപ്പോൾ ഏരകപ്പുല്ലുകളുടെ കണിശങ്ങൾകൊണ്ടു പരസ്പരം പ്രഹരിച്ചു കൃഷ്ണന്റെ പുത്രപൌത്രാദികളും മിത്രങ്ങളും യദുസേനയും മുഴുവൻ വേഗം മരിച്ചു. ഇങ്ങനെ മായകൊണ്ടു മോഹിപ്പിച്ചു സ്വയംകൃതമായ ഭൂഭാരവും സച്ചിന്മയൻ ശമിപ്പിച്ചു.

കഥ ൧൨൩—ബലദേവമുക്തി.

ഇങ്ങനെ കുലനാശം കണ്ണുകൊണ്ടു കണ്ട ബലഭദ്രരാമൻ പ്ര

ഭാസതീതത്വത്തിൽ യോഗസ്ഥനായിരുന്ന യോഗാഗ്നിയിൽ സ്വശരീരം ഭസ്മമാക്കി കാരണത്തിൽ (അനന്തങ്കൽ) ലയിച്ചു.

കഥ ൧൨൪—വനചരമുക്തി.

ഇതെല്ലാംകണ്ടു കൃഷ്ണൻ ദേഹത്യാഗം ചെയ്യാൻ അരയാൽചുവട്ടിൽ ചെന്നിരുന്നു. ശംഖചക്രഗദാപാണിയായി യോഗാസനത്തിൽ ഇരിക്കുമ്പോൾ വനചരനായി ജനിച്ച ബാലി ഭഗവത്പാദം മൃഗമാണ് എന്നു ഭ്രമിച്ചു മുസലഖണ്ഡംകൊണ്ട് ഉണ്ടാക്കിയ ശരം പ്രയോഗിച്ചു ചരണത്തിൽ കൊള്ളിച്ചു ഭഗവാൻ വനചരന്നു മുക്തികൊടുത്തു.

കഥ ൧൨൫—ദാരുകപ്രേഷണം.

അപ്പോൾ ദാരുകൻ കൃഷ്ണനെ അന്വേഷിച്ചുവന്നു കണ്ടു വസ്തുതയറിഞ്ഞു ദുഃഖിച്ചു. അന്നേരം സാരഥികൊണ്ടുവന്ന ദിവ്യമായ രഥവും അസ്ത്രങ്ങളും എല്ലാം മേല്പോട്ടുയൎന്നു. ഭഗവാൻ പറഞ്ഞു—“കാലബലത്താൽ പണ്ടുള്ളവരെല്ലാം മരിച്ചു. ജ്യേഷ്ഠനും പരഗതിയെ പ്രാപിച്ചു. സ്വാധീനായിരിരുന്ന കൃഷ്ണൻ ദുസ്ഥനായിച്ചമഞ്ഞു. ഞാൻ ഉടനെ സ്വസ്ഥാനാകാൻ ഭാവിക്കയാണ്. ഇനിസമുദ്രം ദ്വാരകയെ ആക്രമിച്ചുമുക്കും. ആരും അവിടെ പാൎത്തുകൂടാ. വജ്രനെ യദുരാജനായി വാഴിക്കാൻ അൎജ്ജുനനോടു പറയു. അൎജ്ജുനൻതന്നെ ദ്വാരകാവാസികളെ കൂട്ടിക്കൊണ്ടുപോയി രക്ഷിക്കട്ടെ. വിധിയെ മാറ്റാൻ ആൎക്കും കഴികയില്ല. അതിൽ ആരും ദുഃഖിക്കരുത്.

കഥ ൧൨൬—നിൎയ്യാണം.

ഉഗ്രസേനൻ വസുദേവൻ തുടങ്ങിയ വയോവൃദ്ധന്മാരോടും, രോഹിണി ദേവകി എന്ന മാതാക്കന്മാരോടും, രുഗ്മിണി ഭാമ ആദിയായ ധൎമ്മപത്നിമാരോടും, അവരുടെ പുത്രപൌത്രഭാൎയ്യമാരോടും, അൎജ്ജുനനോടും, ദ്വാരകയിലുള്ള മററു മഹാജനങ്ങളോടും വൃത്താന്തമറിയിക്കാനായി ഭഗവാനെ നമസ്കരിച്ചു കരഞ്ഞുകൊണ്ടു ഭഗവാന്റെ സാരഥിയായ ദാരുകൻ ദ്വാരകക്കുപോയി. ശ്രീകൃഷ്ണന്റെ ഭാൎയ്യമാരും മററും അഗ്നിയിൽചാടി സ്വശരീരങ്ങൾ ദഹിപ്പിച്ച് വൈകുണ്ഠപദം പ്രാപിച്ചു.

കഥ ൧൨൮—ദേഹത്യാഗം.

ദേവകീപുത്രനും യശോദാനന്ദനനും ആയി നാനാവിധ ലീലകൾചെയ്തു വാണരുളി ഭൂഭാരംമുഴുവൻ തീൎത്ത മായാമയനായ നാരായണൻ ഋജുശരീരനായി യോഗാസനത്തിൽ ഇരുന്നു പ്രാണനെ ജയിച്ചു സുഷുമ്നയിലൂടെ മേലോട്ട് അഗ്നിയെ ജ്വലിപ്പിച്ചു കയറി മൂലാധാരം, സ്വാധിഷ്ഠാനം, മണിപൂരം, അനാഹതം, വിശുദ്ധി, ആജ്ഞ എന്ന ആറു ചക്രങ്ങളേയും ഭേദിപ്പിച്ചു മൂൎദ്ധാവിൽകൂടെ പുറപ്പെട്ട ആ ദിവ്യജ്യോതിസ്സ് സ്വശരീരത്തെ ഭസ്മമാക്കി ലോകമൊട്ടുക്ക വിളങ്ങിക്കണ്ടു.

കഥ ൧൨൯—സ്വലോകപ്രാപ്തി.

ദേവന്മാർ പുഷ്പവൃഷ്ടിയും ദേവസ്ത്രീകൾ നൃത്തവും ചെയ്തു. ഭേരീരവവും ശംഖനാദവും മുഴങ്ങി. ദിവ്യന്മാർ ദിവ്യജ്യോതിസ്സിനെ വന്ദിച്ചു സ്തുതിച്ചു. പരമാനന്ദമയമായ ആ ദിവ്യജ്യോതിസ്സു സ്വധാമത്തെ പ്രാപിച്ചു. പരമാത്മാവും പരബ്രഹ്മമൂലവും ആയ സച്ചിന്മയന്നു ഭാവവും അഭാവവുമില്ല. എന്നാൽ ദുഷ്ടന്മാരെ നിഗ്രഹിച്ചു ശിഷ്ടന്മാരെ രക്ഷിച്ചു ധൎമ്മത്തെ സ്ഥാപിക്കാനായി സച്ചിദാനന്ദമൂൎത്തി മായകൊണ്ട് ജന്മാദികളെ സ്വീകരിക്കുന്നു. കാണുന്നതും കേൾക്കുന്നതും, കാണാൻ വയ്യാത്തതും കേൾക്കാൻ വയ്യാത്തതും, കാണേണ്ടതും കേൾക്കേണ്ടതും എന്നുവേണ്ട സകലതും താനായിരിക്കുന്ന ശ്രീവാസുദേവൻ നമുക്ക ഭഗവൽകഥകളിൽ ആസക്തിയും, ഭഗവത് ഭക്തിയും നശ്വരമായ പ്രപഞ്ചത്തിൽ വിരക്തിയും പരാത്മജ്ഞാനവും ദേഹാന്തത്തിൽ മുക്തിയും പ്രദാനം ചെയ്യട്ടെ.

---

ശ്ലോകം ൧൩.

(ഫലശ്രുതി)

കൃഷ്ണാംഘ്രിദ്വയഭക്തിമാത്രവിഗളത്—
സാരസ്വതശ്ലാഘിതൈഃ
ശ്ലോകൈൎദ്വാദശകൈസ്സമസ്തചരിതം
സംക്ഷിപ്യ സമ്പാദിതം

സ്തോത്രം കൃഷ്ണകൃതാവതാരവിഷയം
നിത്യം പഠൻ മാനുഷോ
വിന്ദൻ കീൎത്തിമരോഗതാഞ്ച കവിതാം
വിഷ്ണോഃ പദം യാസ്യതി.

ഇതി ശ്രീശുകപ്രോക്തം സംക്ഷിപ്തഭാഗവതം സമ്പൂൎണ്ണം.

സാരം—ശ്രീകൃഷ്ണന്റെ പാദദ്വയത്തിലുള്ള ഭക്തികൊണ്ടുമാത്രം വിശദങ്ങളായ ശബ്ദങ്ങളാൽ പൂജനീയങ്ങളായ പന്ത്രണ്ടു ശ്ലോകങ്ങളെക്കൊണ്ടു കൃഷ്ണരൂപേണ ചെയ്യപ്പെട്ട അവതാരത്തെ വിഷയമാക്കി സമസ്തചരിതത്തേയും സംക്ഷേപിച്ചു സമ്പാദിച്ച ഈ സ്തോത്രം നിത്യവും പഠിക്കുന്ന മാനുഷൻ കീൎത്തിയേയും ആരോഗ്യത്തേയും കവിതയേയും പ്രാപിക്കുന്നവനായി വിഷ്ണുവിന്റെ പദത്തെ യാനം ചെയ്യും.

അൎത്ഥം—കൃഷ്ണാംഘ്രിദ്വയഭക്തിമാത്രവിശദത് സാരസ്വതശ്ലാഘിതൈഃ [കൃഷ്ണന്റെ അംഘ്രി (പാദ) ദ്വയത്തിൽ (രണ്ടിൽ) ഉള്ള ഭക്തികൊണ്ടു മാത്രം വിശദങ്ങളായ (പുറപ്പെടുന്ന) സാരസ്വതങ്ങളാൽ (സരസ്വതിയെ സംബന്ധിച്ചുള്ളുകളാൽ, ശബ്ദങ്ങളാൽ, ശ്ലാഘിതങ്ങൾ (പൂജനീയങ്ങൾ) ആയവകളാൽ] ദ്വാദശകൈഃ (ദ്വാദശകങ്ങളാൽ, പന്ത്രണ്ടുകളാൽ) ശ്ലോകൈഃ(ശ്ലോകങ്ങളാൽ) കൃഷ്ണകൃതാവതാരവിഷയം [കൃഷ്ണരൂപേണ കൃതമായ (ചെയ്യപ്പെട്ട) അവതാരത്തെ വിഷയമാക്കിയതിനെ] സമസ്തചരിതം[സമസ്തം (എല്ലാം) ആയ ചരിതം (ചരിതത്തേ, ചരിത്രത്തേ, കഥയെ] സംക്ഷിപ്യ (സംക്ഷേപിച്ചിട്ടു, ചുരുക്കി) സമ്പാദിതം (സമ്പാദിക്കപ്പെട്ടതിനെ) സ്തോത്രം (സ്തോത്രത്തെ, സ്തൂയതേഃസ്തോത്രം സ്തുതിന്നതിഃ എന്ന പൎയ്യായം) നിത്യം (ദിവസം തോറും) പഠൻ പഠിക്കുന്നവൻ, പാരായണം ചെയ്യുന്നവൻ, ഹൃദിസ്ഥമാക്കിച്ചൊല്ലുന്നവൻ) മാനുഷഃ [മാനുഷൻ, മനുഷ്യൻ; മാനുഷശബ്ദം ജാതിവാചിയാകയാൽ സ്ത്രീയേയും പുരുഷനേയും ഗ്രഹിക്കാം. സ്ത്രീക്കും പുരുഷനും ഈ സ്തോത്രം ചൊല്ലാൻ അധികാരമുണ്ട് എന്നു സാരം] കീൎത്തിം (കീൎത്തിയെ, യശസ്സിനെ) അരോഗതാം (അരോഗതയെ, ആരോ

ഗ്യത്തെ, രോഗമില്ലാത്ത അവസ്ഥയെ, നിത്യസുഖത്തെ) കവിതാം (കവിതയെ) വിന്ദൻ (അറിയുന്നവൻ, പ്രാപിക്കുന്നവൻ) ആയി വിഷ്ണോഃ (വിഷ്ണുവിൻെറ, സർവ്വവ്യാപിയായ ഭഗവാൻ ശ്രീനാരായണൻെറ) പദം [പദത്തെ, കാലിനെ, സ്ഥാനത്തെ, വൈകുണ്ഠത്തെ അല്ലെങ്കിൽ പാലാഴിയെ എന്നും; ഭഗവാൻെറ പാദാരവിന്ദങ്ങളിൽ ചേരും (മുക്തിയായും) എന്നും വിഷ്ണുലോകത്ത് അഥവാ വിഷ്ണുപദത്തിൽ ചെല്ലും എന്നും അർത്ഥം] യാസ്യതി (യാനം ചെയ്യും, പ്രാപിക്കും) ഫലത്തെ ഉദ്ദേശിച്ച് ജപിച്ചാൽ കീർത്തിതുടങ്ങിയവ ലഭിച്ച് ദേഹാന്തത്തിൽ വിഷ്ണുപദത്തെ (ആകാശത്തെ, സ്വർഗ്ഗത്തെ, വിയദ്വിഷ്ണുപദം വാതു പുംസ്യാകാശവിഹായസീ എന്ന പര്യായം) പ്രാപിക്കും എന്നും, ഫലോദ്ദേശ്യം ഇല്ലാതെ ഭക്തിപൂർവ്വം ഈ സംക്ഷിപ്തഭാഗവതം ജപിച്ചാൽ ഐഹികത്തിൽ കീർത്ത്യാദികൾ ലഭിക്കുന്നതിന്നു പുറമെ ദേഹാന്തത്തിൽ വൈകുണ്ഠദേശപ്രാപ്തിയും തദനന്തരം വിഷ്ണുസായൂജ്യവും ലഭിക്കും. ഐഹികത്തിലേക്കും പാരത്രികത്തിലേക്കും ഇതുത്തമം. ഫലകാംക്ഷയുള്ളവക്കും ഫലകാംക്ഷ ഇല്ലാത്തവക്കും ജപിക്കാൻ ഈ സംക്ഷിപ്തഭാഗവതം ഉത്തമമാണ്. രക്തനും വിരക്തനും, ഭക്തനും ജ്ഞാനിയും ഇതു ചൊല്ലാൻ അധികാരികളാണ്. ഭാഗവതപാഠംകൊണ്ട് എന്തു വേണമെങ്കിലും കിട്ടും. ഒന്നും വേണ്ടാത്തവന്ന് ഒടുവിൽ മോക്ഷം കിട്ടും. അതുകൊണ്ട് ആസ്തികന്മാരെല്ലാവരും ഇതു ഭക്തിപൂർവ്വം പഠിക്കേണ്ടതാണ് എന്ന് ഋഷീശ്വരൻ ഉപദേശിക്കുന്നു.

ഇങ്ങനെ ശ്രീശുകപ്രോക്തമായ സംക്ഷിപ്തഭാഗവതം

സമ്പൂർണ്ണമായി.

---

ശ്രീഭാഗവതസംക്ഷേപകഥാസാരാർത്ഥചന്ദ്രികാ

രാമേണ രചിതാ ടീകാ ശ്രോണീതീരേശസേവിനാ.

ശ്രീകൃഷ്ണായ പരബ്രഹ്മണേ നമഃ.

ശുഭം.

